മാക്സിം ഗോർക്കി

# എന്റെ സർവ്വകലാശാലകൾ



പ്രോഗ്രസ്സ് പബ്ലിഷേഴ്സ്
മോസ്കോ

വിവർത്തനം: ഗോപാലകൃഷ്ണൻ

М. Горький

МОИ УНИВЕРСИТЕТЫ

*На языке малаялам*



സോവിയററ് യൂണിയനിൽ അച്ചടിച്ചതു്.

$Г \frac{70302—933}{014(01)} 789—75$

അങ്ങിനെ ഞാൻ കസാനിലേക്കു തിരിക്കുകയായി. സർവ്വകലാശാലയിൽ പഠിക്കാനാണ്. അതിൽ കുറഞ്ഞൊന്നിനുമല്ല!

സർവ്വകലാശാലയിൽ പഠിക്കണമെന്ന ചിന്ത എന്റെ തലയിൽ കടത്തിവിട്ടതു് എൻ. യെവ്രെയീനൊവ് എന്നൊരു ജിംനേഷിയം വിദ്യാർത്ഥിയായിരുന്നു. ഒരു സ്ത്രീയുടെ സ്നേഹമസൃണമായ കണ്ണുകളോടുകൂടിയ, വളരെ സുമുഖനും പ്രിയങ്കരനുമായ ഒരു യുവാവു്. ഞാൻ താമസിച്ചിരുന്ന വീട്ടിൽത്തന്നെ മുകളിലത്തെ നിലയിലെ ഒരു മുറിയിലായിരുന്നു അയാളുടെ താമസം. കയ്യിലൊരു പുസ്തകവുമായി എന്നെ കൂടെക്കൂടെ കണ്ടപ്പോൾ അയാൾക്കു് എന്നിൽ താല്പര്യം ജനിച്ചു. ഞങ്ങൾ പരിചയപ്പെട്ടു. ''ശാസ്ത്രം പഠിക്കാൻ അസാമാന്യമായ കഴിവു്'' എനിക്കുണ്ടെന്നു് അയാൾ താമസിയാതെ എന്നെ ബോദ്ധ്യപ്പെടുത്താൻ തുടങ്ങി.

''പ്രകൃതി നിങ്ങളെ സൃഷ്ടിച്ചതുതന്നെ ശാസ്ത്രത്തെ സേവിക്കാൻ വേണ്ടിയാണ്,'' തന്റെ നീണ്ട മുടി ചന്തമായി പുറകോട്ടു കുടഞ്ഞിട്ടുകൊണ്ടു് അയാൾ പറയും.

ഒരു പരീക്ഷണജന്തുവെന്ന നിലയ്ക്കും ശാസ്ത്രത്തെ സേവിക്കാൻ കഴിയുമെന്നു് അന്നെനിക്കു് അറിഞ്ഞുകൂടായിരുന്നു. എന്നെപ്പോലുള്ളവരെത്തന്നെയാണു് സർവ്വകലാശാലയ്ക്കു് ആവശ്യമെന്നു് യെവ്രെയീനൊവ് തറപ്പിച്ചുപറഞ്ഞു. ലൊമൊനോസൊവിന്റെ ആത്മാവു് അതു കേട്ടു് പിടഞ്ഞുകാണുമെന്നു പറയേണ്ടതില്ലല്ലൊ. ഞാൻ കസാനിൽ അയാളുടെകൂടെ താമസിച്ചു്, ശരൽക്കാലവും ശൈത്യകാലവുംകൊണ്ടു് ജിംനേഷിയത്തിലെ പാഠ്യക്രമം പൂർത്തിയാക്കുമെന്നും അതു കഴിഞ്ഞു് ''ഏതൊക്കെയോ'' പരീക്ഷകളെഴുതുമെന്നും യെവ്രെയീനൊവ് പറഞ്ഞു. ''ഏതൊക്കെയോ'' എന്നുതന്നെയാണു് അയാൾ പറഞ്ഞതു്. സർവ്വകലാശാല എനിക്കു് സ്കോളർഷിപ്പു് അനുവദിക്കും. അഞ്ചു വർഷംകൊണ്ടു് ഞാനൊരു ''പണ്ഡിത''നാവുകയും ചെയ്യും. എല്ലാം എത്രയോ ലളിതമാണ്. കാരണം, യെവ്രെയീനൊവിനു് വയസ്സു പത്തൊമ്പതായിരുന്നു. നല്ലൊരു ഹൃദയവുമുണ്ടായിരുന്നു.

1*

പരീക്ഷ കഴിഞ്ഞു് അയാാം പോയി. രണ്ടാഴ്ചയ്ക്കകം ഞാനും അനുഗമിച്ചു.

പിരിയാൻ നേരത്തു് മുത്തശ്ശി ഉപദേശിച്ചു:

''നീ ആളുകളോടു് ദേഷ്യപ്പെടരുതു്. നിനക്കെപ്പോഴും ദേഷ്യമാണു്. നീ വലിയ ഗൗരവക്കാരനും ശാഠ്യക്കാരനുമായിട്ടുണ്ടു്. മുത്തച്ഛൻേറതു കിട്ടിയതാവും. എന്നിട്ടു് മുത്തച്ഛൻെറ ഗതിയോ? ഇക്കാലമെല്ലാം ജീവിച്ചതു വെറുതെ. പാവം കിളവൻ. ഒന്നോർത്തോ: ദൈവമല്ല മനുഷ്യരുടെ മേൽ വിധിയെഴുതുന്നതു്. അതു് ചെകുത്താൻെറ കളിയാണു്. ശരി, പോയിവാ...''

ഇരുണ്ടു് ത്തുങ്ങിക്കിടന്ന കവിളുകളിൽനിന്നു് നേർത്ത കണ്ണുനീരു തുടച്ചുകളഞ്ഞുകൊണ്ടു് അവർ പറഞ്ഞു:

''നമ്മരം തമ്മിൽ ഇനി കാണില്ല. നീ ഒരിടത്തും അടങ്ങിയിരിക്കാത്തവനാണു്. നീ അകന്നകന്നു പോകും. ഞാനിവിടെക്കിടന്നു ചാവുകയും ചെയ്യും.''

അടുത്ത കാലത്തായി ഞാൻ എൻെറ പ്രിയപ്പെട്ട മുത്തശ്ശിയിൽനിന്നും അകന്നുപൊയ്ക്കഴിഞ്ഞിരുന്നു. അവരെ കാണുന്നതുതന്നെ ദുർലഭമായിരുന്നു. എന്നോടു് ഇത്രയേറെ അടുപ്പവും അകമഴിഞ്ഞ സ്നേഹവുമുണ്ടായിരുന്ന ഒരു മിത്രത്തെ ഇനിയൊരിക്കലും കാണുകയില്ലല്ലൊ എന്നു പെട്ടെന്നു ഞാൻ വേദനയോടെ ഓർത്തു.

കപ്പലിൻെറ അമരത്തു നിന്നു് ഞാൻ തിരിഞ്ഞുനോക്കിയപ്പോരം, അവർ ജെട്ടിയുടെ വക്കത്തു നിന്നു് ഒരു കൈകൊണ്ടു് കുരിശുവരയ്ക്കുന്നതും മറേറതുകൊണ്ടു് തൻെറ പഴകിത്തേഞ്ഞ പുതപ്പിൻെറ അററം പിടിച്ചു് വററാത്ത മനുഷ്യസ്നേഹത്തിൻെറ തിളക്കമാർന്ന ഇരുണ്ട കണ്ണുകളും മുഖവും ഒപ്പുന്നതും കണ്ടു.

പാതി തത്താറുകാരുടേതായ ആ നഗരത്തിൽ അങ്ങിനെ ഞാൻ വന്നെത്തി. ചെറിയൊരു ഒററനിലക്കെട്ടിടത്തിലെ ഞെരുങ്ങിയ മുറികളിലൊന്നിലായിരുന്നു എൻെറ താമസം. പഞ്ഞം പിടിച്ച ഒരു ഇടുങ്ങിയ തെരുവിൻെറ അററത്തു് ഒരു കൊച്ചുകുന്നിൻമുകളിൽ തനിച്ചുനിന്നിരുന്ന ആ വീടിൻെറ ഒരു വശത്തു് കുറച്ചു സ്ഥലം ഒഴിഞ്ഞു്, കാടുപിടിച്ചു കിടന്നിരുന്നു. പണ്ടു് തീപിടുത്തമുണ്ടായിട്ടുള്ള ഒരിടമാണതു്. പലതരം കാട്ടുചെടികരംക്കിടയിൽ ഒരു ഇഷ്ടികക്കെട്ടിടത്തിൻെറ അവശിഷ്ടങ്ങരം ഉന്തിനിന്നു. അവയുടെ കീഴെ വലിയൊരു നിലവറയുണ്ടായിരുന്നു. തെണ്ടിപ്പട്ടികരം അവിടെ ജീവിച്ചു. അവിടെക്കിടന്നു ചത്തു. എനിക്കു് ആ നിലവറ ഓർമ്മയുണ്ടു്. എൻെറ സർവ്വകലാശാലകളിൽ ഒന്നായിരുന്നു അതു്.

അമ്മയും രണ്ടു് ആൺമക്കളുമടങ്ങിയ യെപ്രെയീനൊവ്കുടുംബം കഴിഞ്ഞതു് തുച്ഛമായ പെൻഷൻതുകകൊണ്ടാണു്. കടയിൽ പോയി വാങ്ങിയ സാധനങ്ങൾ അടുക്കളയിലെ മേശപ്പുറത്തു നിരത്തുമ്പോൾ ആ തലനരച്ച കൊച്ചുവിധവയുടെ മുഖത്തെ കടുത്ത വിഷാദം ആ വീട്ടിൽ താമസം തുടങ്ങുന്നതുതൊട്ടേ ഞാൻ കണ്ടു. താണതരം മാംസത്തിന്റെ കുറച്ചു കഷണങ്ങൾകൊണ്ടു്, തന്റെ കാര്യം വിട്ടുകളഞ്ഞാൽത്തന്നെ ആരോഗ്യമുള്ള മൂന്നു് ആൺകുട്ടികൾക്കു് നല്ല ആഹാരം മതിയാവോളം നൽകാൻ എങ്ങിനെ കഴിയുമെന്നതാണു് അവരെ അലട്ടിയ വിഷമപ്രശ്നം.

അവർ മിതഭാഷിയായിരുന്നു. ശേഷിയുടെ അവസാനത്തെ കണികവരെ വ്യയംചെയ്തുകഴിഞ്ഞ ഒരു വണ്ടിക്കുതിരയുടെ സൗമ്യതയും പ്രതീക്ഷാശൂന്യമായ വാശിയുമാണു് അവരുടെ ചാരനിറമാർന്ന കണ്ണുകളിൽ നിഴലിച്ചതു്. വണ്ടിവലിച്ചു് കയററം കയറുന്ന ആ സാധുമൃഗത്തിനു് അറിയാം അതു് മുകളിൽ എത്തിപ്പററുകയില്ലെന്നു് എന്നിട്ടും അതു് ഭാരം വലിക്കുന്നു.

വന്നിട്ടു് മൂന്നാലു ദിവസം കഴിഞ്ഞു് ഒരു സുപ്രഭാതത്തിൽ ഞാൻ അടുക്കളയിലിരുന്നു് പച്ചക്കറി വൃത്തിയാക്കാൻ അവരെ സഹായിക്കുകയായിരുന്നു. കുട്ടികൾ ഉറക്കമായിരുന്നു. ആ വിധവ എന്നോടു് പതുക്കെ, കരുതലോടെ, ചോദിച്ചു:

''നീ എന്തിനിങ്ങോട്ടു പോന്നു?''

''പഠിക്കാൻ—സർവ്വകലാശാലയിൽ.''

വിളറിയ നെററിയിൽ ചുളിവുകൾ ഞൊറിഞ്ഞുകൊണ്ടു് അവരുടെ പുരികക്കൊടികൾ മെല്ലെ ഉയർന്നു. കത്തി കയ്യിൽ കൊണ്ടു് വിരൽ മുറിഞ്ഞു. മുറിവു നക്കിക്കൊണ്ടു് കസേരയിലേക്കു തളർന്നിരുന്ന അവർ ഉടൻതന്നെ വീണ്ടും ചാടിയെണീററു് പ്രാകി:

''നാശം പിടിക്കാൻ!''

ടുവാലകൊണ്ടു് വിരൽ ചുററിക്കെട്ടിയിട്ടു് അവർ സംതൃപ്തിയോടെ പറഞ്ഞു:

''നിനക്കു് ഉരുളക്കിഴങ്ങു നന്നാക്കാൻ നല്ല വശമാണല്ലൊ.''

അതുപോലെ എന്തെല്ലാം വശമാണു്! എന്റെ കപ്പൽജോലിയെപ്പററി ഞാൻ അവരോടു പറഞ്ഞു. അവർ ചോദിച്ചു:

''സർവ്വകലാശാലയിൽ ചേരാൻ അതു മതിയെന്നാണോ വിചാരം?''

അക്കാലത്തു് എനിക്കു് നർമ്മബോധം കുറവായിരുന്നു. അവരുടെ ചോദ്യം കാര്യമായിട്ടെടുത്തുകൊണ്ടു് ഞാൻ എന്തെല്ലാം നടപടികളാണു്

കൈക്കൊള്ളാൻ പോകുന്നതെന്ന് അവർക്ക് വിവരിച്ചുകൊടുത്തു. അവയുടെ അവസാനത്തിൽ വിജ്ഞാനദേവാലയത്തിന്റെ നട എന്റെ മുമ്പിൽ തുറക്കാതിരിക്കില്ല.

അവർ നെടുവീർപ്പിട്ടു:

''ഹാ, നിക്കൊലായ്! നിക്കൊലായ്!...''

ആ നിമിഷംതന്നെ നിക്കൊലായ് മുഖം കഴുകാൻ അടുക്കളയിൽ വന്നു—ഉറക്കച്ചടവോടും പപ്രശ്ശമായ മുടിയോടും എപ്പോഴത്തേയുംപോലെ ഉന്മേഷത്തോടുംകൂടി.

''അമ്മേ, ഇറച്ചിവട ഉണ്ടാക്കിയാൽ നല്ല രുചിയായിരിക്കും,'' അയാാം പറഞ്ഞു.

''ശരിയാണ്,'' അമ്മ യോജിച്ചു.

എന്റെ പാചകപരിജ്ഞാനം വിളമ്പാനുള്ള വ്യഗ്രതയോടെ ഞാൻ പറഞ്ഞു, ഈ മാംസം ഇറച്ചിവടയ്ക്കു പററിയതല്ലെന്നും തികയുകയില്ലെന്നും.

അതു കേട്ട് വർവാറ ഇവാനൊവ്നയ്ക്കു കലശലായ കോപം വന്നു. അവർ എന്റെനേരെ എടുത്തെറിഞ്ഞ കടുത്ത വാക്കുകൾ കേട്ട് എന്റെ ചെവികൾവരെ ചുവന്ന് നീളംവച്ചെന്നു തോന്നി. കഴുകിക്കൊണ്ടിരുന്ന മുള്ളങ്കികൾ അവിടെയിട്ടിട്ട് അവർ അടുക്കളയിൽനിന്ന് ഇറങ്ങിപ്പോയി. നിക്കൊലായ് എന്റെ നേരെ കണ്ണിറുക്കിക്കൊണ്ടു പറഞ്ഞു:

''അമ്മ സ്വല്പം ഇടംതിരിഞ്ഞാണ്.''

ബെഞ്ചിൽ സൗകര്യമായി ഇരിപ്പു പിടിച്ചുകൊണ്ട് അയാൾ പുരുഷന്മാരേക്കാൾ വേഗം ക്ഷുഭിതരാകുന്നവരാണ് സ്ത്രീകൾ പൊതുവിലെന്നും അതവരുടെ സഹജസ്വഭാവമാണെന്നും സ്വിററ്സർലണ്ടിലോ മറേറാ ഉള്ള ഏതോ സമുന്നതശാസ്ത്രജ്ഞൻ അനിഷേധ്യമാംവണ്ണം തെളിയിച്ചുകഴിഞ്ഞിട്ടുള്ള കാര്യമാണിതെന്നും എന്നെ അറിയിച്ചു. ജോൺ സ്റ്റുവാർട്ട് മിൽ എന്ന ഇംഗ്ലീഷുകാരനും ഈ വിഷയത്തെക്കുറിച്ച് എന്തോ പറഞ്ഞിട്ടുണ്ടത്രെ.

എന്നെ പഠിപ്പിക്കാൻ വലിയ ഇഷ്ടമായിരുന്നു നിക്കൊലായ്ക്ക്. ജീവിക്കാൻ അവശ്യം അറിഞ്ഞിരിക്കേണ്ട ഓരോരോ കാര്യങ്ങൾ എന്റെ തലയിൽ അടിച്ചുകയററാൻ അയാൾ ഒരൊററ സന്ദർഭംപോലും പാഴാക്കിയില്ല. ഞാൻ അയാളുടെ വാക്കുകളെ ആർത്തിയോടെ വിഴുങ്ങും. കുറെക്കഴിഞ്ഞ് ഫുക്കോയും ലറോഷ്ഫുക്കോയും ലറോഷ്ഴക്ലേനും എന്റെ മനസ്സിൽ ഒരൊററയാളായി മാറും. ലവ്വയസ്യേ, ദ്യുമുര്യേയുടെ തല വെട്ടിയോ അതോ തിരിച്ചോ എന്ന് എനിക്കു തീർച്ചയില്ലാതതാവും. എന്നെ ''ഒരാളാക്കാൻ'' ആ ദയാശാലിയായ യുവാവ് ആത്മാർത്ഥമായി

ആഗ്രഹിച്ചു. ഉത്തമബോദ്ധ്യത്തോടെ എനിക്കു് അക്കാര്യം ഉറപ്പുതരിക യും ചെയ്തു. എന്നെ കാര്യമായി പഠിപ്പിച്ചെടുക്കാനുള്ള സമയമോ സൗകര്യമോ ഇല്ലാതെ പോയതിലുള്ള സങ്കടമായിരുന്നു അയാൾക്കു്. ചെറുപ്പത്തിൻേറതായ അഹന്തയും ആലോചനക്കുറവും മൂലം അയാൾക്കു് ആ കുടുംബം പുലർത്താൻ അമ്മ പെടുന്ന പാടു കാണാൻ കണ്ണുണ്ടായില്ല. മന്ദഗതിക്കാരനും മൗനിയുമായിരുന്ന അയാളുടെ സഹോദരൻ, ജിംനേഷിയംവിദ്യാർത്ഥി, അത്രപോലും കണ്ടില്ല. എന്നാൽ അടുക്കളയിലെ രസതന്ത്രത്തിലും ധനശാസ്ത്രത്തിലും അടങ്ങിയിട്ടുള്ള സൂത്രപ്പണികളെപ്പററി എത്രയോ കാലത്തെ സൂക്ഷ്മജ്ഞാനമുണ്ടായിരുന്ന എനിക്കു്, തൻെറ മക്കളുടെ വയറിനെ പററിക്കാനും, പോരെങ്കിൽ കാര്യമായു് വിരൂപനും സ്വഭാവത്തിൽ മുരടനുമായ ഒരന്യനെ തീററാനുംവേണ്ടി ആ സ്ത്രീക്കു് നിത്യേന അനുഭവിക്കേണ്ടിവന്ന കഷ്ടപ്പാടുകൾ ഭംഗിയായി കാണാൻ കഴിഞ്ഞു. സ്വാഭാവികമായും, അവിടന്നു വിഴുങ്ങിയ ഓരോ കഷണം റൊട്ടിയും കരിങ്കല്ലുപോലെ എൻെറ മനസ്സാക്ഷിയെ മഥിച്ചു. ഞാൻ ജോലിയന്വേഷിക്കാൻ തുടങ്ങി. അതിരാവിലെ വീട്ടിൽനിന്നിറങ്ങിയാൽ ഭക്ഷണസമയം കഴിഞ്ഞേ മടങ്ങിയെത്തൂ. കാലാവസ്ഥ മോശമാണെങ്കിൽ വെളിസ്ഥലത്തെ നിലവറയിൽ സമയം കഴിച്ചുകൂട്ടും. പട്ടികളുടേയും പൂച്ചകളുടേയും അഴുകിയ ജഡങ്ങളിൽനിന്നുള്ള ദുർഗ്ഗന്ധം ശ്വസിച്ചുകൊണ്ടും മഴയുടേയും കാററിൻേറയും ശബ്ദം ശ്രദ്ധിച്ചുകൊണ്ടും അവിടെ ഇരിക്കുമ്പോൾ, സർവ്വകലാശാലാപഠനം ഒരു മിഥ്യാസ്വപ്നമാണെന്നു് എനിക്കു് ബോദ്ധ്യമായി. പേർഷ്യയിലേക്കു കടക്കുകയായിരുന്നു ഇതിലും ഭേദം. തലയും താടിയും നീട്ടിയ ഒരു മാന്ത്രികനായി ഞാൻ എന്നെ മനസാ കണ്ടു. ആപ്പിളിനോളം വലിപ്പമുള്ള ഗോതമ്പുമണികളും ഓരോ മന്നു വീതം ഭാരമുള്ള ഉരുളക്കിഴങ്ങും നട്ടുവളർത്താനും പൊതുവിൽ എനിക്കെന്നല്ല സകലർക്കുംതന്നെ ജീവിതം ഇത്രയേറെ ദുർഭരമായിത്തീർന്നിട്ടുള്ള ഈ ഭൂമിക്കുവേണ്ടി മററനേകം നന്മകൾ കാഴ്ചവയ്ക്കാനും കഴിവുള്ള ഒരു മാന്ത്രികൻ.

വിചിത്രമായ വീരപരാക്രമങ്ങളെക്കുറിച്ചും മഹത്തായ ദിഗ്വിജയങ്ങളെക്കുറിച്ചും സ്വപ്നം കാണാൻ ഞാൻ പഠിച്ചുകഴിഞ്ഞിരുന്നു. ജീവിതത്തിലെ ഇരുണ്ട ദിനങ്ങളിൽ എനിക്കു് വലിയൊരു സഹായമായിരുന്നു അതു്. അത്തരം ദിവസങ്ങൾ അനവധിയുണ്ടായിരുന്നതുകൊണ്ടു് ഞാൻ സ്വപ്നദർശനത്തിൽ കൂടുതൽ പ്രാവീണ്യം നേടി. ഞാൻ ബാഹ്യസഹായത്തിനുവേണ്ടി കാത്തിരുന്നില്ല, യാദൃച്ഛികഭാഗ്യം പ്രതീക്ഷിച്ചതുമില്ല. എങ്കിലും ഒന്നിനും വഴങ്ങാത്ത ഒരു നിശ്ചയദാർഢ്യം എന്നിൽ ക്രമേണ വളർന്നുവന്നു. ജീവിതവൈഷമ്യങ്ങൾ കൂടു

ന്തോറും എന്റെ ശക്തിയും ബുദ്ധിയും വർദ്ധിച്ചുവരികയാണെന്നു് എനിക്കു തോന്നി. ചുററുപാടുകളോടു നടത്തുന്ന ചെറുത്തുനില്പാണു് മനുഷ്യനെ കരുപ്പിടിപ്പിക്കുന്നതെന്നു് വളരെ നേരത്തേതന്നെ ഞാൻ മനസ്സിലാക്കിയിരുന്നു.

വിശപ്പടക്കാൻവേണ്ടി ഞാൻ വോൾഗാതുറമുഖത്തു പോകും. അവിടന്നു് പതിനഞ്ചോ ഇരുപതോ കോപ്പെക്കു സമ്പാദിക്കാൻ എളുപ്പമാണു്. അവിടത്തെ തുറമുഖത്തൊഴിലാളികളുടേയും തെണ്ടികളുടേയും കള്ളന്മാരുടേയും ഇടയിൽ, കനലത്തുവച്ച ഇരുമ്പുദണ്ഡുപോലെയാണു ഞാനെന്നു് എനിക്കു തോന്നി. അത്രയേറെ തീക്ഷ്ണവും ചുട്ടുപൊള്ളുന്നതുമായ ചിത്താനുഭവങ്ങളാൽ നിബിഡമായിരുന്നു ഓരോ ദിവസവും. പരുപരുത്ത ജന്മവാസനകളും നഗ്നമായ ആർത്തിയുമായി അവരെല്ലാം എന്റെ കൺമുമ്പിൽ ചുഴന്നുകറങ്ങി. ജീവിതത്തോടുള്ള അവരുടെ പകയും ഭൂമുഖത്തെ സർവ്വതിനോടുമുള്ള പരിഹാസസമന്വിതമായ വിദ്വേഷവും തങ്ങളോടുതന്നെയുള്ള അനാസ്ഥയും എന്നെ ആകർഷിച്ചു. എന്റെ സ്വന്തം അനുഭവങ്ങൾ എന്നെ അവരിലേക്കടുപ്പിക്കുകയും അവരുടെ നിശിതമായ ജീവിതത്തിന്റെ നടുവിലേക്കെടുത്തു ചാടാൻ എന്നെ പ്രേരിപ്പിക്കുകയും ചെയ്തു. ബ്രെററ് ഹാർട്ടിന്റെ കഥകളും ഞാൻ വായിച്ചിട്ടുള്ള അനേകം വിലകുറഞ്ഞ നോവലുകളും ആ ലോകത്തോടുള്ള എന്റെ അനുഭാവത്തിന്റെ മാററുകൂട്ടി.

മോഷണം തൊഴിലായെടുത്ത ഒരാളായിരുന്നു ബാഷ്കിൻ. ഒരു അദ്ധ്യാപകപരിശീലന ഇൻസ്റ്റിററ്യൂട്ടിൽ പണ്ടു പഠിച്ചിരുന്ന അയാൾ കൂടെക്കൂടെ തല്ലുകൊണ്ടു് ഇന്നൊരു ക്ഷയരോഗിയാണു്. അയാൾ എന്റെനേരെ വാചാലതയോടെ തട്ടിക്കയറി.

''നിനക്കെന്തൊണു് പെണ്ണുങ്ങളെപ്പോലെ ഇത്ര വലിയ നാണം? മാനം പൊയ്പ്പോകുമെന്നാണോ പേടി? പെണ്ണുങ്ങൾക്കുള്ള ഒരേയൊരു സ്വത്താണു് മാനം. പക്ഷെ നിനക്കു് അതൊരു ഭാരം മാത്രമാണു് കാളയ്ക്കുമുണ്ടു് മാനം. എന്നിട്ടോ? വയ്ക്കോൽ തിന്നു് വയർ നിറയ്ക്കുന്നു.''

ചെറിയ ദേഹവും ചുവന്ന മുടിയുമുള്ള ബാഷ്കിൻ എപ്പോഴും വൃത്തിയായി മുഖം വടിച്ചു് ഒരു നടനെപ്പോലെയാണു് നടപ്പു്. അയാളുടെ സൗമ്യമായ അംഗചലനങ്ങൾ ഒരു പൂച്ചക്കുഞ്ഞിനെ അനുസ്മരിപ്പിക്കുന്നു. ഒരു ഗുരുനാഥന്റെ സംരക്ഷണാത്മകമായ മനോഭാവമാണു് അയാൾക്കു് എന്നോടുണ്ടായിരുന്നതു്. എനിക്കു് സൗഭാഗ്യവും സന്തുഷ്ടിയും വരണമെന്ന അയാളുടെ ആത്മാർത്ഥമായ ആഗ്രഹം ഞാൻ നേരിട്ടു കാണുകയും ചെയ്തു. വളരെയേറെ പ്രതിഭാസമ്പന്നനായിരുന്ന അയാൾ ധാരാളം നല്ല പുസ്തകങ്ങൾ വായിച്ചിട്ടുണ്ടു്. അയാൾക്കേററവും ഇഷ്ടപ്പെട്ടതു് ''കൗണ്ടു് ഓഫ് മോൺടിക്രിസ്റ്റോ'' ആയിരുന്നു.

''ആ പുസ്തകത്തിൽ ഹൃദയമുണ്ട്, ലക്ഷ്യമുണ്ട്,'' അയാഠം പറയും.

അയാഠം സ്ത്രീകളെ സ്നേഹിച്ചു. നൊട്ടിനുണഞ്ഞ് ആനന്ദപാരവശ്യത്തോടെ അവരെ വിവരിക്കുമ്പോഠം, അടികൊണ്ടുലഞ്ഞ അയാളുടെ ദേഹം വിറയ്ക്കും. അനാരോഗ്യകരവും ഗർഹണീയവുമായ എന്തോ ഒന്ന് ആ വിറയലിൽ ഉണ്ടായിരുന്നു. എങ്കിലും അയാളുടെ വർത്തമാനത്തിന്റെ ഭംഗി ആസ്വദിച്ചുകൊണ്ട് ഞാനതു് ശ്രദ്ധയോടെ കേട്ടിരിക്കും.

''പെണ്ണുങ്ങഠം! പെണ്ണുങ്ങഠം!'' എന്നിങ്ങനെ ഉരുവിടുമ്പോഠം അയാളുടെ വിളറിയ കവിളുകഠം തുടുക്കും. ഇരുണ്ട കണ്ണുകഠം ആവേശത്താൽ ജ്വലിക്കും. ''ഒരു പെണ്ണിനുവേണ്ടി ഞാൻ എന്തും ചെയ്യും. ഒരു പെണ്ണ് ചെകുത്താനെപ്പോലെയാണ്. അവഠംക്ക് പാപമെന്തെന്നറിഞ്ഞുകൂടാ! ഒരു കാമുകനായി ജീവിക്കുക! അതിലും മെച്ചമായിട്ടൊന്ന് ഇതേവരെ കണ്ടുപിടിച്ചിട്ടില്ല!''

കഥപറയാനുള്ള അയാളുടെ സാമർത്ഥ്യം ഒന്നു വേറെതന്നെയായിരുന്നു. വേശ്യകഠംക്കുവേണ്ടി അയാഠം പ്രേമനൈരാശ്യത്തെക്കുറിച്ചുള്ള ഹൃദയസ്പർശകങ്ങളായ കൊച്ചുകൊച്ചുപാട്ടുകഠം നിഷ്പ്രയാസം ചമയ്ക്കും. വോഠംഗാതീരത്തെ എല്ലാ പട്ടണങ്ങളിലും അയാളുടെ പാട്ടുകഠം പാടാറുണ്ട്. വളരെയേറെ പ്രചാരം കിട്ടിയ ഈ പാട്ടിന്റെ കർത്താവും അയാഠംതന്നെ:

''ചന്തമില്ലാത്തൊരു സാധുവാണേ
ഉടുതുണി കീറിമുഷിഞ്ഞതാണേ
അത്തരം പെണ്ണിന്നു കെട്ടിയോനെ
കിട്ടില്ല ജന്മത്തു കട്ടായം.''

ഒരു സൽസ്വഭാവിയാണെന്നു പറഞ്ഞുകൂടാത്ത ത്രൂസൊവ് എന്റെ ഒരു ഗുണകാംക്ഷിയായിരുന്നു. ചന്തമുള്ള വേഷവും സംഗീതജ്ഞന്റേതുപോലെ നേർത്ത വിരലുകളുമുള്ള ഒരു സുഭഗൻ. അഡ്മിറാൽററി വാർഡിൽ അയാഠംക്ക് ചെറിയൊരു കടയുണ്ടായിരുന്നു. ''വാച്ചുറിപ്പയർ'' എന്നാണു് ബോർഡിലെഴുതിയിരുന്നതെങ്കിലും മോഷണച്ചരക്കുകളുടെ വില്പനയായിരുന്നു അയാളുടെ ശരിയായ തൊഴിൽ.

''കള്ളന്മാരുടെ വിദ്യകളൊന്നും നീ പഠിക്കണ്ട, പേഷ്കോവ്,'' കൗശലവും ഔദ്ധത്യവുമാർന്ന കണ്ണുകഠം ചെറുതാക്കിക്കൊണ്ടും നരച്ചുതുടങ്ങിയ താടി ഗൗരവത്തോടെ തടവിക്കൊണ്ടും അയാഠം പറയും. ''അതു നിന്റെ വഴിയല്ലെന്ന് എനിക്കു കാണാൻ കഴിയുന്നുണ്ട്. നീ ആത്മാവുള്ളവനാണ്.''

''ആത്മാവുള്ളവനെന്നുവച്ചാലെന്താ?''

''ആരോടും അസൂയയില്ലാതെ ജിജ്ഞാസ മാത്രമുള്ളവൻ.''

എന്നെക്കുറിച്ചുള്ള സത്യസന്ധമായ ഒരു വിവരണമായിരുന്നില്ല അതു്. ഞാൻ പലപ്പോഴും പലതിനെക്കുറിച്ചും അസൂയപ്പെടാറുണ്ടു്. ഉദാഹരണത്തിനു് ബാറ്റ്ലിന്റെ സംസാരചാതുരി, അയാളുടെ വിശേഷപ്പെട്ട കാവ്യശൈലി, അപ്രതീക്ഷിതമായ അലങ്കാരപ്രയോഗങ്ങൾ, ഇതെല്ലാം എന്റെ അസൂയയ്ക്കു പാത്രമായിരുന്നു. അയാളുടെ ഒരു പ്രേമസാഹസകഥയുടെ തുടക്കം ഞാനോർക്കുന്നു:

''കലങ്ങിയ കണ്ണുപോലത്തെ ഒരു രാത്രി ഞാൻ, സ്വിയാഷ്സ്ക് എന്നൊരു പഞ്ഞംപിടിച്ച പട്ടണത്തിലെ സത്രത്തിൽ, പൊത്തമരത്തിലിരിക്കുന്ന മൂങ്ങയെപ്പോലെ കൂനിപ്പിടിച്ചിരിക്കുകയായിരുന്നു. ഒക്ടോബർമാസത്തിലെ ശരൽക്കാലം. മഴ കുറേശ്ശെ ചാറുന്നുണ്ടു്. തത്താറുകാരൻ പകയോടെ നീട്ടിപ്പാടുന്നതുപോലുള്ള കാറ്റും. ഊ—ഊ—ഊ എന്നൊരു നിർത്താത്ത ശബ്ദം...

''...അപ്പോഴാണു് അവളുടെ വരവു്. പുലർകാലത്തെ മേഘശകലത്തിന്റെ തുടുപ്പും ലാഘവത്വവും. കണ്ണുകളിൽ കപടമായ ആത്മശുദ്ധി. ആത്മാർത്ഥത തുടിക്കുന്ന ശബ്ദത്തിൽ അവൾ പറഞ്ഞു: 'പൊന്നേ, ഞാൻ നിന്നെ വഞ്ചിച്ചില്ല.' പച്ചക്കള്ളമാണെന്നു് എനിക്കറിയാം. പക്ഷെ ഞാനവളെ വിശ്വസിച്ചു. അവൾ വഞ്ചന കാട്ടിയെന്നു് എന്റെ ബുദ്ധിക്കു് തീർച്ചയുണ്ടു്. പക്ഷെ ഹൃദയത്തിനു വിശ്വാസം വരുന്നില്ല.''

താളത്തിലാടിക്കൊണ്ടും കണ്ണുകൾ പാതിയടച്ചും കൈ മെല്ലെ ഉയർത്തി കൂടെക്കൂടെ ഹൃദയഭാഗത്തായി നെഞ്ചു തടവിക്കൊണ്ടുമാണു് അയാൾ സംസാരിക്കാറു്.

അയാളുടെ ശബ്ദം വിരസവും വിവർണ്ണവുമായിരുന്നെങ്കിലും വാക്കുകൾക്കു തെളിമയും രാക്കുയിലിന്റെ ഗാനമാധുരിയുമുണ്ടായിരുന്നു.

എനിക്കു് ത്രൂസൊവിനോടും അസൂയ തോന്നി. സൈബീരിയയേയും ഹിവയേയും ബുഹറായേയും കുറിച്ചു് രസകരമായും പുരോഹിതജീവിതത്തെക്കുറിച്ചു് ഫലിതരൂപത്തിലാണെങ്കിലും അങ്ങേയറ്റം വൈരാഗ്യപൂർവ്വമായും അയാൾ വിവരിക്കാറുണ്ടായിരുന്നു. ഒരു ദിവസം സാർ അലക്സാണ്ടർ മൂന്നാമനെപ്പറ്റി അയാൾ നിഗൂഢസ്വരത്തിൽ പറഞ്ഞു:

''ഈ സാറു് കാര്യം നടത്താൻ വിരുതനാണു്!''

ചില നോവലുകളിലെ ''ദുഷ്ടന്മാർ'' വായനക്കാർ ഒട്ടും പ്രതീക്ഷിക്കാത്ത തരത്തിൽ അവസാനം മഹാമനസ്കരായ വീരപുരുഷന്മാരായി മാറാറുണ്ടല്ലൊ. അത്തരത്തിലൊരാളാണു് ത്രൂസൊവെന്നു് എനിക്കു തോന്നി.

കാററില്ലാതെ ചൂടെടുക്കുന്ന ചില രാത്രികളിൽ ഈയാളുകൾ കസാൻകയെന്ന കൊച്ചുപുഴ കടന്നു് മറുവശത്തെ പുൽത്തിട്ടയിലെത്തും. അവിടെ കുററിച്ചെടികൾക്കിടയിൽ അവർ തീനും കുടിയും വർത്തമാനവുമായി കൂടും. സ്വന്തം കാര്യങ്ങളെപ്പററിയാണു സംസാരമെങ്കിലും പലപ്പോഴും അതു് ജീവിതത്തിന്റെ സങ്കീർണ്ണതകളിലേക്കും മനുഷ്യബന്ധങ്ങളുടെ വിചിത്രമായ നൂലാമാലകളിലേക്കും തിരിയും. ഏററവും കൂടുതൽ സംസാരം നടന്നതു് പെണ്ണുങ്ങളെക്കുറിച്ചാണു്. പകയോടും വിഷാദത്തോടും ചിലപ്പോൾ വികാരവിവശതയോടും കൂടിയാണു് അവർ സംസാരിച്ചതു്. അജ്ഞാതവും നിഗൂഢവുമായ വസ്തുക്കൾ പതിയിരിക്കുന്ന ഇരുട്ടിലേക്കു് തുറിച്ചുനോക്കുന്ന മട്ടിലായിരുന്നു ഏതാണ്ടെല്ലായ്പ്പോഴുംതന്നെ അവർ സ്ത്രീകളെപ്പററി സംസാരിച്ചതു്. നിഷ്പ്രഭങ്ങളായ നക്ഷത്രങ്ങളാൽ പൊട്ടുകുത്തിയ ഇരുണ്ട ആകാശത്തിൻകീഴിലായി ഞാൻ അവരൊന്നിച്ചു് രണ്ടുമൂന്നു രാത്രികൾ ചെലവഴിച്ചു. ചുററും വില്ലോമരങ്ങൾ തഴച്ചുവളർന്നുനിൽക്കുന്ന ഒരു കൊച്ചുകുഴിയുടെ ചൂടും ഞെരുക്കവും ഏററു് ഞങ്ങൾ കിടക്കും. വോൾഗയുടെ സാമീപ്യം മൂലം ഈർപ്പമാർന്ന ഇരുട്ടിലൂടെ തോണികളിൽനിന്നുള്ള വെളിച്ചങ്ങൾ പൊൻചിലന്തിവലകൾപോലെ നാലുപാടും വ്യാപിച്ചിരിക്കും. ഉയർന്ന കരയുടെ കറുത്ത പിണ്ഡത്തിൽ തീയുടെ മുഴകളും നാരുകളും ചിതറിക്കിടക്കുന്നതു കാണാം. സമ്പന്നമായ ഉസ്ലോൻഗ്രാമത്തിലെ മദ്യശാലകളുടേയും വീടുകളുടേയും ജനാലകളിൽനിന്നുള്ള പ്രകാശമണതു്. ആവിക്കപ്പലുകളുടെ ചക്രത്തുഴകൾ വിരസമായി വെള്ളത്തിലടിച്ചുകൊണ്ടിരിക്കും. കടന്നുപോകുന്ന ചങ്ങാടക്കൂട്ടത്തിൽനിന്നു് വള്ളക്കാർ വിളിച്ചുകൂവും. അവരുടെ കർക്കശമായ കൂവലുകൾ ചെന്നായ്ക്കളുടെ ഓരിയിടൽപോലെയാണു്. എവിടെയോ ഒരു ചുററിക ഇരുമ്പിലടിക്കുന്ന ശബ്ദം കേൾക്കാം. ഒരു ശോകഗാനം ജലപ്പരപ്പിലൂടെ ഒഴുകിവരുന്നു. ആരുടെയോ ആത്മാവു് നീറിപ്പുകയുകയാണു്. ആ ഗാനം ഹൃദയത്തിൽ വിഷാദത്തിന്റെ വെണ്ണീർ കോരിയിടുന്നു.

എന്റെ കൂട്ടുകാരുടെ മെല്ലെ ഒഴുകിക്കൊണ്ടിരുന്ന സംസാരം കേൾക്കുന്നതു് അതിലേറെ വിഷാദകരമായിരുന്നു. ജീവിതത്തെക്കുറിച്ചു് അയവിറക്കിക്കൊണ്ടു് ഓരോരുത്തരും സംസാരിച്ചതു് അവരുടെ ഹൃദയത്തോടേററവും കൂടുതൽ ഒട്ടിക്കിടക്കുന്ന കാര്യങ്ങളെക്കുറിച്ചാണു്. മററുള്ളവർ പറയുന്നതു് അവർ ശ്രദ്ധിച്ചതേയില്ല. വില്ലോമരത്തണലിൽ ഇരുന്നും കിടന്നും പുകവലിച്ചും വോഡ്കയോ ബിയറോ ആർത്തികൂടാതെ ഇടയ്ക്കൊന്നു മോന്തിയും അവർ ഓർമ്മയുടെ മങ്ങിയ വഴികളിലൂടെ സഞ്ചരിക്കും.

''എനിക്കു സംഭവിച്ചതെന്താണെന്നു പറയാം,'' രാത്രിയുടെ ഇരുട്ട് ശ്രോതാക്കളോട് ചേർത്തമർത്തിവച്ചിട്ടുള്ള ആരെങ്കിലും പറയും.

അയാൾ പറഞ്ഞുതീരുമ്പോൾ മററുള്ളവർ യോജിപ്പു പ്രകടിപ്പിക്കും:

''ശരിയാണ്, അങ്ങിനെയൊക്കെ നടക്കും. എന്തും നടക്കും...''

''നടന്നു,'' ''നടക്കാറുണ്ട്,'' ''നടന്നിട്ടുണ്ട്''—ഇതാണു ഞാൻ കേൾക്കുന്നത്. എനിക്കു തോന്നും, ആളുകൾ ഈ രാത്രി അവരുടെ ജീവിതത്തിലെ അവസാനത്തെ മണിക്കൂറിലെത്തിയിരിക്കുകയാണെന്ന്. എല്ലാം നടന്നുകഴിഞ്ഞു. ഇനി നടക്കാനായിട്ടൊന്നുമില്ല!

ഇതെന്നെ ബൊാഷ്കിനിൽനിന്നും ത്രൊസൊവിൽനിന്നും അകററിനിർത്തി. എങ്കിൽപോലും എനിക്കവരെ ഇഷ്ടപ്പെട്ടു. എന്റെ അതേവരെയുള്ള മുഴുവൻ അനുഭവവും വച്ചുനോക്കിയാൽ ഞാൻ അവരുടെ വഴിയെ പോകുന്നത് സ്വാഭാവികം മാത്രമായിരുന്നു. മേലോട്ടുയരാമെന്നും വിദ്യാഭ്യാസം നേടാമെന്നുമുള്ള പ്രതീക്ഷയുടെ തകർച്ചയും എന്നെ അവരുടെ പിന്നാലെ പിടിച്ചുവലിച്ചു. വിശപ്പും സങ്കടവും നിരാശയും സഹിക്കാതാവുന്ന നിമിഷങ്ങളിൽ എനിക്കു തോന്നും ഞാൻ ഏതു പാതകവും പ്രവർത്തിക്കാൻ തികച്ചും കഴിവുള്ളവനാണെന്ന്—അതും ''പാവനമായ സ്വത്തവകാശ''ത്തിനെതിരായി മാത്രമല്ല. എനിക്കു വിധിക്കപ്പെട്ട പാതയിൽനിന്നു ഞാൻ പാളിപ്പോകാതിരുന്നത് ചെറുപ്പത്തിന്റേതായ ഭാവനാപരതയൊന്നുകൊണ്ടുമാത്രമാണ്. ബ്രെററ് ഹാർട്ടിന്റെ മനുഷ്യസ്നേഹംതുളുമ്പുന്ന കഥകൾക്കും വിലകുറഞ്ഞ മററു നോവലുകൾക്കും പുറമെ ഞാൻ ഗൗരവമുള്ള പുസ്തകങ്ങൾ പലതും വായിച്ചിരുന്നു. ഞാൻ ചുററുപാടും കണ്ടിട്ടുള്ള സർവ്വതിനേക്കാളും അർത്ഥവത്തായ എന്തൊക്കെയോ ചിലതു നേടണമെന്നൊരു അസ്പഷ്ടമായ വെമ്പൽ അവ എന്നിൽ തട്ടിയുണർത്തി.

ഇതേ സമയത്തുതന്നെ ഞാൻ പുതിയ പരിചയങ്ങളും പുതിയ അനുഭൂതികളും ആർജ്ജിച്ചുകൊണ്ടിരുന്നു. യെവ്രെയീനോവിന്റെ വീട്ടിനടുത്തുള്ള വെളിസ്ഥലത്ത് ജിംനേഷിയംവിദ്യാർത്ഥികൾ പലപ്പോഴും പന്തേറുകളിക്കായി കൂടാറുണ്ടായിരുന്നു. അവരിൽ ഗുരി പ്ലെത്ന്യോവിനോട് എനിക്ക് വിശേഷിച്ചും അടുപ്പം തോന്നി. ഇരുണ്ട നിറവും ജപ്പാൻകാരുടേതുപോലെ കറുത്ത മുടിയും തൊലിയിൽ വെടിമരുന്ന് ഉരച്ചതുപോലെ മുഖം നിറയെ കൊച്ചു കറുത്ത കുത്തുകളുമുള്ള ഒരു ചെറുപ്പക്കാരനായിരുന്നു അയാൾ. ഒടുങ്ങാത്ത ഉത്സാഹവും കളികളിൽ സാമർത്ഥ്യവും സംഭാഷണസമയത്ത് കൂർമ്മബുദ്ധിയും പ്രകടിപ്പിച്ചിരുന്ന അയാൾക്ക് ബഹുലവും ബഹുമുഖവുമായ കഴിവുകൾ കൈമുതലായിട്ടു

ണായിരുന്നു. പ്രതിഭാശാലികളായ മിക്ക റഷ്യാക്കാരേയും പോലെ അയാഠം തൻെറ പ്രകൃതിദത്തമായ കഴിവുകളുടെ പുറത്തു് ജീവിച്ചുവെന്നല്ലാതെ അവയെ ഊട്ടററതാക്കാനോ വികസിപ്പിക്കാനോ തെല്ലും ശ്രമിച്ചില്ല. അന്യാദൃശമായ സംഗീതാഭിരുചിയും ആസ്വാദനശക്തിയുമുണ്ടായിരുന്ന അയാഠം ഫ്ലൂസ്സിയും ബാലലൈക്കയും അക്കോർഡിയണും ഒന്നാന്തരമായി വായിക്കും. എന്നാൽ അവയേക്കാഠം മികച്ചതും വിഷമമേറിയതുമായ സംഗീതോപകരണങ്ങഠം വശമാക്കാൻ അയാഠം യാതൊരു ശ്രമവും നടത്തിയില്ല. അയാഠം ദരിദ്രനായിരുന്നു. അയാളുടെ വസ്ത്രങ്ങഠം മോശമായിരുന്നു. എങ്കിലും ആ കീറിച്ചുളിഞ്ഞ ഷർട്ടു്, കുട്ടിത്തുന്നിയ ട്രൗസർ, പൊട്ടിപ്പൊളിഞ്ഞ പാദരക്ഷകഠം, ഇവയെല്ലാംതന്നെ അയാളുടെ കുസലില്ലായ്മയും ചുററുചുററുക്കോട്ടക്കൂടിയ അംഗവിക്ഷേപങ്ങളും ദ്രുതചലനങ്ങളും ബലിഷ്ഠശരീരവുമായി നല്ലവണ്ണം ഒത്തിണങ്ങി.

ദീർഘവും ഗുരുതരവുമായ ഒരു രോഗം കഴിഞ്ഞു് കഷ്ടിച്ചു് എണീററുനിൽക്കാൻ തുടങ്ങിയവനോ ഇന്നലെമാത്രം ജയിലിൽനിന്നു് ഇറങ്ങിവന്നവനോ ആയ ഒരാളെപ്പോലെയാണു് അയാഠം തോന്നിച്ചതു്. ജീവിതം കാഴ്ചവച്ച സർവ്വതും അയാഠംക്കു് പുത്തരിയായിരുന്നു, പ്രിയംകരമായിരുന്നു. സർവ്വതും അയാളിൽ ശബ്ദായമാനമായ ആഹ്ലാദമുണർത്തി. അയാഠം ഭൂമിയിൽ ഒരു പമ്പരംപോലെ ചുഴന്നുകറങ്ങി.

എൻെറ കഷ്ടപ്പാടുകളും ഈ വഴിക്കു പോയാലത്തെ അപകടവും മനസ്സിലാക്കി അയാഠം എന്നെ കൂടെ താമസിക്കാനും ഒരു ഗ്രാമാദ്ധ്യാപകനായി പരിശീലനം നേടാനും ക്ഷണിച്ചു. അങ്ങിനെയാണു് ഞാൻ ''മറുസൊവ്ക്ക''യെന്ന വിചിത്രവും ഉല്ലാസകരവുമായ മാളത്തിൽ പാർപ്പുതുടങ്ങിയതു്. കസാൻവിദ്യാർത്ഥികളുടെ ഒന്നിലധികം തലമുറകഠംക്കു് അതു് സുപരിചിതമായിരുന്നിരിക്കണം. റിബ്നൊര്യാദ്സ്കയ തെരുവിൽ പാതി ഇടിഞ്ഞുപൊളിഞ്ഞു് നിന്നിരുന്ന വലിയൊരു കെട്ടിടമായിരുന്നു അതു്. അർദ്ധപ്പട്ടിണിക്കാരായ വിദ്യാർത്ഥികളും വേശ്യകളും പണ്ടെങ്ങാ ജീവിച്ചിരുന്നവരുടെ പ്രേതങ്ങളെന്നു തോന്നിച്ച റോറേ കുറേപ്പേരും ചേർന്നു് വീട്ടുടമസ്ഥൻെറ കയ്യിൽനിന്നു പിടിച്ചെടുത്തതാണതെന്നു് കണ്ടിട്ടു തോന്നി. തട്ടിൻപുറത്തേയ്ക്കുള്ള കോണിയുടെ ചുവട്ടിലെ ഇടനാഴിയിലായിരുന്നു പ്ലെത്നേവ്യാവിൻെറ താമസം. അവിടെയാണു് അയാളുടെ കട്ടിൽ കിടന്നിരുന്നതു്. കൂടാതെ ഇടനാഴിയുടെ അററത്തു് ജനാലയ്ക്കരികിലായി ഒരു മേശയും കസേരയും. അത്രതന്നെ. ആ ഇടനാഴിയിലേക്കു തുറന്നിരുന്ന മൂന്നു മുറികളിൽ രണ്ടെണ്ണത്തിൽ വേശ്യകളാണു് പാർത്തിരുന്നതു്. മൂന്നാമത്തേതിൽ ഒരു ക്ഷയരോഗിയായ ഗണിതശാസ്ത്രജ്ഞനും. സെമിനാരിയിൽ പാതി

ച്ചിട്ടുള്ള ആളാണ്. കാടുപിടിച്ച പരുപരുത്ത ചെമ്പൻ മുടിയുമായി നീണ്ടുമെലിഞ്ഞ ആ രൂപത്തെ കണ്ടാൽ ഭയം തോന്നും. മുഷിഞ്ഞുനാറിയ പഴന്തുണികൾ കഷ്ടിച്ചുമാത്രം നഗ്നത മറച്ചു. അവയിലെ ദ്വാരങ്ങളിലൂടെ അയാളുടെ നീലിച്ച തൊലിയും വാരിയെല്ലുകളും കാണാം.

നഖമാണ് അയാളുടെ ഏകഭക്ഷണമെന്നു തോന്നി. ചോര പൊടിയുന്നതുവരെ അയാൾ അതും കടിച്ചുകൊണ്ടിരിക്കും. രാപകൽ എന്തൊക്കെയോ വരച്ചുകൊണ്ടും കണക്കുകൂട്ടിക്കൊണ്ടും വരണ്ട് മുഴങ്ങുന്ന ശബ്ദത്തിൽ നിർത്താതെ ചുമച്ചുകൊണ്ടും ഇരിക്കുന്നതു കാണാം. വേശ്യകൾക്ക് അയാളെ ഭയമായിരുന്നു. അയാൾക്കു ഭ്രാന്താണെന്ന് അവർ വിശ്വസിച്ചു. എങ്കിലും ദയ തോന്നി റൊട്ടിയും ചായയും പഞ്ചസാരയും അയാളുടെ വാതിൽക്കൽ വച്ചിട്ടു പോകും. അയാൾ വാതിൽ തുറന്ന് നിലത്തുനിന്ന് പൊതികൾ കുനിഞ്ഞെടുക്കും. ആയാസംകൊണ്ട് അയാൾ തളർന്നുവശായ കുതിരയെപ്പോലെ കിതയ്ക്കുന്നുണ്ടാവും. അവർക്ക് മറവി പറ്റുകയോ കാഴ്ചദ്രവ്യങ്ങൾ കൊണ്ടുക്കൊടുക്കാൻ എന്തെങ്കിലും കാരണവശാൽ കഴിയാതെ വരികയോ ചെയ്താൽ അയാൾ വാതിൽക്കൽ വന്നുനിന്ന് ഇടറിയ ശബ്ദത്തിൽ ഇടനാഴിയിലേക്ക് വിളിച്ചുപറയും:

''റൊട്ടി!''

ഇരുണ്ട കുഴികളിലേക്കു താണുപോയിരുന്ന അയാളുടെ കണ്ണുകൾ, സ്വന്തം മഹത്വത്തെക്കുറിച്ചുള്ള അറിവിൽ ആഹ്ലാദംകൊള്ളുന്ന ഒരു ഭ്രാന്തന്റെ അഭിമാനത്തോടെ തിളങ്ങി. വളരെ നാൾ കൂടുമ്പോൾ, കൂനും വളകാലുമുള്ള ഒരു ബീഭത്സരൂപം അയാളെ കാണാൻ വരാറുണ്ടായിരുന്നു. നരച്ച മുടിയും വീർത്ത മൂക്കത്ത് തടിച്ച കണ്ണടയും ഷണ്ഡന്റേതുപോലത്തെ വിളറിയ മുഖത്ത് കൗശലമാർന്ന പുഞ്ചിരിയുമുള്ള ഒരു മനുഷ്യൻ. അവർ കതക് ചേർത്തടച്ച്, മണിക്കൂറുകളടുപ്പിച്ച് മിണ്ടാതിരിക്കും. വല്ലാത്തൊരു മൗനം ആ മുറിയിൽനിന്നു പ്രസരിക്കുന്നതുപോലെ തോന്നും. എന്നാൽ ഒരു ദിവസം പാതിരാത്ത് ഗണിതശാസ്ത്രജ്ഞന്റെ കോപാകുലമായ ഗർജ്ജനം കേട്ട് ഞാനുണർന്നു.

''ഞാൻ പറയുന്നു, അതൊരു തടവറയാണ്! ജ്യാമിതി ഒരു പക്ഷിക്കൂടാണ്! അതെ, ഒരെലിക്കെണിയാണ്! തടവറയാണ്!''

കൂനൻ കാതുതുളയ്ക്കുന്ന ശബ്ദത്തിൽ കലുങ്ങിച്ചിരിച്ചു. വിചിത്രമായ ഏതോ വാക്ക് അയാൾ എടുത്തെടുത്തു പറഞ്ഞു. പെട്ടെന്ന് ഗണിതശാസ്ത്രജ്ഞൻ അലറി:

''പോയി തുലയ്! കടക്കുപുറത്ത്!''

സന്ദർശകൻ ദേഷ്യപ്പെട്ട് മുറുമുറുത്തുകൊണ്ടും കൂവിവിളിച്ചുകൊണ്ടും വീതികുടിയ പുതപ്പെടുത്ത് ബദ്ധപ്പെട്ടു ധരിച്ച് ഇടനാഴിയിലൂടെ

ഇറങ്ങിനടന്നപ്പോഠം, ഗണിതശാസ്ത്രജ്ഞൻെറ നീണ്ടുമെലിഞ്ഞ ഭീഷണരൂപം പപ്രശ്ശമായ മുടിയിൽ അള്ളിപ്പിടിച്ചുകൊണ്ടു് വാതിൽക്കൽ വന്നുനിന്നു് കർക്കശശബ്ദത്തിൽ ഗർജ്ജിച്ചു:

''യൂക്ലിഡ് വിഡ്ഢിയാണു്! വിഡ്ഢി! ദൈവത്തിനു് ആ ഗ്രീക്കുകാരനേക്കാഠം മൂളയുണ്ടെന്നു ഞാൻ തെളിയിച്ചുതരാം!''

അത്രയും പറഞ്ഞിട്ടു് അയാഠം അകത്തു കയറി കതകു് ആഞ്ഞടച്ചു. അതിൻെറ ശക്തികൊണ്ടു് മുറിയ്ക്കകത്തു് എന്തോ ഒച്ചയോടെ നിലത്തു വീണു.

ഉപരിഗണിതത്തിൻെറ സഹായത്തോടെ ദൈവത്തിൻെറ നിലനില്പു് സ്ഥാപിക്കാനുള്ള ശ്രമത്തിലാണയാളെന്നു് ഞാൻ താമസിയാതെ മനസ്സിലാക്കി. എന്നാൽ തൻെറ ലക്ഷ്യപ്രാപ്തിക്കു മുമ്പുതന്നെ അയാഠം മരിച്ചു.

ഒരു പത്രത്തിൻെറ രാത്രിസമയത്തെ പ്രൂഫ്റീഡറായി ഒരു പ്രസ്സിലാണു് പ്ലെത്നേ്യാവ് ജോലിനോക്കിയിരുന്നതു്. ഒരു രാത്രിക്കു് പതിനൊന്നു കോപ്പെക്കുവച്ചു കിട്ടും. ഞാനൊന്നും സമ്പാദിക്കാത്ത ദിവസങ്ങളിൽ ഞങ്ങഠം നാലു റാത്തൽ റൊട്ടിയും രണ്ടു കോപ്പെക്കിനു ചായയും മൂന്നു കോപ്പെക്കിനു പഞ്ചസാരയും കൊണ്ടു കഴിക്കും. എനിക്കാണെങ്കിൽ പഠിക്കാനുള്ളതുകൊണ്ടു് പണമുണ്ടാക്കാൻ സമയം വളരെ കുറവായിരുന്നു. പഠിക്കാൻ എനിക്കു് വളരെയധികം പാടുപെടേണ്ടി വന്നു. വ്യാകരണം വിശേഷിച്ചും ദുസ്സഹമായിത്തോന്നി. അതിൻെറ ബീഭത്സമാംവണ്ണം ഇടുങ്ങിയ, മുരടിച്ച, മൂശകഠംക്കുള്ളിൽ ചൈതന്യവത്തും വൈഷമ്യപൂർണ്ണവും ചപലവും വഴക്കമേറിയതുമായ റഷ്യൻ ഭാഷയെ തിരുകിക്കയററാൻ ഞാൻ തീർത്തും അശക്തനായിരുന്നു. ഏതായാലും, ഞാൻ എൻെറ പഠിത്തം തുടങ്ങിയതു് ''നേരത്തേയായിപ്പോയി'' എന്നും ഗ്രാമാദ്ധ്യാപകർക്കുള്ള പരീക്ഷ ജയിച്ചാലും പ്രായം തികയാത്തതുകൊണ്ടു് എനിക്കു ജോലി കിട്ടുകയില്ലെന്നും കുറച്ചുകഴിഞ്ഞു് അറിഞ്ഞപ്പോഠം എനിക്കു സമാധാനമായി.

പ്ലെത്നേ്യാവും ഞാനും ഒരു കട്ടിലിലാണു് കിടന്നുറങ്ങിയതു്—അയാഠം പകലും ഞാൻ രാത്രിയിലും. രാത്രിവേല കഴിഞ്ഞു് തളർന്നു്, പൂർവാധികം ഇരുണ്ട മുഖവും ചോരക്കണ്ണുകളുമായി അയാഠം അതിരാവിലെ വന്നുകയറുമ്പോഠം ഞാൻ തിളച്ച വെള്ളമെടുക്കാനായി മദ്യശാലയിലേക്കോടും. ഞങ്ങഠംക്കു സമോവാറുണ്ടായിരുന്നില്ലെന്നു പറയേണ്ടതില്ലല്ലോ. ജനാലയ്ക്കരികിലുള്ള മേശയ്ക്കിരുപുറവും ഇരുന്നു് ഞങ്ങഠം ചായയും റൊട്ടിയും കഴിക്കും. ഗ്രി രാവിലത്തെ പത്രത്തിലെ വാർത്തകഠം വിളമ്പുകയും ''ചുവന്ന ഡോമിനൊ'' എന്ന പേരിലെഴുതുന്ന ഏ

തോ മദ്യപാനിയുടെ ഏററവും ഒടുവിലത്തെ തമാശക്കവിതകഠം ചൊല്ല്
ക്കേഠംപ്പിക്കുകയും ചെയ്യും. ജീവിതത്തോടുള്ള ഗ്ലൂരിയുടെ ഈ കളിമട്ട്
എന്നെ അത്ഭുതപ്പെടുത്തി. തടിച്ച മുഖമുള്ള ഗാഠംക്കിനയോടെന്നപോ
ലെതന്നെയാണ് അയാഠം ജീവിതത്തോടും പെരുമാറിയതെന്ന് എന്
ക്കു തോന്നി. സ്ത്രീകഠംക്കുള്ള പഴയ വസ്ത്രാലങ്കാരങ്ങളുടെ വില്പനയും
കൂട്ടിക്കൊടുപ്പുമായിരുന്നു ആ സ്ത്രീയുടെ തൊഴിൽ.

അയാഠംക്ക് കോണിച്ചുവട്ടിലെ മൂല കിട്ടിയതു് അവരിൽനിന്നാ
ണ്. ആ ''മുറികഠംക്ക്'' വാടക കൊടുക്കാൻ പണമില്ലാത്തതുകൊണ്ടു്
അയാഠം അതു് ഫലിതങ്ങളുടേയും അക്കോർഡിയൺ വായനയുടേയും
വികാരോദ്ദീപകങ്ങളായ ഗാനങ്ങളുടേയും രൂപത്തിൽ കൊടുത്തുതീർത്തു.
ലാഘവസ്വരത്തിലും കണ്ണുകളിൽ പരിഹാസത്തിൻെറ തിളക്കത്തോടെ
യുമാണ് അയാഠം പാടുന്നതു്. ചെറുപ്പത്തിൽ ഓപ്പറയിലെ ഗായകസം
ഘത്തിലുണ്ടായിരുന്ന ഗാഠംക്കിനക്ക് സ്വരത്തിൻെറ വിലയറിയാം.
അവർ വികാരവിവശയായി കണ്ണുനീർ തൂവുന്നതു് അപൂർവ്വമല്ല. കൊച്ചു
ബാഷ്പബിന്ദുക്കഠം അവരുടെ ഔദ്ധത്യംനിറഞ്ഞ കണ്ണുകളിൽനിന്നു് ധാരാ
ധാരയായി, വീർത്തുതുടുത്ത കവിഠംത്തടങ്ങളിലേക്ക് ഒലിച്ചിറങ്ങും.
അമിതമായ മദ്യപാനത്തിൻേറയും ഭക്ഷണപ്രിയത്വത്തിൻേറയും മുദ്ര
കളാണ് ആ കപോലങ്ങഠം. തടിച്ച വിരലുകഠംകൊണ്ടു് കവിളത്തുനി
ന്നു കണ്ണുനീർ തുടച്ചുകളഞ്ഞശേഷം അവർ അഴുക്കുപുരണ്ട ഒരു തുവാലയി
ൽ വിരലുകഠം ശ്രദ്ധയോടെ ഒപ്പും.

''ഹാ! ഗ്ലൂരി! ഗ്ലൂരി!'' ഒരു നെടുവീർപ്പോടെ അവർ പറയും. ''നി
ങ്ങഠം ഒരു കലാകാരനാണ്! കാണാൻ കുറച്ചുകൂടി വർക്കത്തുണ്ടായിരു
ന്നെങ്കിൽ നിങ്ങളുടെ കാര്യമെല്ലാം ഞാൻ ശരിപ്പെടുത്തിത്തന്നേനെ.
ചെറുപ്പക്കാരായ എത്രയോ കുട്ടികഠംക്ക് ഞാൻ തനിച്ചിരുന്നു് മടുത്ത
പെണ്ണുങ്ങളെ കൂട്ടിനു കൊടുത്തിരിക്കുന്നു.''

ആ ''കുട്ടികളിൽ'' ഒരുത്തൻ ഞങ്ങളുടെ മുകളിലാണ് താമസിച്ചതു്.
അയാളൊരു വിദ്യാർത്ഥിയായിരുന്നു. ഒരു രോമപ്പണിക്കാരൻെറ മകൻ.
പൊക്കം കൂടുതലുമില്ല, കുറവുമില്ല. വിരിഞ്ഞ മാറും ക്രമാധികം
ഇടുങ്ങിയ നിതംബവുമായി അയാഠം അററം മുറിച്ചു് കുത്തിനിർത്തിയ
ഒരു ത്രികോണംപോലെ തോന്നിച്ചു. പെണ്ണുങ്ങളുടേതുപോലെ കൊച്ചു
പാദങ്ങഠം. ചുമലുകളിലേക്ക് അമർന്നിരുന്ന കൊച്ചുതല ചെമ്പൻമുടി
കൊണ്ടു മൂടിയിരുന്നു. ചോരമയമില്ലാത്ത വിളറിയ മുഖത്തു് പച്ചക്കണ്ണു
കഠം വിഷണ്ണമായി തള്ളിനിന്നു.

വളരെയേറെ കഷ്ടപ്പെട്ടും തെണ്ടിപ്പട്ടിയെപ്പോലെ പട്ടിണികിടന്നു
മാണ് അയാഠം അച്ഛൻെറ ഇഷ്ടത്തിനെതിരെ സ്കൂഠംവിദ്യാഭ്യാസം

പൂർത്തിയാക്കി സർവ്വകലാശാലയിൽ ചേർന്നതു്. എന്നാൽ ആഴമുള്ള കനത്ത ശബ്ദത്തിന്റെ ഉടമസ്ഥനാണു താനെന്നറിഞ്ഞതോടെ അയാൾക്കു പാട്ടു പഠിക്കാൻ മോഹംതോന്നി.

ഈ ചുണ്ടയെറിഞ്ഞാണു് ഗാസ്കിന അയാളെ ധനികവ്യാപാരിണിയായ ഒരു നാല്പതുകാരിക്കു് പിടിച്ചുകൊടുത്തതു്. സർവ്വകലാശാലയിൽ മൂന്നാംവർഷം പഠിക്കുന്ന ഒരു മകനും സ്കൂളിൽ അവസാനവർഷം പഠിക്കുന്ന ഒരു മകളുമുള്ള ആ സ്ത്രീയുടെ ദേഹം മെലിഞ്ഞതും മാറു് പരന്നതും നടപ്പു് പട്ടാളക്കാരന്റേതുപോലെ നീണ്ടുനിവർന്നതും മുഖം വൈരാഗിയായ കന്യാസ്ത്രീയുടേതുപോലെ നിർവികാരവുമായിരുന്നു. അവരുടെ വലിയ ചാരക്കണ്ണുകൾ ഇരുണ്ട കുഴികളിലേക്കു് താണു പോയിരുന്നു. കറുത്ത ഉടുപ്പും തലയിൽ പഴയ മട്ടിലുള്ള ഒരു പട്ടുതൂവാലയും കാതിൽ പച്ചക്കല്ലിന്റെ കമ്മലുമാണു് വേഷം.

ഇടയ്ക്കൊക്കെ, രാത്രിയിലോ വെളുപ്പിനോ അവർ തന്റെ വിദ്യാർത്ഥിയെ തേടി വരും. അവർ ഗേററിലൂടെ തള്ളിക്കയറി ഉറച്ച ചുവടുകളോടെ മുററം മുറിച്ചുകടക്കുന്നതു് ഞാൻ പലപ്പോഴും കണ്ടിട്ടുണ്ടു്. അവരുടെ മുഖത്തു് നിഴലിച്ചതു് ഒരു ഭീഷണഭാവമാണു്. അമർത്തിപ്പിടിച്ച ചുണ്ടുകൾ അദൃശ്യമായിരുന്നുവെന്നുതന്നെ പറയാം. നിരാശയോടും വിഷാദത്തോടും കൂടി നേരെ മുന്നിലേക്കു തുറിച്ചുനോക്കിയ കണ്ണുകൾ അന്ധയുടെ പ്രതീതിയുളവാക്കി. അവർ വിരൂപയാണെന്നു പറഞ്ഞുകൂടാ. ഉള്ളിലെ പിരിമുറുക്കമാണു് അവർക്കു് അങ്ങിനെയൊരു ഭാവം നൽകിയതു്. അതു് അവരുടെ ഉടലിനെ വലിച്ചുനീട്ടുകയും മുഖത്തെ അമുക്കിഞെരുക്കുകയും ചെയ്തുവെന്നു തോന്നി.

''നോക്കു്,'' പ്രെതു്ന്യോവു് പറയും. ''ശരിക്കും ഒരു ഭ്രാന്തിയെപ്പോലെയാണവർ!''

വിദ്യാർത്ഥിക്കു് അവരോടു് വെറുപ്പായിരുന്നു. അയാൾ ഒഴിഞ്ഞുമാറി നടന്നു. അവരാകട്ടെ ഒരു നിർദ്ദയനായ കടക്കാരനേയോ ചാരനേയോപോലെ അയാൾക്കു് സ്വൈരം കൊടുത്തില്ല.

''ഞാനൊരു കൊള്ളരുതാത്തവനാണു്,'' മദ്യം തലയ്ക്കുപിടിക്കുമ്പോൾ അയാൾ വിലപിക്കും. ''ഞാൻ പാടിയിട്ടെന്തു ഗുണം? ഈ രൂപവും കോലവും വച്ചു് എന്നെ സ്റ്റേജിന്റെ അടുത്തെങ്ങും അടുപ്പിക്കില്ല.''

''താൻ ആ പണിയങ്ങു നിർത്തു്!'' പ്രെതു്ന്യോവു് ഉപദേശിക്കും.

''ശരിയാണു്. പക്ഷെ എനിക്കു് അവരുടെ കാര്യം ഓർക്കുമ്പോൾ സങ്കടം വരും. എനിക്കവരെ കണ്ടുകൂടാ, എന്നാലതേസമയം സഹതാപവുമാണു്! നിങ്ങൾക്കറിയാമോ, അവർ.... എന്തിനു പറയുന്നു!''

ഞങ്ങൾക്കറിയാമായിരുന്നു. കാരണം, രാത്രിസമയത്തു് അവർ കോണിപ്പടിയിൽ നിന്നു് വിറയാർന്ന ശബ്ദത്തിൽ കെഞ്ചുന്നതു് ഞങ്ങൾ കേട്ടിട്ടുള്ളതാണു്:

''തങ്കം, ദൈവത്തെ ഓർത്തു്!... കർത്താവിനെ ഓർത്തു്!...''

അവർക്കു സ്വന്തമായി വലിയൊരു ഫാക്ടറിയും വാടകക്കെട്ടിടങ്ങളും കുതിരകളുമുണ്ടായിരുന്നു. സൂതികർമ്മപാഠശാലയ്ക്കു് ആയിരക്കണക്കിനു റൂബിൾ ദാനംചെയ്തു പോന്നിരുന്ന അവർ സ്നേഹത്തിന്റെ ഒരു കടാക്ഷത്തിനുവേണ്ടി ഭിക്ഷുവിനെപ്പോലെ യാചിച്ചു.

രാവിലെ ചായകുടികഴിഞ്ഞു് പ്യെത്‌ന്യോവ് ഉറങ്ങാൻ കിടക്കും. ഞാൻ പണിയന്വേഷിച്ചു് ഇറങ്ങും. രാത്രി അയാൾക്കു് പ്രസ്സിൽ പോകാറാവുമ്പോഴേ മടങ്ങിയെത്തു. ഞാൻ റൊട്ടിയോ സോസേജോ വേവിച്ച മറെറന്തെങ്കിലും സാധനമോ കൊണ്ടുവന്നെങ്കിൽ ഞങ്ങൾ അതു പങ്കിടും. അയാൾ അയാളുടെ ഓഹരി ജോലിസ്ഥലത്തേക്കു കൊണ്ടു പോകും.

അയാൾ പൊയ്ക്കഴിഞ്ഞാൽ ഞാൻ ഞങ്ങളുടെ ''മറുസൊവ്ക്ക''യുടെ ഇടനാഴികളിലും മൂലകളിലുമെല്ലാം കറങ്ങിനടന്നു് എനിക്കു പരിചയമില്ലാത്ത ആ മനുഷ്യർ എങ്ങിനെ ജീവിക്കുന്നുവെന്നു കൗതുകപൂർവ്വം നിരീക്ഷിക്കും. ആ വീടു് നിറച്ചു് ആളായിരുന്നു. ശരിക്കും ഒരു ഉറുമ്പിൻകൂടു്. എന്തൊക്കെയോ ചില പുളിച്ച ഗന്ധങ്ങൾ അവിടെ തങ്ങിനിന്നിരുന്നു. മനുഷ്യനോടു പകയുള്ള കനത്ത നിഴലുകൾ മൂലകളിൽ പതിയിരുന്നു. രാവിലെ തൊട്ടു് പാതിരാവരെ അവിടം ശബ്ദമുഖരിതമായിരുന്നു. തയ്യൽക്കാരികളുടെ യന്ത്രങ്ങളുടെ അനുസ്യൂതമായ മുഴക്കം. ഓപ്പറയിലെ സംഘഗായികമാരുടെ നേർത്ത ശബ്ദം. തട്ടിൻപുറത്തെ വിദ്യാർത്ഥിയുടെ കനത്തുമുഴങ്ങുന്ന ശബ്ദം. കുടിച്ചു പാതി കിറുക്കുപിടിച്ച ഒരു നടന്റെ ഉച്ചത്തിലുള്ള അട്ടഹാസങ്ങൾ. കുടിച്ചു ബോധമില്ലാത്ത വേശ്യകളുടെ നിലവിളികൾ. ഇതെല്ലാം കേട്ടപ്പോൾ എന്റെ മനസ്സിൽ സ്വാഭാവികമായും ഒരു ചോദ്യം ഉയർന്നുവന്നു. ഉത്തരമില്ലാത്ത ഒരു ചോദ്യം.

''എന്താണു് ഇതിന്റെയൊക്കെ ഉദ്ദേശം?''

ആ വീട്ടിലെ പട്ടിണിക്കോലങ്ങളായ ചെറുപ്പക്കാരെ ചുററിപ്പററി ഒരു മനുഷ്യൻ ലക്ഷ്യമൊന്നുമില്ലാതെ കറങ്ങിനടന്നിരുന്നു. ചെമ്പിച്ച മുടിയും ചെറിയൊരു കഷണ്ടിയും കുടവയറും നേർത്ത കാലുകളും ഉന്തിയ കവിളെല്ലുകളും വലിയ വായും അതുനിറയെ കുതിരപ്പല്ലുകളുമുള്ള ഒരാൾ. ആ പല്ലുകളാണു് അയാൾക്കു് ചെമ്പൻകുതിരയെന്ന വട്ടപ്പേരു് സമ്പാദിച്ചുകൊടുത്തതു്. സിംബീർസ്കിൽ തന്റെ ബന്ധത്തിൽപ്പെട്ട ചില കച്ച

വടക്കാരുമായി അയാരം വ്യവഹാരത്തിൽ പെട്ടിട്ട് വർഷം മൂന്നായി. കാണുന്നവരോടൊക്കെ അയാരം പറയും:

''ഞാൻ ചത്താലും അവരെ പിച്ചപ്പാളയെടുപ്പിക്കും. അവരു് ഇരന്നു് ജീവിക്കട്ടെ. അങ്ങിനെ മൂന്നു വർഷം കഴിയുമ്പോരം ഞാൻ കേസു ജയിച്ചു കിട്ടിയതു മുഴുവനും അവർക്കു തിരിച്ചുകൊടുത്തിട്ടു് ചോദിക്കും: 'ഇപ്പോഴെന്തു പറയുന്നു?' അങ്ങിനെയിരിക്കും!''

''ഇതാണൊ തന്റെ ജീവിതലക്ഷ്യം?'' എന്നു ചോദിച്ചാൽ അയാരം പറയും:

''ഞാൻ എന്റെ ആത്മാവുമുഴുവനും അതിനുവേണ്ടി ഉഴിഞ്ഞുവച്ചിരിക്കുകയാണു്. അതിനപ്പുറം ഒന്നും ചെയ്യാൻ വയ്യ!''

ജില്ലാക്കോടതിയിലും മേൽക്കോടതിയിലും വക്കീലാപ്പീസിലുമായി അയാരം ദിവസം മുഴുവൻ ചെലവഴിച്ചു. ഇടയ്ക്കിടെ വൈകിട്ടു് വണ്ടി പിടിച്ചു് ധാരാളം പൊതികളും കെട്ടുകളും കുപ്പികളുമായി വീട്ടിൽ വന്നുകയറും. ഇടിഞ്ഞ മച്ചും ഏങ്കോണിച്ച തറയുമുള്ള അയാളുടെ മലീമസമായ മുറിയിൽ പിന്നെ വിരുന്നിന്റെ ബഹളമാണു്. വിദ്യാർത്ഥികരം, തയ്യൽക്കാരികരം, എന്നുവേണ്ട, നിറച്ചു തിന്നാനും ലേശം കുടിക്കാനും ആർക്കെല്ലാം മോഹമുണ്ടോ അവർക്കൊക്കെ ക്ഷണമുണ്ടു്. ചെമ്പൻകുതിര റം മാത്രമേ കുടിക്കൂ. മേശവിരിപ്പിലും അയാളുടെ വസ്ത്രത്തിലും തറയിൽപ്പോലും അതിന്റെ കഴുകിയാലുംപോകാത്ത കടുംചുവപ്പു കറ പററും. കുറച്ചു മോന്തിക്കഴിയുമ്പോഴേക്കും അയാരം വിളിച്ചു പറയാൻ തുടങ്ങും:

''എന്റെ അരുമപ്രാവുകളേ! ഞാൻ നിങ്ങളെ സ്നേഹിക്കുന്നു. നിങ്ങരം നേരും നെറിയുമുള്ളവരാണു്, ഞനോ? ദുഷ്ടൻ! തെമ്മാടി! മുതല! ഞാനെന്റെ സ്വന്തം ബന്ധുക്കളെ നശിപ്പിക്കാനാണു നോക്കുന്നതു്. ഞാനവരെ നശിപ്പിക്കും. ദൈവത്തിനാണെ നശിപ്പിക്കും! ഞാൻ ചത്താലും....''

വിഷാദപൂർവ്വം ചിമ്മുന്ന കണ്ണുകളിൽനിന്നും, കവിളെല്ലുകളുന്തി അപഹാസ്യതയാർന്ന മുഖത്തിലൂടെ ഒരു മദ്യപാനിയുടെ കണ്ണുനീർ ഒലിച്ചിറങ്ങും. കൈപ്പത്തികൊണ്ടു് അതു തുടച്ചുകളഞ്ഞിട്ടു് അയാരം കാൽമുട്ടുകരം തിരുമ്പും. അയാളുടെ ട്രൗസറിന്മേൽ എപ്പോഴും മെഴുക്കിന്റെ കറകരം പററിയിരുന്നു.

''എന്തൊരു ജീവിതമാണു് നിങ്ങളുടേതു്!'' അയാരം വിലപിക്കും ''വിശന്നുപൊരിഞ്ഞു്, തണുത്തു വിറച്ചു്, മുഷിഞ്ഞുനാറിയ കീറത്തുണിയുമിട്ടു് കഴിയുക! ഇതു ന്യായമാണോ? ഇത്തരം ജീവിതത്തിൽനിന്നു് നിങ്ങരംക്കു് എന്തെങ്കിലും പഠിക്കാൻ കഴിയുമോ? നിങ്ങരം എങ്ങിനെ കഴിയുന്നുവെന്നു് ചക്രവർത്തി അറിഞ്ഞിരുന്നെങ്കിൽ....''

2*

കീശയിൽനിന്നു് പലവർണ്ണത്തിലുള്ള കുറെ നോട്ടുകഠം വലിച്ചെടുത്തിട്ടു് അയാഠം അലറും:

''ആർക്കു വേണം പണം? എടുത്തോ, അനിയന്മാരെ!''

പാട്ടുകാരികളും തയ്യൽക്കാരികളും ആർത്തിയോടെ അയാളുടെ രോമാവൃതമായ കൈയിൽനിന്നു് നോട്ടുകഠം തട്ടിപ്പറിക്കാൻ നോക്കും. പക്ഷെ അയാഠം ഉറക്കെ ചിരിച്ചുകൊണ്ടു പറയും:

''ഇതു നിങ്ങഠംക്കല്ല! പഠിക്കുന്ന പിള്ളേർക്കാണു്!''

പക്ഷെ വിദ്യാർത്ഥികഠം അതു വാങ്ങുകയില്ല.

''പണം കൊണ്ടു് ചുടു്!'' രോമപ്പണിക്കാരൻെറ മകൻ രോഷപൂർവ്വം ചീറും.

ഒരിക്കൽ അയാഠം മൂക്കററം കുടിച്ചു്, പത്തു റൂബിളിൻെറ കുറെ നോട്ടുകളുമായി പ്യെത്‌ന്യോവിൻെറ അടുത്തു വന്നു. അതെല്ലാംകൂടി ചുരുട്ടി പന്താക്കി മേശപ്പുറത്തേക്കു് എറിഞ്ഞിട്ടു് അയാഠം പറഞ്ഞു:

''വേണെങ്കിൽ എടുത്തോ. എനിക്കു വേണ്ട!''

അയാഠം കട്ടിലിൽ കിടന്നു് തേങ്ങിക്കരയാനും നിയന്ത്രണം വിട്ടു് അലമുറയിടാനും തുടങ്ങി. ഞങ്ങഠംക്കു് അയാളുടെ ദേഹത്തും വായിലും വെള്ളംകൊഴിച്ചു കൊടുക്കേണ്ടിവന്നു. അയാഠം ഉറങ്ങിയപ്പോഠം പ്യെത് ന്യോവ് നോട്ടുകഠം ചുളിവുനിർത്തിയെടുക്കാൻ ഒരു ശ്രമം നടത്തി. പക്ഷെ ഫലമുണ്ടായില്ല. ശരിക്കും ഒട്ടിച്ചേർന്നിരുന്നതിനാൽ വെള്ളംനനച്ചുമാത്രമേ അവയെ ഒന്നൊന്നായി അടർത്തിമാററാൻ കഴിഞ്ഞുള്ളു.

അടുത്ത വീട്ടിലെ കൽച്ചുമരിനു നേരെ തുറക്കുന്ന ജനാലകളുമായി അഴുക്കു പിടിച്ചു്, പുകനിറഞ്ഞു് ഇരുന്നിരുന്ന മുറിയിലെ ഞെരുക്കവും വീർപ്പുമുട്ടും ഒച്ചപ്പാടും ദുസ്സഹമായിരുന്നു. ''കുതിര'' തന്നെയാണു് ഏററവും കൂടുതൽ ഒച്ചയെടുത്തതു്. ഞാൻ അയാളോടു ചോദിച്ചു:

''എന്തിനിവിടെ താമസിക്കുന്നു? ഹോട്ടലിൽ പൊയ്ക്കൂടേ?''

''പൊന്നനിയാ, എൻെറ ആത്മാവിനെ വിചാരിച്ചാണു്! നിങ്ങഠം ഒപ്പമുണ്ടെങ്കിലേ എൻെറ ആത്മാവിനു ചൂടു കിട്ടൂ.''

രോമപ്പണിക്കാരൻെറ മകൻ യോജിച്ചു:

''ശരിയാണു്, കുതിരേ! എനിക്കും അങ്ങിനെതന്നെ! മററെവിടെയാണെങ്കിലും ഞാൻ തുലഞ്ഞുപോകും.''

''കുതിര'' പ്യെത്‌ന്യോവിനോടു യാചിച്ചു:

''ഗുസ്ലിയുമെടുത്തു് ഒരു പാട്ടു പാടൂ!''

മടിയിൽ ഗുസ്ലിയും വച്ചു് ഗുരി പാടി:

''മാനത്തുയരു കതിരോനേ, ചെങ്കതിരോനേ...''

അയാളുടെ സൗമ്യശബ്ദം ആത്മാവിലേക്ക് ആണ്ടിറങ്ങുന്നതായിരുന്നു.

ഗുരി നിശ്ശബ്ദമായി. ശോകാത്മകമായ വാക്കുകളും ഗ്ലാസ്സിയുടെ തന്ത്രികളിൽനിന്നുയർന്ന മാന്ദ്രധ്വനികളും എല്ലാവരും ചിന്താനിരതരായി ശ്രദ്ധിച്ചു.

''കൊള്ളാം!'' കച്ചവടക്കാരിക്ക് ആശ്വാസമരുളുന്ന ഭാഗ്യഹീനൻ മുറുമുറുത്തു.

പ്രസന്നതയെന്ന സദ്ഗുണം കൈമുതലായിട്ടുള്ള ഗുരി പ്ലെത്നേവ്യോവ്, ആ പഴയ വീട്ടിൽ പാർത്തിരുന്ന വിചിത്രജീവികൾക്കിടയിൽ മുത്തശ്ശിക്കഥകളിലെ ദയാലുവായ മായാവിയുടെ ഭാഗം അഭിനയിച്ചു. യൗവനത്തിന്റെ ഉജ്ജ്വലവർണ്ണങ്ങളിൽ മുക്കിയെടുത്ത അയാളുടെ ആത്മാവ് നല്ല ഫലിതങ്ങളുടേയും ഇമ്പമുള്ള പാട്ടുകളുടേയും മനുഷ്യസ്വഭാവങ്ങളെക്കുറിച്ചുള്ള മൂർച്ചയേറിയ പരിഹാസങ്ങളുടേയും ജീവിതത്തിലെ കടുത്ത അനീതികളെക്കുറിച്ചുള്ള നിർഭയമൊഴികളുടേയും നിരന്തരമായ വെടിക്കെട്ടുകൾകൊണ്ട് ജീവിതത്തെ പ്രഭാപൂരിതമാക്കി. അയാൾക്കു വയസ്സ് ഇരുപതു കഷ്ടിച്ചായിട്ടേയുള്ളു. കാഴ്ചയ്ക്ക് അത്രപോലും മതിക്കില്ല. എന്നാൽ മുട്ടുള്ള അവസരങ്ങളിൽ വേണ്ടതുപോലെ ഗുണദോഷിക്കാനും ഏതെങ്കിലും വിധത്തിൽ സദാ സഹായിക്കാനും കഴിവുള്ള ഒരാളായിട്ടാണ് ആ വീട്ടിലുള്ള സകലരും അയാളെ വീക്ഷിച്ചത്. കൂട്ടത്തിൽ നല്ലയാളുകൾ അയാളെ സ്നേഹിച്ചു. ചീത്തയാളുകൾ അയാളെ പേടിച്ചു. നിക്കീഫൊരിച്ച് എന്ന വൃദ്ധനായ പോലീസുകാരൻപോലും ഗുരിയെ കാണുമ്പോൾ കുറുക്കന്റെ കൗശലമാർന്ന പുഞ്ചിരി സമ്മാനിക്കാതിരിക്കില്ല.

മേലോട്ടു കയറിക്കിടന്നിരുന്ന ''മറുസൊവ്ക്ക''യുടെ മുററം രണ്ടു നിരത്തുകളെ കൂട്ടിയിണക്കിയിരുന്നു: റിബ്നൊറ്യാദ്സ്കയയും സ്ഥാറൊഗൊർഷേച്നയയും. രണ്ടാമത്തെ നിരത്തിൽ, ഞങ്ങളുടെ വീട്ടുപടിക്കൽനിന്നും അധികം അകലെയല്ലാത്ത ഓരൊതുങ്ങിയ കോണിലായിരുന്നു നിക്കീഫൊരിച്ചിന്റെ കാവൽപ്പുര.

ഞങ്ങളുടെ പ്രദേശത്തെ മുതിർന്ന പോലീസുകാരനാണയാൾ. നീണ്ടുമെലിഞ്ഞ ഉടലും മാറത്തു നിറയെ മെഡലുകളുമുള്ള ഒരു വൃദ്ധൻ. ബുദ്ധികൂർമ്മത സ്ഫുരിക്കുന്ന മുഖം. മധുരപ്പുഞ്ചിരി. കൗശലമുള്ള കണ്ണുകൾ.

മനുഷ്യരായിരുന്നവരും മനുഷ്യരാകാൻപോകുന്നവരുമടങ്ങിയ ഞങ്ങളുടെ ആ ശബ്ദായമാനമായ സമൂഹത്തിൽ നിക്കീഫൊരിച്ച് അനല്പമായ താല്പര്യമെടുത്തു. ദിവസത്തിൽ പല തവണ അയാളുടെ വടിവൊത്ത രൂപം പടിക്കൽ പ്രത്യക്ഷപ്പെടും. ബദ്ധപ്പെടാതെ മുററത്തുകൂടി നടന്ന്

അയാഠ ഓരോ ജനാലയിലൂടെയും എത്തിനോക്കും—മൃഗശാലയിലെ കൂട്ടകഠ നോക്കുന്ന സൂക്ഷിപ്പുകാരനെപ്പോലെ. ശൈത്യകാലത്തു് രണ്ടു പേരെ അറസ്റ്റുചെയ്തു—സ്മിർനോവ് എന്ന ഒരു ഒററക്കയ്യൻ ഓഫീസറേയും മുറാത്തൊവ് എന്ന ഒരു പട്ടാളക്കാരനേയും. അഹാഠ—തെക്കേയിലേക്കുള്ള സ്കോബെലെവിൻെറ പര്യടനത്തിൽ പങ്കെടുത്തിട്ടുള്ള ആ രണ്ടു പേരും സെൻറ് ജോർജ്ജ് കീർത്തിമുദ്ര നേടിയവരാണ്. അവരെ കൂടാതെ സൊമ്പ്നിൻ, ഒവ്സ്യാൻകിൻ, ഗ്രിഗോര്യെവ്, ക്രിലോവ്, തുടങ്ങിയ വേറേ കുറെപ്പേരെയും അറസ്റ്റുചെയ്തു. ഒരു രഹസ്യ അച്ചടിശാല സ്ഥാപിക്കാൻ ശ്രമിച്ചുവെന്നതാണ് അവരിൽ ചുമത്തപ്പെട്ട കുററം. അതിനായി ഒരു ഞായറാഴ്ചദിവസം പട്ടാപ്പകൽസമയത്തു് മുറാത്തൊവും സ്മിർനോവുംകൂടി പട്ടണത്തിലെ തിരക്കുള്ള ഒരു തെരുവിൽ നിന്നിരുന്ന ക്ലൂച്നിക്കൊവിൻെറ പ്രസ്സിൽനിന്നു് അച്ചുകഠ മോഷ്ടിക്കാൻ ശ്രമിച്ചുവത്രെ. അതിൻെറ പേരിലാണ് അവരെ പിടിച്ചതു്. ഒരു ദിവസം രാത്രി ജെൻഡാർമുകാർ ''മറൂസൊവ്ക്ക''യിൽ വന്നു് വിഷണ്ണമുഖത്തോടുകൂടിയ ഒരു ദീർഘകായനെ അറസ്റ്റുചെയ്തു. ''അലഞ്ഞുനടക്കുന്ന മണിമേട''യെന്ന വട്ടപ്പേരു് ഞാനയാഠക്കിട്ടിരുന്നു. പിറേറന്നു രാവിലെ വിവരമറിഞ്ഞു് ഗ്ലുരി തൻെറ കറുത്ത മുടി ചിക്കിപ്പറിച്ചുകൊണ്ടു് ഉദ്വേഗത്തോടെ എന്നോടു പറഞ്ഞു:

''മുപ്പത്തേഴ ചെകുത്താന്മാരു്, മക്സീമിച്ച്. ഓടനിയാ, വേഗം ഓടിപ്പോ.''

ഓടേണ്ടതു് എങ്ങോട്ടാണെന്നു അറിയിച്ചശേഷം അയാഠ കൂട്ടിച്ചേർത്തു:

''സൂക്ഷിക്കണം! അവിടെ ചാരന്മാർ കണ്ടേക്കും.''

ഈ നിഗൂഢദൗത്യം ലഭിച്ചതിലുള്ള അതീവസന്തുഷ്ടിയോടെ ഞാൻ ഒരു കുരുവിയുടെ വേഗത്തിൽ അഡ്മിറാൽററി വാർഡിൻെറ ഭാഗത്തേക്കു പാഞ്ഞു. അവിടെ ഒരു ചെമ്പുപണിക്കാരൻെറ ഇരുട്ടുനിറഞ്ഞ പണിപ്പുരയിൽവച്ച് ഞാൻ ചുരുണ്ട മുടിയും അസാധാരണമായ നീലക്കണ്ണുകളുമുള്ള ഒരു ചെറുപ്പക്കാരനെ കണ്ടു. അയാഠ ഒരു പാത്രത്തിനു് ഈയം പൂശുകയായിരുന്നു. പക്ഷെ കാഴ്ചയ്ക്കു് തൊഴിലാളിയാണെന്നു തോന്നിയില്ല. ചെറിയ ദേഹവും വാറിട്ടു കെട്ടിയ നരച്ചമുടിയുമുള്ള ഒരു വൃദ്ധൻ അങ്ങേ മൂലയ്ക്കു് ഒരു ചവണകൊണ്ടു് പൈപ്പിന്മേൽ എന്തോ കാട്ടിക്കൂട്ടുന്നുണ്ടു്.

ഞാൻ അയാളോടു ചോദിച്ചു:

''പണി വല്ലതുമുണ്ടോ?''

വൃദ്ധൻ ദേഷ്യത്തോടെ പറഞ്ഞു:

''ഉണ്ട്. പക്ഷെ നിനക്കില്ല.''

ചെറുപ്പക്കാരൻ എൻെറനേരെ ചെറുതായിട്ടൊന്നു കണ്ണെറിഞ്ഞിട്ട് വീണ്ടും ജോലിയിൽ മുഴുകി. ഞാൻ സൂത്രത്തിൽ അയാളുടെ കാലിൽ ചവുട്ടി. അത്ഭുതം കലർന്ന രോഷത്തോടെ നീലക്കണ്ണുകൾ തിരിച്ചുകൊണ്ട് അയാൾ പാത്രമെടുത്ത് എൻെറ നേർക്ക് ഓങ്ങി. എന്നാൽ ഞാൻ കണ്ണു ചിമ്മുന്നതു കണ്ടപ്പോൾ അയാൾ ശാന്തനായി പറഞ്ഞു:

''പോ ഇവിടന്ന്! പോ!''

ഞാൻ ഒരിക്കൽക്കൂടി കണ്ണിറുക്കിക്കാട്ടിക്കൊണ്ട് അവിടന്നിറങ്ങി തെരുവിൽ കാത്തുനിന്നു. ചുരുൾമുടിക്കാരൻ ഒന്നു മൂരി നിവർത്തിയിട്ട് എന്നെ അനുഗമിച്ചു. സിഗററ്റു കൊളുത്തിക്കൊണ്ട് അയാൾ എന്നെ മൗനമായി, ചോദ്യഭാവത്തിൽ, നോക്കി.

''തീഹൊൻ എന്നാണോ പേര്?''

''അതെ.''

''പ്യോത്തറെ അറസ്റ്റുചെയ്തു.''

അയാൾ ദേഷ്യത്തോടെ പുരികം ചുളിച്ചു. എൻെറ കണ്ണുകളിലേക്ക് തറച്ചുനോക്കി.

''ഏതു പ്യോത്തർ?''

''ചടച്ചുപൊക്കമുള്ള ദേഹം. കണ്ടാൽ ചെമ്മാച്ചനാണെന്നു തോന്നും.''

''എന്നിട്ടോ?''

''എന്നിട്ട് ഒന്നുമില്ല.''

''ഈ പ്യോത്തറും ചെമ്മാച്ചനുമൊക്കെയായിട്ട് എനിക്കെന്തു ബന്ധം?'' ചെമ്പുപണിക്കാരൻ ചോദിച്ചു. ആ ചോദ്യത്തിൻെറ രീതി കേട്ടപ്പോൾത്തന്നെ ഞാൻ നിശ്ചയിച്ചു—ഇയാളൊരു തൊഴിലാളിയല്ല. ദൗത്യം വിജയകരമായി നിറവേററിയതിലുള്ള ചാരിതാർത്ഥ്യത്തോടെ ഞാൻ വീട്ടിലെത്തി. അതായിരുന്നു ''ഗൂഢപ്രവർത്തന''ത്തിലെ എൻെറ ആദ്യത്തെ അനുഭവം.

ഗുരി പ്ലെത്ന്യോവിന് അതുമായി ബന്ധമുണ്ടായിരുന്നു. പക്ഷെ എന്നെക്കൂടി ചേർക്കണമെന്ന് അപേക്ഷിക്കുമ്പോൾ അയാൾ പറയും:

''അനിയാ, നിനക്കിനിയും സമയമായിട്ടില്ല! നീ പഠിത്തത്തിൽ ശ്രദ്ധിക്ക്!''

യെവ്രെയീനോവ് എന്നെ ഒരു നിഗൂഢവ്യക്തിയുമായി പരിചയപ്പെടുത്തി. ആ പരിചയപ്പെടുത്തലിനുള്ള മുൻകരുതലുകൾ കണ്ടപ്പോൾ അത്യന്തം ഗൗരവമുള്ള എന്തോ ഒന്നു ഞാൻ പ്രതീക്ഷിച്ചു. യെവ്രെയീനോവ് എന്നെ പട്ടണത്തിനു വെളിയിലുള്ള ആർസ്ക്കായെ പോലെയുവി

ലേക്കു കൂട്ടിക്കൊണ്ടു പോയി. ഈ പരിചയപ്പെടലിനു് എന്റെ ഭാഗത്തു നിന്നും അങ്ങേയററത്തെ ജാഗ്രത ആവശ്യമാണെന്നും ഞാനതു് പരമരഹസ്യമായി സൂക്ഷിക്കണമെന്നും വഴിനീളെ യെവ്രെയീനോവ് എന്നെ താക്കീതുചെയ്തുകൊണ്ടിരുന്നു. അവസാനം, ആ വിജനമായ പാടത്തുകൂടി മെല്ലെ നടന്നുപൊയ്ക്കൊണ്ടിരുന്ന ചെറിയൊരു നരച്ച രൂപത്തെ ചൂണ്ടിക്കാട്ടിയിട്ടു് അയാഠം, ചുററുമൊന്നു കണ്ണോടിച്ചശേഷം എന്നോടു മന്ത്രിച്ചു:

''അതാ അയാഠം. പുറകേ ചെല്ലു്. അയാഠം നിൽക്കുമ്പോഠം അടുത്തു ചെന്നു പറയണം: 'ഞാൻ പുറത്തുനിന്നു വന്നതാണു്.' ''

നിഗൂഢത എപ്പോഴും ആകർഷകമാണു്. എന്നാൽ ഇവിടെ അതു് അപഹാസ്യമായി എനിക്കു തോന്നി. നല്ല തെളിഞ്ഞു ചൂടുള്ള ദിവസം. എന്നിട്ടു് ഈ പാടത്തോ? ചാരനിറത്തിലുള്ള ഒരു പുൽക്കൊടിപോലെ ഏകാകിയായ ഒരു മനുഷ്യൻ ആടിയാടിപ്പോകുന്നു. അത്രതന്നെ. ശ്മശാനപ്പടിക്കൽ ഒപ്പമെത്തിയപ്പോഠം ഞാൻ മുമ്പിൽ കണ്ടതു് ഒട്ടിയ കൊച്ചു മുഖത്തോടുകൂടിയ ഒരു യുവാവിനെയാണു്. പക്ഷിയുടേതുപോലുള്ള വട്ടക്കണ്ണുകളിൽ ഗൗരവം നിഴലിച്ചിരുന്നു. ജിംനേഷിയം വിദ്യാർത്ഥിയുടെ ചാരനിറത്തിലുള്ള കോട്ടാണു ധരിച്ചിരിക്കുന്നതു്. തിളങ്ങുന്ന ലോഹക്കുടുക്കുകളുടെ സ്ഥാനത്തു് എല്ലുകൊണ്ടുള്ള കറുത്ത കുടുക്കുകളാണു്. മുഷിഞ്ഞ തൊപ്പിയിലും ജിംനേഷിയം മുദ്രയുണ്ടായിരുന്നിടത്തു് ഒരു കറുത്ത പാടേയുള്ളു. ആകെക്കൂടി, അയാളിൽനിന്നും എന്തോ ഒന്നു് പറിച്ചെടുത്തുകളഞ്ഞ മട്ടുണ്ടായിരുന്നു. മുതിർന്നയാളാണെന്നു സ്വയം ബോദ്ധ്യപ്പെടുത്താൻ ബദ്ധപ്പെടുന്ന ഒരാളിന്റെ പ്രതീതിയാണു് അതുളവാക്കിയതു്.

കുഴിമാടങ്ങഠംക്കിടയിൽ ഇടതൂർന്നു നിന്നിരുന്ന കുററിച്ചെടികളുടെ തണൽ പററി ഞങ്ങഠം ഇരുന്നു. അയാളുടെ സംസാരരീതി ശുഷ്കവും കാര്യമാത്രപ്രസക്തവുമായിരുന്നു. എനിക്കയാളെ തീരെ ഇഷ്ടപ്പെട്ടില്ല. ഞാൻ എന്തൊക്കെ വായിച്ചിട്ടുണ്ടെന്നു ഗൗരവപൂർവ്വം ചോദിച്ചറിഞ്ഞശേഷം താൻ നടത്തുന്ന സ്റ്റഡിസർക്കിളിൽ ചേരാൻ അയാഠം എന്നെ ക്ഷണിച്ചു. ഞാൻ സമ്മതിച്ചു. ഞങ്ങഠം പിരിഞ്ഞു. ശൂന്യമായ പാടത്തു് ജാഗ്രതയോടെ ഒന്നു കണ്ണോടിച്ചശേഷം അയാഠം ആദ്യം പോയി.

സ്റ്റഡിസർക്കിളിൽ ഞങ്ങഠം മൂന്നാലു ചെറുപ്പക്കാരേ ഉണ്ടായിരുന്നുള്ളു. കൂട്ടത്തിൽ ഏററവും ഇളപ്പം എനിക്കായിരുന്നു. പോരെങ്കിൽ, ചെർനിഷേവ്സ്കിയുടെ വ്യാഖ്യാനങ്ങളോടുകൂടിയ ജോൺ സ്റ്റുവാർട്ട് മില്ലിന്റെ ഗ്രന്ഥങ്ങഠം പഠിക്കാനുള്ള യാതൊരു തയ്യാറെടുപ്പും ഞാൻ നടത്തിയിരുന്നുമില്ല. അദ്ധ്യാപകപരിശീലന ഇൻസ്റ്റിററ്യൂട്ടിലെ ഒരു വിദ്യാർത്ഥിയായ മിലോവ്സ്കിയുടെ വീട്ടിലാണു ഞങ്ങഠം കൂടിക്കൊ

ണ്ടിരുന്നതു്. അയാൾ പിൽക്കാലത്തു് യെലെയോൻസ്കിയെന്ന തൂലികാനാമത്തിൽ ചെറുകഥകളെഴുതി. അഞ്ചു സമാഹാരങ്ങളോളം എഴുതിക്കഴിഞ്ഞപ്പോൾ അയാൾ ആത്മഹത്യചെയ്തു. എനിക്കു പരിചയമുള്ള എത്രയോ പേർ ഇങ്ങനെ സ്വമേധയാ ജീവിതത്തിൽനിന്നും അപ്രത്യക്ഷരായിരിക്കുന്നു!

ചിന്തകളിൽ സങ്കോചവും വാക്കുകളിൽ ജാഗ്രതയും പാലിച്ച ഒരു അല്പഭാഷിയായിരുന്നു മിലോവ്സ്കിയ്. ഒരു വൃത്തികെട്ട കെട്ടിടത്തിന്റെ തറനിരപ്പിനടിയിലുള്ള മുറികളിൽ താമസിച്ചിരുന്ന അയാൾ "ദേഹവും ദേഹിയും തമ്മിലുള്ള സമനില" തെററാതിരിക്കാൻവേണ്ടി മരപ്പണിചെയ്തു. അയാളുമൊന്നിച്ചിരിക്കാൻ ഒരു രസവുമുണ്ടായിരുന്നില്ല. മില്ലിന്റെ പുസ്തകങ്ങൾ എന്റെ ശ്രദ്ധ പിടിച്ചുനിർത്തിയതുമില്ല. താമസിയാതെ എനിക്കു് ധനശാസ്ത്രത്തിന്റെ മൗലികപ്രമാണങ്ങൾ അത്യന്തം സുപരിചിതമായിത്തോന്നി. നേരിട്ടുള്ള അനുഭവത്തിലൂടെ ഞാനവ സ്വായത്തമാക്കിക്കഴിഞ്ഞിരുന്നു. അവയുടെ മുദ്രകൾ എന്റെ തൊലിയിൽ പതിഞ്ഞുകഴിഞ്ഞിരുന്നു. "വല്ലവരുടേയും" സുഖത്തിനുവേണ്ടി പാടുപെടുന്നവർക്കു് തികച്ചും വ്യക്തമായിട്ടുള്ള കാര്യങ്ങളെപ്പററി കടിച്ചാൽപ്പൊട്ടാത്ത വാക്കുകളടങ്ങിയ പൊണ്ണത്തടിയൻ പുസ്തകങ്ങളെഴുതിയിട്ടു് യാതൊരാവശ്യവുമില്ലെന്നു് എനിക്കു തോന്നി. ഒട്ടിപ്പിനുള്ള പശയുടെ ഗന്ധം ശ്വസിച്ചുകൊണ്ടും അഴുക്കുപിടിച്ച ചുമരുകളിലൂടെ മരപ്പുഴുക്കൾ ഇഴയുന്നതു നോക്കിക്കൊണ്ടും ആ നിലവറയിൽ രണ്ടും മൂന്നും മണിക്കൂറുകൾ അടച്ചിരിക്കാൻ എനിക്കു് എന്തെന്നില്ലാത്ത വിമ്മിഷ്ടം തോന്നി.

ഒരു ദിവസം ഞങ്ങളുടെ അദ്ധ്യാപകൻ പതിവുസമയത്തു വന്നില്ല. അന്നിനി വരികയില്ലെന്നു കരുതി ഞങ്ങൾ ഒരു കുപ്പി വോഡ്ക്കയും കുറച്ചു റൊട്ടിയും വെള്ളരിക്കയും വാങ്ങി ചെറിയൊരു സദ്യയൊരുക്കി. പക്ഷെ ഞങ്ങളുടെ അദ്ധ്യാപകന്റെ ചാരവസ്ത്രമണിഞ്ഞ കാലുകൾ പെട്ടെന്നു് ജനാലയ്ക്കടുത്തുകൂടി മിന്നിമറഞ്ഞു. വോഡ്ക്കക്കുപ്പി മേശക്കടിയിൽ മറവുചെയ്യാൻ സമയം കിട്ടുന്നതിനുമുമ്പുതന്നെ അയാൾ മുറിയിലെത്തി ചെർനിഷേവ്സ്കിയുടെ വിജ്ഞേയമായ നിഗമനങ്ങളെപ്പററി വിസ്തരിക്കാൻ തുടങ്ങി. അറിയാതെ കുപ്പി തട്ടിക്കളയുമോയെന്നു ഭയന്നു് ഞങ്ങൾ ആ സമയത്തു് കൽപ്രതിമകളെപ്പോലെ മരവിച്ചിരിക്കുകയായിരുന്നു. അവസാനം അദ്ധ്യാപകൻതന്നെയാണു് അതു് തട്ടിമറിച്ചതു്. മറിയുന്ന ശബ്ദം കേട്ടു് അയാൾ മേശക്കടിയിലേക്കു കുനിഞ്ഞു നോക്കിയെങ്കിലും ഒരക്ഷരം മിണ്ടിയില്ല. അയാൾ ഞങ്ങളെ ശരിക്കൊന്നു ശകാരിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു!

അയാളുടെ മൗനവും കർക്കശമുഖവും ഇറുക്കിപ്പിടിച്ച കണ്ണുകളിലെ വേദനയും എന്നെ വല്ലാതെ അസ്വസ്ഥനാക്കി. എൻെറ കൂട്ടുകാരുടെ ലജ്ജകൊണ്ടു തുടുത്ത മുഖങ്ങളിലേക്കു കണ്ണയച്ചപ്പോഠം, ഞാൻ പറഞ്ഞിട്ടില്ല വോഡ്ക്ക വാങ്ങിയതെങ്കിലും എനിക്കു് കലശലായ കുററബോധവും അദ്ധ്യാപകനോടു് ഉള്ളഴിഞ്ഞ സഹതാപവും തോന്നി.

സ്റ്റഡിക്ലാസുകഠം എനിക്കു മുഷിഞ്ഞു. അവിടന്നിറങ്ങി തത്താർ കോളനിയിൽ അലഞ്ഞുനടക്കാൻ ഞാൻ ആഗ്രഹിച്ചു. അവിടെ സ്നേഹശീലരും ഉന്മേഷപ്രിയരുമായ ഒരുക്കൂട്ടമാളുകഠം ഒരു വിശേഷതരം നിർമ്മലജീവിതം നയിച്ചുപോന്നു. റഷ്യൻഭാഷയുടെ കൗതുകകരമായൊരു വികൃതരൂപമാണു് അവർ സംസാരിച്ചതു്. സായാഹ്നങ്ങളിൽ മുഹമ്മദീയപള്ളികളുടെ ഉയരമുള്ള ഗോപുരങ്ങളിൽനിന്നും വിചിത്രശബ്ദങ്ങഠം അവരെ പ്രാർത്ഥനയ്ക്കു വിളിക്കും. തത്താറുകാരുടെ ജീവിതമാകെത്തന്നെ എനിക്കു് അപരിചിതവും അന്യവുമായ വിധത്തിലാണു ചിട്ടപ്പെടുത്തിയിരിക്കുന്നതെന്നു തോന്നി. എനിക്കറിയാവുന്ന അപ്രീതിജനകമായ ജീവിതവുമായി അതിനു യാതൊരു സാമ്യവുമില്ലായിരുന്നു.

അദ്ധ്വാനത്തിൻെറ സംഗീതവുമായി വോഠംഗാനദി എന്നെ ആകർഷിച്ചു. ആ സംഗീതം ഇന്നുപോലും എൻെറ ഹൃദയത്തിൽ സുഖകരമായൊരു ലഹരി പകരുന്നു. അദ്ധ്വാനത്തിൻെറ വീരഗാഥയുടെ രുചി ആദ്യമറിഞ്ഞ ദിവസം ഞാൻ ഭംഗിയായിട്ടോർക്കുന്നു.

പേർഷ്യയിൽനിന്നു ചരക്കുകളുമായി വന്ന വലിയൊരു പത്തേമാരി കസാൻെറ കുറച്ചപ്പുറത്തുവച്ചു് ഒരു പാറയിലിടിച്ചപ്പോഠം അതിൻെറ അടിവശത്തിനു കേടുപററി. അതിൽനിന്നു ചരക്കിറക്കാനുള്ള തൊഴിലാളികളുടെ കൂട്ടത്തിൽ എന്നെയും കൂട്ടി. സെപ്തംബർ മാസം. ശക്തിയായ കാററടിച്ചു് ചാരനിറമാർന്ന നദിയിൽ ഓളങ്ങഠം രോഷപൂർവ്വം അലതല്ലി. അവയുടെ അഗ്രങ്ങളെ ഉന്മത്തമായി മാന്തിപ്പറിച്ച കാററു് തണുത്ത മഴത്തുള്ളികഠം വാരിവിതറി. അമ്പതോളം പേരുണ്ടായിരുന്ന ഞങ്ങളുടെ സംഘം ഒരൊഴിഞ്ഞ പത്തേമാരിയുടെ തട്ടിൽ, മരത്തൊലിയുടേയും ടാർപോളിൻേറയും കീഴിൽ വിഷണ്ണരായി കുുങ്ങിപ്പിടിച്ചിരുന്നു. കിതച്ചുകിതച്ചും ചുവന്ന തീപ്പൊരികഠം മഴയിലേക്കുതിർത്തും ചെറിയൊരു ആവിക്കപ്പൽ ഞങ്ങളുടെ പത്തേമാരിയെ പുഴയിലൂടെ വലിച്ചുകൊണ്ടു പോയി.

നേരമിരുട്ടി. ഇരുണ്ടു് ഈർപ്പമാർന്ന ആകാശം നദിയുടെനേരെ താണുവന്നു. തൊഴിലാളികഠം മുറുമുറുത്തു. അവർ മഴയേയും കാററിനേയും ജീവിതത്തേയുമൊക്കെ പ്രാകി. തണുപ്പിൽനിന്നും ഈർപ്പത്തിൽനിന്നും രക്ഷ തേടിക്കൊണ്ടു് അവർ അലസമായി തട്ടിലൂടെ നിരങ്ങിനട

ന്നു. ഈ ഉറക്കംതൂങ്ങികളെക്കൊണ്ടു് ഒരു പണിയും നടക്കില്ലെന്നും വെള്ളത്തിനടിയിലേക്കു മുങ്ങിക്കൊണ്ടിരിക്കുന്ന ചരക്കുകളെ രക്ഷിക്കാനാവില്ലെന്നും എനിക്കു തോന്നി.

പാതിരയടുപ്പിച്ചു് ഞങ്ങൾ നദിയുടെ ആഴംകുറഞ്ഞ ഭാഗത്തെത്തി. ഞങ്ങളുടെ പത്തേമാരി പാറയിലടുത്തു. കൗശലവും ദ്രോഹബുദ്ധിയും മുററിനിന്ന ഒരു വൃദ്ധനായിരുന്നു സംഘത്തലവൻ. വസൂരിക്കുത്തു വീണ മുഖം. മൂർച്ചയുള്ള നാക്കു്. പരുന്തിന്റെ കണ്ണും വളഞ്ഞുകൂർത്ത മൂക്കും. കഷണ്ടിത്തലയിൽനിന്നു് നനഞ്ഞ തൊപ്പിയൂരിക്കൊണ്ടു് അയാൾ നേർത്ത സ്ത്രൈണസ്വരത്തിൽ വിളിച്ചുപറഞ്ഞു:

‘‘പ്രാർത്ഥിക്കിൻ!’’

ഇരുട്ടത്തു് ഒരു കറുത്ത കൂനയായി കൂടിനിന്നുകൊണ്ടു് തൊഴിലാളികൾ കരടികളെപ്പോലെ മുരണ്ടു. മററുള്ളവരേക്കാൾ മുമ്പേ പ്രാർത്ഥന അവസാനിപ്പിച്ചുകൊണ്ടു് തലവൻ വിളിച്ചുകൂവി:

‘‘വിളക്കെടുക്കിൻ! ഇനി നിങ്ങളുടെ മിടുക്കൊന്നു കാണിച്ചുകൊടുക്കു്! നിങ്ങളുടെ തനിരൂപം, കുഞ്ഞുങ്ങളേ! ദൈവകൃപയോടെ പണി തുടങ്ങു്!’’

അലസരും ചുണകെട്ടവരും നനഞ്ഞൊലിച്ചവരുമായ ആ ആളുകൾ അവരുടെ ‘‘മിടുക്കു കാട്ടാൻ’’ തുടങ്ങി. പടക്കളത്തിലേക്കെന്നപോലെ പോർവിളികളും ആർപ്പുകളും തമാശകളുമായി അവർ കേടുവന്ന പത്തേമാരിയുടെ തട്ടിലേക്കും ചുവട്ടിലേക്കും എടുത്തുചാടി. അരിയും മുന്തിരിയും തോലും കമ്പിളിരോമവും നിറച്ച ചാക്കുകളും കെട്ടുകളും തൂവലിന്റെ ലാഘവത്തോടെ എന്റെ ചുററും പറന്നു. കൂവിവിളിച്ചും ചൂളമടിച്ചും ചീത്തപറഞ്ഞും പരസ്പരം പ്രോത്സാഹിപ്പിച്ചുകൊണ്ടു് കുറുകിക്കൊഴുത്ത രൂപങ്ങൾ എന്റെ മുന്നിൽ മണ്ടിനടന്നു. ജീവിതത്തേയും മഴയേയും തണുപ്പിനേയും പ്രാകിക്കൊണ്ടു് മുഖംവീർപ്പിച്ചിരുന്നിരുന്ന അതേ മനുഷ്യർതന്നെയാണു് ഇത്ര ഉത്സാഹത്തോടും അനായാസതയോടും വൈഭവത്തോടുംകൂടി പ്രവർത്തിക്കുന്നതെന്നു വിശ്വസിക്കാൻ വിഷമം തോന്നി. മഴയുടെ വീര്യവും തണുപ്പും കൂടി. കാററിന്റെ ശക്തി വർദ്ധിച്ചു. അതു് ഞങ്ങളുടെ കുപ്പായങ്ങൾ പിടിച്ചുവലിച്ചു് തലയുടെ മീതേയ്ക്കു് അടിച്ചു പറത്തുകയും വയറു് പുറത്തുകാട്ടുകയും ചെയ്തു. ഈർപ്പമാർന്ന ഇരുട്ടത്തു്, ആറു റാന്തലുകളുടെ മങ്ങിയ വെളിച്ചത്തിൽ, കറുത്ത രൂപങ്ങൾ പത്തേമാരികളുടെ തട്ടുകളിന്മേൽ പതിഞ്ഞ കാലൊച്ചകളോടെ ഓടിനടന്നു. അദ്ധ്വാനത്തിനുവേണ്ടി ആർത്തിപൂണ്ടതു പോലെയാണു്, നാലു മനു ഭാരമുള്ള ചാക്കുകൾ പരസ്പരം എറിഞ്ഞുകൊടുക്കുന്നതിന്റെയും ചരക്കുകെട്ടുകൾ ചുമലിലേററി ഓടിനടക്കുന്നതിന്റെയും ആനന്ദ

ത്തിനുവേണ്ടി ചിരകാലമായി ദാഹിച്ചിരുന്നതുപോലെയാണ്, അവർ പണിയെടുത്തതു്. കളിച്ചുല്ലസിക്കുന്ന കുട്ടികളുടെ ആഹ്ലാദത്തിമിർപ്പോടെയാണ്, അദ്ധ്വാനത്തിന്റെ ഉന്മത്തമായ ആനന്ദത്തോടെയാണ്, അവർ പണിയെടുത്തതു്. ഒരു സ്ത്രീയുടെ ആശ്ലേഷംമാത്രമേ ആ ആനന്ദത്തേക്കാൾ മധുരതരമായിട്ടുള്ളു.

നനഞ്ഞുതെന്നുന്ന നീണ്ട കോട്ടിട്ട ഒരു ആജാനുബാഹുവായതാടിക്കാരൻ—ചരക്കുകളുടെ ഉടമസ്ഥനോ അയാളുടെ ഏജൻേറാ ആയിരിക്കണം—പെട്ടെന്നു് ആവുന്നത്ര ഉച്ചത്തിൽ വിളിച്ചുപറഞ്ഞു:

''ഹേ, കൂട്ടുകാരേ! നിങ്ങൾക്കൊരു തൊട്ടി വോഡ്ക്ക! കടൽക്കള്ളന്മാരേ! ഒന്നല്ല, രണ്ടു്! പണി നടക്കട്ടെ!''

അപ്പോൾത്തന്നെ ഇരുട്ടിൽ നാലുഭാഗത്തുനിന്നും അട്ടഹാസങ്ങളുയർന്നു:

''മൂന്നു തൊട്ടി വേണം!''

''ശരി, മൂന്നു്! പണി നടക്കട്ടെ!''

അദ്ധ്വാനത്തിന്റെ ചുഴലിക്കാററു് പൂർവ്വാധികം ശക്തിയോടെ വീശിയടിച്ചു.

ഞാനും ചാക്കുകൾ പിടിച്ചുവലിച്ചു, എടുത്തെറിഞ്ഞു. ഓടിച്ചെന്നു് വീണ്ടും പിടിച്ചു. ഞാനും ചുററുമുള്ള സർവ്വതും പ്രചണ്ഡമായൊരു നൃത്തത്തിൽപ്പെട്ടു് ചുററിത്തിരിയുകയാണെന്നും, എല്ലാമുഴിഞ്ഞുവച്ചുകൊണ്ടു്, തളർച്ചയെന്തെന്നറിയാതെ, ഇത്രയേറെ ഭീതിദമായും ആഹ്ലാദപ്രദമായും മാസങ്ങളെന്നല്ല ആണ്ടുകൾതന്നെ പണിയെടുക്കാൻ ഈയാളുകൾക്കു കഴിയുമെന്നും മണിമേടകളിലും ഗോപുരങ്ങളിലും എത്തിപ്പിടിച്ചു് പട്ടണത്തെയാകെത്തന്നെ ഇഷ്ടമുള്ളിടത്തേക്കു വലിച്ചുമാററാൻ പോന്നവരാണവരെന്നും എനിക്കു തോന്നി.

മുമ്പൊരിക്കലും തോന്നാത്ത ഒരു ആനന്ദം ആ രാത്രി എനിക്കനുഭവപ്പെട്ടു. അർദ്ധോന്മത്തമായ ഈ അദ്ധ്വാനനിർവൃതിയിൽ ജീവിതം മുഴുവനും ചെലവഴിക്കണമെന്ന വെമ്പൽ എന്റെ ആത്മാവിൽ ആളിക്കത്തി. താഴെ ഓളങ്ങൾ നൃത്തംവച്ചു. മഴ തട്ടുകളിലൂടെ വീശിയടിച്ചുകൊണ്ടിരുന്നു. നദിയുടെ മീതെ കാററു് ഓരിയിട്ടു. അരണ്ട പുലർവെട്ടത്തിലും ഈ അർദ്ധനഗ്നരായ, നനഞ്ഞൊലിച്ച മനുഷ്യർ ആർത്തുവിളിച്ചുകൊണ്ടു്, പൊട്ടിച്ചിരിച്ചുകൊണ്ടു്, തങ്ങളുടെ കരുത്തിലും പ്രയത്നത്തിലും അഭിമാനംപൂണ്ടുകൊണ്ടു്, ചുറുചുറുക്കോടെ അക്ഷീണം പണിതുടർന്നു. അപ്പോഴാണു് കാററു് കനത്ത മേഘത്തെ വെട്ടിപ്പിളർന്നതു്. നീലാകാശത്തിൽ സൂര്യന്റെ ഒരു ചെങ്കതിർ മിന്നി. നനഞ്ഞ മുടിയും താടിയുംകൊണ്ടു ചട്ടമിട്ട മുഞ്ഞികൾ നീട്ടി ആർത്തുവിളിച്ചു

കൊണ്ടു് ആ ഉല്ലാസഭരിതരായ മൃഗങ്ങൾ അതിനു സ്വാഗതമരുളി. തങ്ങളുടെ പണിയിൽ ഇത്രയേറെ സാമർത്ഥ്യവും ചുറുചുറുക്കും പ്രദർശിപ്പിക്കുകയും തങ്ങളെത്തന്നെ മറന്നു് അതിൽ ലയിക്കുകയും ചെയ്യുന്ന ഇരുകാലിമൃഗങ്ങളെ കെട്ടിപ്പിടിച്ചു് ഉമ്മവയ്ക്കാൻ എനിക്കു തോന്നി.

ആറ്റാദാത്മകമായ ഈ പ്രചണ്ഡശക്തിയുടെ ആഘാതത്തെ ചെറുക്കാൻ ഒന്നിനുമാവില്ലെന്നു് എനിക്കു തോന്നി. ഭൂമുഖത്തു് അത്ഭുതങ്ങൾ പ്രവർത്തിക്കാൻ പോന്നതാണതു്. മാന്ത്രികകഥകളിലെപ്പോലെ ഒരൊററ രാത്രികൊണ്ടു് മനോഹരങ്ങളായ അരമനകളും നഗരങ്ങളും തീർക്കാൻ അതിനു കഴിയും. ഒന്നുരണ്ടു നിമിഷത്തേക്കു് മനുഷ്യപ്രയത്നത്തിന്റെനേർക്കു കണ്ണയച്ചശേഷം സൂര്യരശ്മി കനത്തമേഘപടലവുമായുള്ള മത്സരത്തിൽ തോററു്, കടലിൽ മുങ്ങിയ ശിശുവിനെപ്പോലെ അതിനുള്ളിലേക്കു മറഞ്ഞു. മഴയുടെ ശക്തി കൂടി.

''മതിയാക്കാം!'' ആരോ വിളിച്ചുപറഞ്ഞു. ഉടൻതന്നെ രോഷാകുലമായ മറുപടിയുമുണ്ടായി:

''ആക്കാടാ മതിയായതു്?''

ഉച്ചയ്ക്കു രണ്ടു മണിക്കു് അവസാനത്തെ ചരക്കുകെട്ടു് മാററുന്നതുവരെ ആളുകൾ ആ കോരിച്ചൊരിയുന്ന മഴയത്തും തണുത്തകോച്ചുന്ന കാററത്തും അർദ്ധനഗ്നരായി അവിശ്രാന്തം പണിയെടുത്തു. ഊററമേറിയ കരുത്തിനാൽ എത്രമാത്രം ധന്യമാണു് മനുഷ്യരുടേതായ ഈ ഭൂമിയെന്നു് ഞാൻ കൃതജ്ഞതയോടെ മനസ്സിലാക്കിയതു് അപ്പോഴാണു്.

പണികഴിഞ്ഞു് കപ്പലിൽ കയറി ഞങ്ങൾ കുടിച്ചുബോധംകെട്ടവരെപ്പോലെ കിടന്നുറങ്ങി. കസാനിലെത്തിയപ്പോൾ ഞങ്ങൾ ചെളിനിറഞ്ഞു് ചാരനിറമാർന്ന ജലപ്രവാഹംപോലെ മണൽപ്പുറത്തുകൂടി ഒഴുകി. മൂന്നു തൊട്ടി വോഡ്ക്ക കുടിച്ചുതീർക്കാൻ ഞങ്ങൾ മദ്യശാലയിലേക്കു തിരിച്ചു.

കള്ളൻ ബാഷ്കിൻ അവിടെവച്ചു് എന്റെ അടുത്തുവന്നു്, എന്നെ അടിമുടി ഒന്നു നോക്കിയിട്ടു ചോദിച്ചു:

''നിനക്കെന്തു പററി?''

ചെയ്തുതീർത്ത ജോലിയെപ്പററി ഞാൻ ആവേശപൂർവ്വം വിവരിച്ചു. എനിക്കു പറയാനുള്ളതു മുഴുവൻ കേട്ടുകഴിഞ്ഞു് അയാൾ ഒരു നെടുവീർപ്പയച്ചുകൊണ്ടു് അവജ്ഞയോടെ പറഞ്ഞു:

''വിഡ്ഢി! പമ്പരവിഡ്ഢി!''

ചൂളവുമടിച്ചുകൊണ്ടു് അയാൾ, അടുപ്പിച്ചിട്ടിരുന്ന മേശകൾക്കിടയിലൂടെ മീനിനെപ്പോലെ ദേഹം വെട്ടിച്ചു നീങ്ങിപ്പോയി. അവയുടെ പിന്നിൽ ചുമട്ടുതൊഴിലാളികളുടെ വിരുന്നിന്റെ ആരവം ആരംഭിച്ചുക

ഴിഞ്ഞിരുന്നു. ഒരു മൂലയിൽനിന്നും ആരോ മേൽസ്ഥായിയിൽ ഒരു അശ്ലീലഗാനം ആലപിക്കാൻ തുടങ്ങി:

പാതിരാനേരത്തു കാററുകൊള്ളാൻ
തോട്ടത്തിൽ ലാത്തുന്നു തമ്പുരാട്ടി!

പത്തുപന്ത്രണ്ടുപേർ മേശപ്പുറത്തടിച്ചുകൊണ്ടു് ചെകിടുപൊട്ടുമാറു് ഏററുപാടി:

പട്ടണം ചുററുന്ന റോന്തുകാരൻ
കാഴ്ച കണ്ടിട്ടു് ഹാ! കണ്ണുരുട്ടി...

അട്ടഹാസങ്ങൾ. ചൂളമടികൾ. വാക്കുകളുടെ ഇടിമുഴക്കം. അവയിലടങ്ങിയിട്ടുള്ള വൈരാഗ്യത്തോടും അവജ്ഞയോടും കിടപിടിക്കാൻ ഭൂമുഖത്തു് ഒരുപക്ഷെ മറെറാന്നും കണ്ടേക്കുകയില്ല.

ആരോ എനിക്കു് അന്ദ്രേയ് ദെരെൻകോവിനെ പരിചയപ്പെടുത്തിത്തന്നു. ഒരു ഇടുങ്ങിയ പട്ടിണിത്തെരുവിന്റെ അററത്തു് കുപ്പക്കുഴിയുടെ സമീപം സ്ഥിതിചെയ്യുന്ന ചെറിയൊരു പലചരക്കുകടയുടെ ഉടമസ്ഥനായാൾ.

സ്വാധീനമില്ലാത്ത ഒരു കൈയും സൗമനസ്യം തുളുമ്പുന്ന മുഖവും വെളുത്ത താടിയും ബുദ്ധി സ്ഫുരിക്കുന്ന കണ്ണുകളുമുള്ള ഒരു കൊച്ചു മനുഷ്യനായിരുന്നു ദെരെൻകോവ്. ആ പട്ടണത്തിൽ, ദുർലഭവും നിഷിദ്ധവുമായ പുസ്തകങ്ങളുടെ ഏററവും നല്ല ശേഖരം അയാളുടെ പക്കലുണ്ടായിരുന്നു. കസാനിലെ അനേകം വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നുള്ള വിദ്യാർത്ഥികളും വിപ്ലവചിന്താഗതിക്കാരായ മററു പലരും അതു് ഉപയോഗപ്പെടുത്തിവന്നു.

പണം പലിശയ്ക്കുകൊടുക്കുന്ന ഒരു സ്കോപ്പേത്‌സുകാരന്റെ* വക വീട്ടിൽനിന്നും ഉന്തിനിന്ന ഉയരംകുറഞ്ഞ ഒരെടുപ്പിലായിരുന്നു പലചരക്കുകട. കടയുടെ വാതിൽ തുറക്കുന്നതു് വലിയൊരു മുറിയിലേക്കാണു്. മുററത്തേക്കു തുറക്കുന്ന ഒരു ജനാല അരണ്ട വെളിച്ചം പകരുന്നു. മുറിയിൽനിന്നും ഇടുങ്ങിയ അടുക്കളയിലേക്കു കടക്കാം. അടുക്കളയുടെ പുറകിൽ, വീടിനും എടുപ്പിനും ഇടയ്ക്കുള്ള ഇരുണ്ട ഇടനാഴിയുടെ കോണിലായി ചെറിയൊരു സ്റ്റോർമുറിയുണ്ടു്. സൂത്രശാലിയായ ഗ്രന്ഥശേഖരത്തിന്റെ

* സ്കോപ്പേത്‌സുകാരൻ—വൃഷണച്ഛേദം നടത്തുന്ന ഒരു മതവിഭാഗമായ സ്കോപ്‌ത്‌സീയിലെ ഒരംഗം.

ഇരിപ്പ് അവിടെയാണ്. തടിച്ച നോട്ടുപുസ്തകങ്ങളിൽ പേനകൊണ്ട് പകർത്തിയെഴുതിയവയായിരുന്നു പുസ്തകങ്ങളിൽ ചിലതു്. ലവ്രോവിന്റെ ''ചരിത്രലേഖനങ്ങൾ'', ചെർനിഷേവ്സ്കിയുടെ ''എന്തു ചെയ്യണം?'', പീസരെവിന്റെ ഏതാനും ലേഖനങ്ങൾ, ''പട്ടിണിമന്നൻ'' ''സൂത്രപ്പണി''—ഇവയൊക്കെ അക്കൂട്ടത്തിൽ പെടും. ഈ കയ്യെഴുത്തുപ്രതികളെല്ലാംതന്നെ വായിച്ചുവായിച്ച് പിഞ്ഞിപ്പറിഞ്ഞിരുന്നു.

ഞാൻ കടയിൽ ആദ്യമായി ചെന്ന ദിവസം, സാമാനങ്ങൾ എടുത്തുകൊടുക്കുന്ന തിരക്കിലായിരുന്ന ദെരെൻകോവ് അകത്തേക്കുള്ള വാതിലിനുനേരെ തലയാട്ടിക്കാണിച്ചു. ഞാൻ അങ്ങോട്ടു കടന്നുചെന്നപ്പോൾ അരണ്ട വെളിച്ചത്തിൽ കണ്ടതു് ഒരു മൂലയ്ക്കു് ഒരു കൊച്ചുവൃദ്ധൻ വിശുദ്ധരൂപത്തിന്റെ മുമ്പിൽ മുട്ടുകുത്തി നിന്നു് ഉള്ളിൽത്തട്ടി പ്രാർത്ഥിക്കുന്നതാണ്. സെറഫീം സറൊവ്സ്കിയെന്ന യോഗിയുടെ ചിത്രത്തെ അയാൾ അനുസ്മരിപ്പിച്ചു. ആ വൃദ്ധനെ നോക്കിനിന്നപ്പോൾ എനിക്കു് എന്തോ ഒരു പന്തികേടു്, ഒരു പൊരുത്തക്കേടു്, അനുഭവപ്പെട്ടു.

ദെരെൻകോവ് ഒരു ''നറോദ്നിക്'' ആണെന്നാണ് എന്നോടു പറഞ്ഞിരുന്നതു്. നറോദ്നിക് ഒരു വിപ്ലവകാരി ആണെന്നായിരുന്നു എന്റെ ധാരണ. വിപ്ലവകാരി ദൈവത്തിൽ വിശ്വസിക്കരുതു്. പ്രാർത്ഥനയിൽ മുഴുകിനിൽക്കുന്ന വൃദ്ധൻ ആ വീട്ടിൽ ഒരധികപ്പററാണെന്നു് എനിക്കു തോന്നി.

പ്രാർത്ഥന അവസാനിച്ചപ്പോൾ വൃദ്ധൻ നരച്ച മുടിയും താടിയും തടവി എന്നെ സാകൂതം നോക്കിക്കൊണ്ടു പറഞ്ഞു:

''ഞാൻ അന്ദ്രേയുടെ അച്ഛനാണ്. നീയാരാ?.. ഓ, അതു ശരി! ഞാൻ കരുതി, വേഷം മാറി നടക്കുന്ന വിദ്യാർത്ഥിയാണെന്നു്.''

''വിദ്യാർത്ഥി എന്തിനു് വേഷം മാറി നടക്കണം?'' ഞാൻ ചോദിച്ചു.

''അതങ്ങിനെയാണ്,'' വൃദ്ധൻ ശാന്തനായി പറഞ്ഞു. ''എന്തൊക്കെ വേഷമിട്ടാലും ദൈവം അറിയാതിരിക്കില്ല!''

അയാൾ അടുക്കളയിലേക്കു പോയി. ഞാൻ ആലോചനയിൽ മുഴുകി ജനാലയ്ക്കരികിൽ ഇരുന്നു. പെട്ടെന്നു് ഒരു ആശ്ചര്യശബ്ദം കേട്ടു:

''ഇതാണ് ആൾ, അല്ലെ!''

ശുഭ്രവസ്ത്രമണിഞ്ഞ ഒരു യുവതി അടുക്കളയുടെ വാതിൽപ്പടിയിൽ നിന്നു. നീളംകുറച്ചു വെട്ടിയ വെളുത്ത മുടി. കൊഴുത്തു് വിളറിയ മുഖം. പുഞ്ചിരിയൂറുന്ന നീലക്കണ്ണുകൾ. വിലകുറഞ്ഞ പടങ്ങളിൽ കാണാറുള്ള മാലാഖമാരുമായി വളരെയേറെ സാമ്യമുള്ള ഒരു രൂപം.

''എന്താ, പേടിച്ചുപോയോ? ഞാൻ അത്രയ്ക്കു ഭയങ്കരിയാണോ?'' നേർത്തു് വിറയാർന്ന ശബ്ദത്തിൽ അവൾ ചോദിച്ചു. ഭിത്തിയിൽ

താങ്ങിപ്പിടിച്ച് അവരം മന്ദംമന്ദം, ജാഗ്രതയോടെ, എൻെറനേരെ നടന്നുവന്നു. ഉറച്ച തറയിലൂടെയല്ല, വായുവിൽ വലിച്ചുകെട്ടി ആടിക്കൊണ്ടിരിക്കുന്ന കയറിന്മേലൂടെയാണ് അവരം നടക്കുന്നതെന്നു തോന്നി. നടക്കാനുള്ള ഈ പ്രാപ്തിക്കുറവ് ഒരു അന്യലോകജീവിയുമായുള്ള അവളുടെ സാദൃശ്യം വർദ്ധിപ്പിച്ചു. സൂചിപ്പുറത്തു നടക്കുന്നതുപോലെ, ശിശുസഹജമായ കൊഴുത്ത കൈകരം ഭിത്തിയിൽ മുട്ടി തീപ്പൊള്ളിയതുപോലെ, അവളുടെ ദേഹം അടിമുടി വിറച്ചു. അവളുടെ കൈവിരലുകരം വിചിത്രമാംവണ്ണം നിശ്ചലമായിരുന്നു.

വല്ലാത്ത മനപ്രയാസത്തോടും കലശലായ സഹതാപത്തോടുംകൂടി ഞാൻ അവളുടെ മുമ്പിൽ മൂകനായി നിന്നു. ആ ഇരുണ്ട മുറിയിൽ സർവ്വതും അസാധാരണമായിത്തോന്നി.

കസേര ചുവട്ടിൽനിന്നു പറന്നുപോകുമോയെന്നു ഭയന്നിട്ടെന്നവണ്ണം സൂക്ഷിച്ച് അവരം അതിലിരുന്നു. താൻ എണീററു നടന്നുതുടങ്ങിയിട്ട് നാലഞ്ചു ദിവസമേ ആയിട്ടുള്ളുവെന്നും അതിനു മുമ്പ് കഴിഞ്ഞ മൂന്നു മാസമായി കൈകാലുകളുടെ ഉപയോഗം നഷ്ടപ്പെട്ട് ശയ്യാവലംബിയായിരുന്നുവെന്നും അവരം മററാരു പറയുന്നതിനേക്കാളും ലളിതമായി എന്നോടു പറഞ്ഞു.

''ഒരുതരം ഞരമ്പുരോഗമാണിതു്,'' അവരം പുഞ്ചിരിയോടെ പറഞ്ഞു.

അവളുടെ ഈ അവസ്ഥയ്ക്കു മറെറന്തെങ്കിലും കാരണമുണ്ടായിരുന്നെങ്കിൽ എന്നു ഞാൻ ആശിച്ചുപോയതായി ഓർക്കുന്നു. ഞരമ്പുരോഗമെന്നതു് ഇതുപോലൊരു യുവതിയെ സംബന്ധിച്ചിടത്തോളം തീരെ സാധാരണമായിപ്പോയി. അതും, സർവ്വതും സങ്കോചത്തോടെ ചുമരിനോടൊട്ടിനിൽക്കുകയും കോണിലുള്ള പ്രാർത്ഥനാദീപം വേണ്ടിതിലേറെ പ്രകാശത്തോടെ കത്തുകയും അതിൻെറ ചെമ്പുചങ്ങലകളിൽനിന്നും വലിയ തീന്മേശയുടെ വെളുത്ത വിരിപ്പിൽ വീണ നിഴലുകരം കാരണമില്ലാതെ അനങ്ങിക്കൊണ്ടിരിക്കുകയും ചെയ്യുന്ന വിചിത്രമായ ഒരു മുറിയിൽ.

''ഞാൻ നിങ്ങളെപ്പററി വളരെയേറെ കേട്ടിരിക്കുന്നു. ആളെങ്ങിനെയെന്നു് നേരിട്ടൊന്നു കാണാൻ ആഗ്രഹിച്ചിരിക്കുകയായിരുന്നു,'' നേർത്ത ശിശുശബ്ദത്തിൽ അവരം പറഞ്ഞു.

ആ യുവതിയുടെ നോട്ടത്തിനു മുമ്പിൽ എനിക്കു വല്ലാത്തൊരു വിമ്മിഷ്ടം അനുഭവപ്പെട്ടു. ആ നീലക്കണ്ണുകരം എൻെറ ഉള്ളു് തുരന്നു നോക്കുകയാണെന്നു് എനിക്കു തോന്നി. ഇതുപോലൊരു പെണ്ണുമായി സംസാരിക്കാൻ വയ്യ. എനിക്കതറിഞ്ഞുകൂടാ. ചുമരിൽ തൂക്കിയിട്ടിരുന്ന

ഹെർററ്സൻെറയും ഡാർവിൻെറയും ഗരിബാൽദിയുടേയും ചിത്രങ്ങളിൽ നോക്കി ഞാൻ നിശ്ശബ്ദനായി ഇരുന്നു.

വെളുത്ത മുടിയും കൂസലില്ലാത്ത കണ്ണുകളുമുള്ള, ഏതാണ്ടെൻെറ പ്രായം വരുന്ന, ഒരു ചെറുപ്പക്കാരൻ കടയിൽനിന്ന് അകത്തേയ്ക്കു വന്നു. അടുക്കളയിലേക്ക് ഓടിപ്പോകുന്നവഴി അയാൾ, കുട്ടിത്തം വിട്ടുമാറിത്തുടങ്ങിയ ശബ്ദത്തിൽ ചോദിച്ചു:

''ചേച്ചി, എന്തിന് ഇറങ്ങിവന്നു?''

''എൻെറ ഏററവും ഇളയ അനിയനാണ്. അലെക്സെയ്,'' യുവതി പറഞ്ഞു. ''ഞാൻ മിഡ്വൈഫാകാൻ പഠിക്കുകയാണ്. അതിനിടയിലാണ് കിടപ്പായത്. നിങ്ങളെന്താണ് ഒന്നും മിണ്ടാത്തത്? നാണമാണോ?''

അന്ദ്രേയ് ദെരെൻകോവ് കടന്നുവന്നു. സ്വാധീനമില്ലാത്ത കൈ മാറത്ത് കോട്ടിനുള്ളിലേക്കു തിരുകിവച്ചിട്ടുണ്ട്. മൗനമായി സഹോദരിയുടെ നനുത്ത മുടി തടവി മെല്ലെയൊന്ന് ഉലച്ചുകൊണ്ട് അയാൾ, എന്തരം ജോലിയാണ് അന്വേഷിക്കുന്നതെന്ന് എന്നോടു ചോദിച്ചു.

ആ സമയത്ത്, ചുവന്ന മുടിയും പച്ചക്കണ്ണുകളുമുള്ള ഒരു ചടച്ച യുവതി വന്ന് എന്നെ നിശിതമായി ഒന്നു നോക്കി.

''മതി, മരീയ'' എന്നും പറഞ്ഞ് അവൾ ശുഭ്രവസ്ത്രധാരിണിയായ യുവതിയെ കയ്യു പിടിച്ച് കൂട്ടിക്കൊണ്ടുപോയി.

ആ പേര് അവൾക്കു യോജിച്ചില്ല. ഒരു മയമില്ലാത്ത പേര്.

വിചിത്രമായൊരു വികാരസ്തോഭത്തോടെ ഞാനും അവിടന്നിറങ്ങി. രണ്ടു ദിവസം കഴിഞ്ഞ് ഒരു സായാഹ്നത്തിൽ ഞാൻ വീണ്ടും ആ മുറിയിൽ വന്നു. അവിടുള്ളവർ എങ്ങിനെ, എന്തിന്, ജീവിക്കുന്നുവെന്നറിയാൻ കൊതിച്ചു. വല്ലാത്തൊരു ജീവിതമായിരുന്നു അത്.

സൗമ്യശീലനും പ്രിയംകരനുമായ സ്റ്റെപ്പാൻ ഇവാനൊവിച്ചെന്ന വൃദ്ധൻ വെളുത്ത് ഏതാണ്ട് സുതാര്യമായ ദേഹത്തോടും ശാന്തമായ പുഞ്ചിരിയോടും ''എന്നെ ശല്യപ്പെടുത്തരുതേ!'' എന്നപേക്ഷിക്കുന്ന മട്ടിൽ ഇരുണ്ട ചുണ്ടുകളനക്കിക്കൊണ്ടും ഒരു മൂലയ്ക്കിരിപ്പുണ്ടാവും. ഏതോ വലിയൊരു അത്യാഹിതം പ്രതീക്ഷിക്കുന്ന മട്ടിലുള്ള ഉൽക്കണ്ഠയും ഭീതിയും അയാളെ സദാ അലട്ടിക്കൊണ്ടിരുന്നുവെന്നു ഞാൻ വ്യക്തമായി കണ്ടു.

ഒരു കൈക്കു സ്വാധീനമില്ലാത്ത അന്ദ്രേയ്, എണ്ണയും ഗോതമ്പുമാവും പററി മുൻവശം വടിപോലിരിക്കുന്ന ഒരു കോട്ടുമിട്ട്, ഒരു വശംചെരിഞ്ഞ് നടക്കുന്നതു പോലെ മുറിയിൽ ഉലാത്തിക്കൊണ്ടിരിക്കും. ഏതോ കനൃതികാട്ടിയതിനു മാപ്പു നൽകപ്പെട്ട ഒരു ശിശുവിൻെറ ക്ഷമാപണ

മാർന്ന പുഞ്ചിരി അയാളുടെ മുഖത്തു് കളിയാടുന്നുണ്ടാവും. കടയിൽ അയാളെ സഹായിക്കുന്നതു് അലെക്സേയാണു്. മടിയനും മയമില്ലാത്ത വനുമായ ഒരു ബാലൻ. മൂന്നാമത്തെ സഹോദരനായ ഇവാൻ അദ്ധ്യാപ കപരിശീലന ഇൻസ്റ്റിററ്യൂട്ടിൽ പഠിക്കുന്നു. അവിടത്തെ ഹോസ്റ്റലിൽ താമസിക്കുന്ന അയാൾ വിശേഷദിവസങ്ങളിൽ മാത്രമേ വീട്ടിൽ വ രൂ. വെടിപ്പായി വസ്ത്രംധരിച്ചു്, ഭംഗിയായി ഒരുങ്ങിനടക്കുന്ന ആ കൊച്ചുമനുഷ്യൻ ഒരു പ്രായംചെന്ന സർക്കാർഗ്ഗുമസ്ഥനെയാണു് അനുസ്മരിപ്പിക്കുക. മുകളിലെവിടെയോ താമസിച്ചിരുന്ന രോഗി ണിയായമരീയ അപൂർവ്വമായിട്ടേ താഴോട്ടിറങ്ങിവരൂ. അപ്പോഴെ ല്ലാം അദൃശ്യശൃംഖലകൾ കെട്ടിവരിയുന്നവണ്ണം എനിക്കു് വിമ്മിഷ്ടം തോന്നും.

വീട്ടുടമസ്ഥൻെറകൂടെ താമസിച്ചിരുന്ന ഒരു നീണ്ടുമെലിഞ്ഞ സ്ത്രീ യാണു് ദെരെൻകോവു് കുടുംബത്തിൻെറ വീട്ടുകാര്യങ്ങൾ നടത്തിവന്ന തു്. മരപ്പാവയുടെ മുഖം. നൈരാശ്യംപൂണ്ട കന്യാസ്ത്രീയുടെ കർക്കശദൃ ഷ്ടികൾ. സഹായത്തിനു് ചുവന്നമുടിക്കാരിയായ മകൾ നാസ്ത്യയുണ്ടു്. അവൾ വല്ല പുരുഷനേയും ആ പച്ചക്കണ്ണുകൾ തിരിച്ചൊന്നു നോക്കി യാൽ അവളുടെ കൂർത്ത മൂക്കിലെ ദ്വാരങ്ങൾ വിറച്ചുതുടങ്ങും.

പക്ഷെ ദെരെൻകോവിൻെറ വീട്ടിലെ യഥാർത്ഥ ഉടമസ്ഥർ വിദ്യാ ർത്ഥികളായിരുന്നു. സർവ്വകലാശാലയിലും സെമിനാരിയിലും മൃഗചി കിത്സാ ഇൻസ്റ്റിററ്യൂട്ടിലും പഠിക്കുന്ന വിദ്യാർത്ഥികൾ. റഷ്യൻജനതയെ കുറിച്ചു് ഉള്ളഴിഞ്ഞ ആകാംക്ഷയും റഷ്യയുടെ ഭാവിയെക്കുറിച്ചു് തീരാ ത്ത ഉൽക്കണ്ഠയും നിറഞ്ഞ ഒരുപററം ബഹളക്കാരായ ചെറുപ്പക്കാരായി രുന്നു അവർ. പത്രങ്ങളിലെ ലേഖനങ്ങളാലും ചൂടോടെ വായിച്ച പുസ്തകങ്ങളിലെ നിഗമനങ്ങളാലും പട്ടണത്തിലേയും സർവ്വകലാശാല യിലേയും സംഭവങ്ങളാലും സദാ ഉദ്വേഗം പൂണ്ടു് അവർ വൈകിട്ടു് കസാൻെറ നാനാഭാഗത്തുനിന്നും ദെരെൻകോവിൻെറ കടയിലേക്കു് ഓടിക്കൂടും. ചൂടേറിയ വാദപ്രതിവാദങ്ങളും അല്ലെങ്കിൽ കോണുകളിൽ അടക്കിപ്പിടിച്ച കുശുകുശുപ്പുകളുമാണു് പിന്നീടു നടക്കുന്നതു്. തടിച്ച പുസ്തകങ്ങളുമായി വരുന്ന അവർ ആവേശപൂർവ്വം പേജുകൾ ചൂണ്ടി ക്കാട്ടി പരസ്പരം തൊള്ളയിടുകയും അവരവരുടെ വിശ്വാസങ്ങൾ ശരി യാണെന്നു സമർത്ഥിക്കുകയും ചെയ്യും.

എനിക്കു് ഈ തർക്കങ്ങൾ വളരെക്കുറച്ചേ മനസ്സിലായുള്ളുവെന്നു പറയേണ്ടതില്ലല്ലൊ. പാവങ്ങൾ കഴിക്കുന്ന നേർത്ത സൂപ്പിലെ മെഴു ക്കുതരികളെന്നപോലെ വാക്കുകളുടെ ബാഹുല്യത്തിൽ സത്യത്തിൻെറ അംശങ്ങൾ കണ്ടെത്താൻ ഞാൻ വിഷമിച്ചു. വോൾഗാതീരത്തെ വൃദ്ധ

രായ മതാന്ധവിശ്വാസികളെയാണ് വിദ്യാർത്ഥികളിൽ ചിലർ അനുസ്മരിപ്പിച്ചതു്. എങ്കിലും ജീവിതത്തെ മാററാനും മെച്ചപ്പെടുത്താനും സന്നദ്ധരായ ആളുകളാണിവരെന്ന് എനിക്കു മനസ്സിലായി. ഊററമായ വാഗ്പ്രവാഹത്തിൽ അവരുടെ ആത്മാർത്ഥത ശ്വാസംമുട്ടി പിടഞ്ഞെങ്കിലും മുങ്ങിമരിച്ചില്ല. അവർ പരിഹാരം കാണാൻ ശ്രമിക്കുന്ന പ്രശ്നങ്ങളം എന്തൊക്കെയാണെന്ന് എനിക്കു വ്യക്തമായിരുന്നു. അവയുടെ വിജയകരമായ പരിഹാരത്തിൽ എനിക്കു നേരിട്ടു താല്പര്യമുണ്ടായിരുന്നു. എനിക്കു പറഞ്ഞറിയിക്കാൻ കഴിയാത്ത ചിന്തകളാണ് വിദ്യാർത്ഥികളുടെ സംസാരത്തിൽ പ്രകടമാവുന്നതെന്ന് എനിക്കു പലപ്പോഴും തോന്നി. സ്വാതന്ത്ര്യം വാഗ്ദാനംചെയ്യുന്നവരോടു് തടവുകാർക്കുള്ളതുപോലുള്ള ഒരു തരം ആരാധനയോടെയാണ് ഞാൻ അവരെ വീക്ഷിച്ചുപോന്നതു്.

അവർ എന്നെ നോക്കിയതോ, തികച്ചും സാധാരണമായിട്ടുള്ളതിൽ നിന്നും തെല്ലു വ്യത്യസ്തമായ എന്തെങ്കിലുമൊന്നു രൂപപ്പെടുത്തിയെടുക്കാൻ കഴിഞ്ഞേക്കാവുന്ന ഒരു മരക്കഷണത്തെ മരപ്പണിക്കാരൻ നോക്കുന്നതുപോലെയും.

കുപ്പയിൽ കിടന്നു കിട്ടിയ ചെമ്പുതുട്ടു് കൂട്ടുകാരെ കാണിച്ചുകൊടുക്കുമ്പോഴും ഒരു തെണ്ടിച്ചെക്കനു തോന്നുന്ന അതേ അഭിമാനത്തോടെയാണു് ''ജന്മനാ കഴിവുള്ളവൻ'' എന്നും പറഞ്ഞു് ആ വിദ്യാർത്ഥികൾ എന്നെ പരസ്പരം പരിചയപ്പെടുത്തിയതു്. ''ജന്മനാ കഴിവുള്ളവൻ'' എന്നും ''ജനങ്ങളുടെ സന്തതി''യെന്നും എന്നെ വിളിക്കുന്നതു് എനിക്കിഷ്ടപ്പെട്ടില്ല. ജീവിതത്തിൻെറ വളർത്തുപുത്രനാണു ഞാനെന്ന് എനിക്കു തോന്നി. എൻെറ മനോവികാസത്തെ യഥേഷ്ടം നയിച്ചുകൊണ്ടു പോവുന്ന ഈ ശക്തികളോടു് എനിക്കു് ചില സമയത്തു് കലശലായ അമർഷം തോന്നി. ഉദാഹരണത്തിനു്, ഒരു ദിവസം ഒരു പുസ്തകക്കടയുടെ ജനാലയിൽ ''സൂക്തങ്ങളും സുഭാഷിതങ്ങളും'' എന്നൊരു പുസ്തകമിരിക്കുന്നതു ഞാൻ കണ്ടു. ആ വാക്കുകളുടെ അർത്ഥം മനസ്സിലായില്ലെങ്കിലും എനിക്കു് പെട്ടെന്നു് ആ പുസ്തകം വായിക്കാൻ എന്തെന്നില്ലാത്തൊരു കൊതി തോന്നി. ആ പുസ്തകമൊന്നു വായിക്കാൻ തരണമെന്നു് ഞാൻ ഒരു സെമിനാരിവിദ്യാർത്ഥിയോടു് അപേക്ഷിച്ചു.

''വേററാന്നും വേണ്ട!'' എന്നായിരുന്നു ഭാവിയിൽ ആർച്ചുബിഷപ്പാകാൻപോകുന്ന ആ മനുഷ്യൻെറ പരിഹാസപൂർവ്വമായ പ്രതികരണം. ചുരുണ്ട മുടിയും തടിച്ച ചുണ്ടും വെളുത്തുതിളങ്ങുന്ന പല്ലുമായി ഒരു നീഗ്രോയുടെ തലയുള്ള ആ ചെറുപ്പക്കാരൻ പറഞ്ഞു: ''അതൊക്കെ അസംബന്ധമാണു'', അനിയാ. തരുന്നതു് വായിച്ചാൽ മതി. വേണ്ടാത്തിടത്തൊന്നും തലയിടാൻ പോകണ്ട!''

ആ ഗുരുവിൻെറ കർക്കശസ്വരം എനിക്കു് ഉള്ളിൽകൊണ്ടു. ഞാൻ ആ പുസ്തകം വാങ്ങിച്ചെന്നു പറയേണ്ടതില്ലല്ലൊ. അതിനുള്ള പണം, കുറച്ചു് ഞാൻ ജെട്ടിയിൽ പോയി ജോലിചെയ്തുണ്ടാക്കുകയും ബാക്കി അന്ദ്രേയ് ദെരെൻകോവിൻെറ അടുത്തുനിന്നു കടമെടുക്കുകയും ചെയ്തു. ഞാൻ ആദ്യമായി വാങ്ങിയ ഗൗരവമുള്ള പുസ്തകമാണതു്. ഇന്നും ഞാനതു സൂക്ഷിക്കുന്നു.

ആകെക്കൂടിയെടുത്താൽ വളരെ കർശനമായ ഒരു പെരുമാററമാണു് എനിക്കു ലഭിച്ചതു്. ''സാമൂഹ്യശാസ്ത്രങ്ങളുടെ അക്ഷരമാല'' എന്ന പുസ്തകം വായിച്ചപ്പോൾ, ഗ്രന്ഥകാരൻ നാഗരികതയുടെ വളർച്ചയിൽ മേച്ചിൽവർഗ്ഗക്കാർക്കുള്ള പങ്കു് പെരുപ്പിച്ചുകാണിച്ചെന്നും നായാട്ടുകാരെന്ന സാഹസികരായ നാടോടികളെ ഇടിച്ചുപറഞ്ഞെന്നും എനിക്കു തോന്നി. ഞാനിക്കാര്യം എൻെറ ഗുരുക്കന്മാരിലൊരാളായ ഒരു ഭാഷാശാസ്ത്രവിദ്യാർത്ഥിയോടു പറഞ്ഞു. സ്ത്രീകളുടേതുപോലുള്ള തൻെറ മുഖത്തു് ശാസനാഭാവം വരുത്താൻ പണിപ്പെട്ടുകൊണ്ടു് അയാൾ എന്നോടു് ''വിമർശനസ്വാതന്ത്ര്യ''ത്തെക്കുറിച്ചു് ഒരു മണിക്കൂർ മുഴുവനും പ്രസംഗിച്ചു.

''വിമർശിക്കാൻ സ്വാതന്ത്ര്യം വേണമെങ്കിൽ ഏതെങ്കിലും സത്യത്തിൽ വിശ്വസിച്ചിരിക്കണം. നിങ്ങൾ ഏതു സത്യത്തിലാണു് വിശ്വസിക്കുന്നതു്?'' അയാൾ ചോദിച്ചു.

തെരുവിൽ വച്ചുപോലും വായന നിർത്താത്ത ഒരു മനുഷ്യനാണയാൾ. പുസ്തകത്തിൽ മുഴുകി നടപ്പാതയിലൂടെ നടക്കുമ്പോൾ അയാൾ എതിരെ വരുന്നവരുടെ ദേഹത്തു ചെന്നു മുട്ടുന്നതു് ഞാൻ പലപ്പോഴും കണ്ടിട്ടുണ്ടു്. പട്ടിണികൊണ്ടു് ടൈഫസ്‌രോഗം പിടിച്ചു കിടക്കുമ്പോഴും അയാൾ പുലമ്പിക്കൊണ്ടിരുന്നു:

''സ്വാതന്ത്ര്യത്തിൻേറയും നിർബ്ബന്ധത്തിൻേറയും അംശങ്ങളെ രമ്യമായി കൂട്ടിയിണക്കുന്നതായിരിക്കണം സന്മാർഗ്ഗബോധം...ര...രമ്യ....''

നിരന്തരമായ പട്ടിണികൊണ്ടു ദുർബ്ബലനും ശാശ്വതസത്യത്തിനുവേണ്ടിയുള്ള വാശിയേറിയ അന്വേഷണംകൊണ്ടു വിവശനുമായിത്തീർന്ന ആ ലോലഹൃദയൻ ഗ്രന്ഥപാരായണത്തിൽക്കവിഞ്ഞൊരു ആനന്ദം അറിഞ്ഞിട്ടില്ല. രണ്ടു് ബൃഹൽപ്രതിഭകൾ തമ്മിലുള്ള വൈരുദ്ധ്യം താൻ ഒതുക്കിത്തീർത്തെന്നു തോന്നുമ്പോൾ അയാളുടെ ഇരുണ്ട സൗമ്യദൃഷ്ടികൾ ശിശുസഹജമായ പുഞ്ചിരിയോടെ തിളങ്ങും. കസാനിൽവച്ചു പരിചയപ്പെട്ടു് പത്തു വർഷം കഴിഞ്ഞു് ഞാനയാളെ ഹാർക്കൊവിൽ വച്ചു വീണ്ടും കണ്ടുമുട്ടി. കേമിലെ അഞ്ചു വർഷത്തെ ബഹിഷ്കൃതവാസത്തിനുശേഷം അയാൾ അവിടെ സർവ്വകലാശാലാപഠനം തുടരുകയാ

യിരുന്നു. വിരുദ്ധചിന്താഗതികളുടെ ഉറുമ്പിൻകൂട്ടിൽ താമസിക്കുന്ന ഒരു വൻെറ പ്രതീതിയാണു് അയാളുളവാക്കിയതു്. ക്ഷയരോഗം പിടിച്ചു്, ചോര തുപ്പി, ആസന്നമരണനായിക്കിടക്കുമ്പോഴും അയാൾ നിററ്സ് ഷെയേയും മാർക്സിനേയും അനുരഞ്ജിപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. തണുത്തൊട്ടുന്ന കൈപ്പത്തി നീട്ടി എൻെറ കരം ഗ്രഹിച്ചുകൊണ്ടു് അയാൾ പറഞ്ഞു:

''സംശ്ലേഷണമില്ലാതെ ജീവിതം സാദ്ധ്യമല്ല!''

സർവ്വകലാശാലയിലേക്കു പോകുന്നവഴി ട്രാമിലിരുന്നു് അയാൾ മരിച്ചു.

യുക്തിക്കുവേണ്ടി ജീവനർപ്പിച്ചിട്ടുള്ള ഇത്തരം രക്തസാക്ഷികളെ പലരേയും ഞാൻ കണ്ടിട്ടുണ്ടു്. അവരുടെ ഓർമ്മകൾ എനിക്കു പരിപാവനമാണു്.

ഇതുപോലുള്ള പത്തിരുപതു പേരാണു് ദെരെൻകോവിൻെറ വീട്ടിൽ ഒത്തുകൂടാറുണ്ടായിരുന്നതു്. അവരുടെ കൂട്ടത്തിൽ ഒരു ജപ്പാൻകാരൻ പോലുമുണ്ടായിരുന്നു—സെമിനാരി വിദ്യാർത്ഥിയായ പന്തെലെയ്മോൻ സത്തൊ. ഒത്ത ദേഹവും വിരിഞ്ഞ മാറും തത്താറുകാരുടേതുപോലെ വടിച്ച തലയും ഇടതൂർന്ന നീണ്ട താടിയുമുള്ള ഒരാൾ ഇടയ്ക്കിടെ അവിടെ വരാറുണ്ടായിരുന്നു. കഴുത്തററംവരെ കുടുക്കിട്ടിരുന്ന ചാരനിറത്തിലുള്ള നീണ്ട കോട്ടു് അയാളെ കെട്ടിപ്പൊതിഞ്ഞു വച്ചിരിക്കയാണെന്നു തോന്നി. നീളംകുറഞ്ഞ പൈപ്പുവലിച്ചുകൊണ്ടും ചാരനിറമാർന്നകണ്ണുകളാൽ മുറിയിലിരിക്കുന്നവരെ ശാന്തമായി, ദത്തശ്രദ്ധമായി, നോക്കിക്കൊണ്ടും അയാൾ സാധാരണ ഏതെങ്കിലുംമൂലയിലിരിക്കും. ആ ഏകാഗ്രമായ നോട്ടം പലപ്പോഴും എൻെറ മുഖത്തു പതിക്കാറുണ്ടു്. അയാളുടെ കനമുള്ള ചിന്തകളിൽ ഞാൻ തൂക്കിനോക്കപ്പെടുകയാണെന്നു് എനിക്കു തോന്നി. എനിക്കു് എന്തുകൊണ്ടോ ആ മനുഷ്യനെ ഭയമായിരുന്നു. അയാളുടെ മൗനം എന്നെ അമ്പരപ്പിച്ചു. മററെല്ലാവരുംതന്നെ ഉച്ചത്തിൽ, നിർല്ലോഭം, നിസ്സങ്കോചം സംസാരിച്ചു. വാക്കുകളുടെ മൂർച്ച കൂടുന്തോറും എനിക്കു് അവരെയൊട്ടുള്ള ഇഷ്ടവും കൂടും. പലപ്പോഴും നിന്ദ്യവും കപടവുമായ ചിന്തകൾക്കുള്ള മൂടുപടം മാത്രമാണു് മൂർച്ചയേറിയ വാക്കുകളെന്നു ഞാൻ വളരെക്കാലത്തേക്കു മനസ്സിലാക്കിയില്ല. താടിനീട്ടിയ ഈ ഭീമൻെറ മൗനത്തിനു പിന്നിൽ എന്താണു്?

ആളുകൾ അയാളെ ''ഹൊഹൊൾ'' എന്നു വിളിച്ചു. അദ്ദേഹത്തെയൊഴിച്ചു് മററാർക്കും അയാളുടെ ശരിയായ പേരറിയാമെന്നു തോന്നിയില്ല. അയാൾ നാടുകടത്തപ്പെട്ടു് പത്തു വർഷം യക്കൂത്സ്ക് പ്രദേശത്തായിരുന്നുവെന്നും അവിടന്നു് അടുത്ത കാലത്താണു് മടങ്ങിവന്നതെന്നും ഞാൻ

താമസിയാതെ മനസ്സിലാക്കി. അതോടെ എനിക്കു് അയാളിലുള്ള താല്പര്യം വർദ്ധിച്ചു. എങ്കിലും അയാളുമായി പരിചയപ്പെടാൻ ഞാൻ ധൈര്യപ്പെട്ടില്ല. പക്ഷെ അതു് ലജ്ജകൊണ്ടോ സങ്കോചം കൊണ്ടോ ആയിരുന്നില്ല. നേരേ മറിച്ചു്, ഒടുങ്ങാത്ത ജിജ്ഞാസയായിരുന്നു, സർവ്വതും കഴിയുന്നത്ര വേഗം അറിയാനുള്ള വെമ്പലായിരുന്നു, എൻെറ രോഗം. ഈ സ്വഭാവം ഏതെങ്കിലുമൊരു കാര്യത്തെപ്പററി ഗൗരവമായി പഠിക്കുന്നതിനു് ജീവിതകാലം മുഴുവൻ എനിക്കു തടസ്സമായിരുന്നിട്ടുണ്ടു്.

ജനങ്ങളെക്കുറിച്ചുള്ള അവരുടെ സംസാരം ശ്രദ്ധിക്കുമ്പോഴും ഞാൻ അത്ഭുതത്തോടും സങ്കോചത്തോടും കൂടി ഓർത്തുപോകും: ഈയൊരു കാര്യത്തിൽ എനിക്കു് ഇവരെപ്പോലെ ചിന്തിക്കാൻ സാദ്ധ്യമല്ല. വിവേകം, മഹാമനസ്കത, ആത്മീയസൗന്ദര്യം, ഇതിൻെറയെല്ലാം മൂർത്തീകരണമായിട്ടാണു് അവർ ജനങ്ങളെ കണ്ടതു്—ഉൽകൃഷ്ടവും നീതിപൂർവ്വവും മഹോത്തരവുമായ സർവ്വതിൻേറയും ഉറവിടമായ, ഒട്ടുമുക്കാലും ദിവ്യമായ മൂർത്തീകരണം. ഞാൻ അത്തരം ജനങ്ങളെ കണ്ടിട്ടില്ല. മരപ്പണിക്കാരേയും ചുമട്ടുതൊഴിലാളികളേയും കല്പാശാരിമാരേയുമാണു് ഞാൻ കണ്ടിട്ടുള്ളതു്. യാക്കൊവിനേയും ഓസിപ്പിനേയും ഗ്രിഗോരിയേയുമാണു് എനിക്കറിയാവുന്നതു്. എന്നാൽ അവിടുള്ളവർ സംസാരിച്ചതു് ജനങ്ങളെക്കുറിച്ചു മൊത്തത്തിലാണു്. അവർ ആ ജനതയുടെ കുറെ താഴെയായി നിലയുറപ്പിക്കുകയും അതിൻെറ ഇച്ഛയ്ക്കധീനരാണു തങ്ങളെന്നു കരുതുകയും ചെയ്തു. എന്നാൽ സൗന്ദര്യവും ബുദ്ധിശക്തിയും മുഴുവനും മൂർത്തീകരിച്ചിട്ടുള്ളതും, ജീവിക്കാനും മനുഷ്യസ്നേഹത്തിൻെറ പുതിയ നിയമങ്ങളനുസരിച്ചു് ജീവിതത്തെ യഥേഷ്ടം കെട്ടിപ്പടുക്കാനുമുള്ള ഊഷ്മളവും ഉദാരവുമായ ഇച്ഛാശക്തി മുഴുവനും കേന്ദ്രീകരിച്ചിട്ടുള്ളതും കത്തിജ്ജ്വലിക്കുന്നതും ഇതേയാളുകളിലാണെന്നാണു് എനിക്കു തോന്നിയതു്.

ഞാൻ ഇതേവരെ ജീവിച്ചുപോന്നതു് ആരുടെ മദ്ധ്യത്തിലായിരുന്നോ ആ ക്ഷുദ്രജീവികളിൽ ഈ മനുഷ്യസ്നേഹം ഞാൻ ഒരിക്കൽപോലും കണ്ടെത്തിയിട്ടില്ല. ഇവിടെയാകട്ടെ, അതു് ഓരോ വാക്കിലും മുഴങ്ങിക്കേട്ടു; ഓരോ നോട്ടത്തിലും തെളിഞ്ഞുകത്തി.

ഈ ബഹുജനാരാധകരുടെ സംസാരം ഉന്മേഷകരമായ മഴച്ചാററൽ പോലെയാണു് എൻെറ ഹൃദയത്തിൽ പതിച്ചതു്. നാട്ടിൻപുറത്തെ ഇരുളടഞ്ഞ ജീവിതത്തേയും കർഷകരുടെ കൊടുംദണ്ഡനകളേയും വിവരിക്കുന്ന നാടോടിസാഹിത്യം എന്നെ ഒട്ടേറെ സഹായിച്ചു. സുദൃഢവും വികാരനിർഭരവുമായ മനുഷ്യസ്നേഹത്തിൽനിന്നു മാത്രമേ ജീവിതത്തിൻെറ അർത്ഥം തേടാനും ഗ്രഹിക്കാനുമുള്ള ശക്തി ലഭിക്കൂ എന്നു് എനിക്കു

തോന്നി. ഞാൻ എന്നെപ്പററി ചിന്തിക്കുന്നതു് നിർത്തി മററുള്ളവരുടെ കാര്യത്തിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കാൻ തുടങ്ങി.

തന്റെ കടയിൽനിന്നു കിട്ടുന്ന മിതമായ വരുമാനമത്രയും ''സർവ്വോപരി ജനക്ഷേമം'' എന്ന ലക്ഷ്യത്തിൽ വിശ്വസിക്കുന്നവരെ സഹായിക്കാൻവേണ്ടി വിനിയോഗിച്ചുപോരികയാണെന്നു് അന്ദ്രേയ് ദെറെൻകോവ് എന്നോടു് തുറന്നുപറഞ്ഞു. ആർച്ചുബിഷപ്പു നടത്തുന്ന പ്രാർത്ഥനച്ചടങ്ങിൽ ദൈവഭക്തനായ വികാരിയെന്നപോലെയാണു് അയാൾ അവർക്കിടയിൽ പെരുമാറിയതു്. ആ പുസ്തകജ്ഞാനികളുടെ വീര്യമേറിയ വിവേകത്തോടുള്ള മതിപ്പു് അയാൾ മൂടിവച്ചില്ല. സ്വാധീനമില്ലാത്ത കൈ കോട്ടിനടിയിൽ തിരുകിവച്ചു്, ആഹ്ലാദഭരിതമായ ഒരു പുഞ്ചിരിയോടെ നനുത്ത താടി ഇളക്കിക്കൊണ്ടു് അയാൾ എന്നോടു ചോദിക്കും:

''കൊള്ളാം, അല്ലേ?''

വാത്തയുടെ കൊക്കരക്കോപോലുള്ള വിചിത്രശബ്ദത്തിൽ മൃഗഡോക്ടറായ ലവ്രോവ് നറോദ്നിക്കുകൾക്കെതിരെ ഒരു അവിശ്വാസിയുടെ മട്ടിൽ തർക്കിക്കുമ്പോൾ ദെറെൻകോവ് ഭീതിയോടെ കണ്ണടച്ചു് മന്ത്രിക്കും:

''എന്തൊരു ശല്യക്കാരൻ!''

ദെറെൻകോവിനു് നറോദ്നിക്കുകളോടുള്ള മനോഭാവം ഏതാണ്ടേതാണ്ടു ഇതുതന്നെയായിരുന്നു. പക്ഷെ പ്രമാണിമാർ ഭൃത്യനോടോ മദ്യശാലയിലെ സേവകനോടോ പെരുമാറുന്നതുപോലെ പരുഷമായും നിർമ്മര്യാദമായുമാണു് വിദ്യാർത്ഥികൾ അയാളോടു പെരുമാറിയതെന്നു് എനിക്കു തോന്നി. ദെറെൻകോവ് അതു ശ്രദ്ധിച്ചില്ല. പലപ്പോഴും സന്ദർശകർ പൊയ്ക്കഴിഞ്ഞു് രാത്രി അവിടെ കൂടാൻ അയാളെന്നെ ക്ഷണിക്കും. ഞങ്ങൾ മുറി വൃത്തിയാക്കിയശേഷം നിലത്തൊരു ചൗക്കാളം വിരിച്ചു കിടന്നു് രാത്രി വളരെനേരം ഓരോന്നു കുശുകുശുത്തുകൊണ്ടിരിക്കും. മൂലയിലെ പ്രാർത്ഥനാദീപത്തിന്റെ അരണ്ട വെളിച്ചം മുറിയിലെ ഇരുട്ടിനെ ആട്ടിയകററാൻ മതിയാവുകയില്ല. ഒരു വിശ്വാസിയുടെ പ്രശാന്തമായ ആനന്ദത്തോടെ അയാൾ പറയും:

''ഇതുപോലുള്ള നല്ല മനുഷ്യർ നൂറുകണക്കിനും ആയിരക്കണക്കിനുമുണ്ടാകും. റഷ്യയിലെ എല്ലാ പ്രമുഖസ്ഥാനങ്ങളും അവർ കൈക്കലാക്കും. എന്നിട്ടു് ഉടൻതന്നെ ജീവിതമാകെ മാററിമറിക്കും.''

എന്നെക്കാൾ പത്തു വയസ്സിനു മൂപ്പുണ്ടായിരുന്ന അയാൾക്കു് ചുവന്ന മുടിക്കാരിയായ നാസ്ത്യയെ വലിയ കാര്യമാണെന്നു് എനിക്കു മനസ്സിലായി. അവളുടെ കുസൃതിതുളുമ്പുന്ന കണ്ണുകളിലേക്ക നോക്കാതിരിക്കാ

ൻ അയാൾ ശ്രമിക്കും. മററുള്ളവരുടെ മുമ്പിൽവച്ച് ഒരു വീട്ടടമസ്ഥ ന്റെ ധൃഷ്ടമായ ആജ്ഞാസ്വരത്തിൽ അവളോട്ട സംസാരിക്കുമെങ്കിലും അയാളുടെ കണ്ണുകൾ അവളെ കൊതിയോടെ പിന്തുടരുന്നുണ്ടാവും. താടിപിടിച്ചു വലിച്ചുകൊണ്ടും മുഖത്ത് സംഭ്രമവും സങ്കോചവും കലർന്ന ഒരു പുഞ്ചിരിയോടെയുമാണ് അയാൾ അവളോട് ഒററയ്ക്കു സംസാരിക്കുന്നത്.

അയാളുടെ കൊച്ചനുജത്തിയും ഒരു മൂലയ്ക്കിരുന്നുകൊണ്ട ഈ വാഗ് വാദങ്ങൾ ശ്രദ്ധിക്കാറുണ്ട്. ഏകാഗ്രത പാലിക്കാനുള്ള ശ്രമത്തിൽ അവളുടെ ശിശുസഹജമായ മുഖം കൗതുകകരമാംവണ്ണം കൂർമ്പിച്ചും കണ്ണുകൾ വിടർന്നുമിരിക്കും. മൂർച്ചയേറിയ വാക്കുകൾ മുഴങ്ങിക്കേൾക്കു മ്പോൾ, തണുത്തുകോച്ചുന്ന വെള്ളം ദേഹത്തു വീണ മട്ടിൽ അവൾ പെട്ടെന്ന് ശ്വാസം അകത്തേക്കു വലിക്കും. ചെമ്പൻമുടിക്കാരനായ ഒരു വൈദ്യവിദ്യാർത്ഥി അവളിരിക്കുന്ന കോണിനടുത്തുകൂടി ഒരു പൂവൻകോഴിയുടെ ഗൗരവത്തോടെ ഉലാത്താറുണ്ട്. ഘനഗാംഭീര്യത്തോടെ പുരികം വളച്ചുപിടിച്ചുകൊണ്ട് അയാൾ അവളോട് നിഗൂഢസ്വരത്തിൽ അടക്കം പറയുന്നതു കാണാം. ഇതെല്ലാംതന്നെ എനിക്കു് അസാമാന്യമാംവണ്ണം കൗതുകകരമായിത്തോന്നി.

പക്ഷെ ശരൽക്കാലമായി. സ്ഥിരമായൊരു തൊഴിലില്ലാതെ ജിവിക്കാൻ സാദ്ധ്യമല്ലെന്നു വന്നു. പുതിയ ചുററുപാടുകളിൽ മതിമറന്ന് ഞാൻ വളരെക്കുറച്ചേ പണിയ്ക്കുപൊയ്ക്കൊണ്ടിരുന്നുള്ളു. വല്ലവരുടേയും റൊട്ടികൊണ്ടാണ് ഞാൻ വിശപ്പടക്കിയതു്. അതു് തൊണ്ടയിലിറങ്ങാൻ എപ്പോഴും പ്രയാസമാണ്. ശൈത്യകാലത്തേയ്ക്ക് ഒരു ''ഇടം'' കണ്ടുപിടിക്കണം. വസീലിയ് സെമ്യോനൊവിന്റെ അപ്പപ്പുരയിൽ എനിക്കു് ഇടം കിട്ടുകയും ചെയ്തു.

എന്റെ ജീവിതത്തിലെ ഈ കാലഘട്ടത്തെക്കുറിച്ച് ''മുതലാളി,'' ''കൊനൊവാലൊവ്,'' ''ഇരുപത്താറു് ആണും ഒരു പെണ്ണും'' എന്നീ കഥകളിൽ ഞാൻ വിവരിച്ചിട്ടുണ്ട്. ക്ലേശകരമെങ്കിലും വിജ്ഞേയമായ ഒരു കാലം!

കായികമായ ക്ലേശങ്ങൾ. മാനസികമായി അതിലേറെ ക്ലേശങ്ങൾ.

തറനിരപ്പിനടിയിലുള്ള അപ്പപ്പുരയിലേക്ക് ഞാൻ ഇറങ്ങിച്ചെന്നതോടെ, ആരുടെ ദൃശ്യവും വചനവുമാണോ എനിക്കനുപേക്ഷണീയമായിരുന്നതു് അവർക്കും എനിക്കും ഇടയിൽ ''വിസ്മൃതിയുടെ ഭിത്തി'' ഉയർന്നുവരാൻ തുടങ്ങി. അവരാരും എന്നെ കാണാൻ അപ്പപ്പുരയിൽ വന്നില്ല. ദിവസം പതിന്നാലു മണിക്കൂർ വേലയെടുത്തുപോന്ന എനിക്കു് പണിദിവസങ്ങളിൽ ദെരെൻകോവിന്റെ വീട്ടിൽ പോകാൻ തര

പ്പെട്ടതുമില്ല. വിശേഷദിവസങ്ങളിൽ ഞാൻ ഒന്നുകിൽ കിടന്നുറങ്ങി അല്ലെങ്കിൽ അപ്പപ്പുരയിലെ കൂട്ടുകാരുമൊന്നിച്ചു സമയം കളഞ്ഞു. അവരിൽ ചിലർ താമസിയാതെ എന്നെ ഒരു വിഡ്ഢിയായി വീക്ഷിക്കാൻ തുടങ്ങി. മററു ചിലരാകട്ടെ, രസകരങ്ങളായ കഥകൾ പറയുന്നവരോട് കുട്ടികൾ കാട്ടാറുള്ള നൈസർഗ്ഗികസ്നേഹത്തോടെയാണ് എന്നോടു പെരുമാറിയതു്. ഞാൻ അവരോട് എന്തൊക്കെയാണു പറഞ്ഞതെന്ന് ചെകുത്താനേ അറിഞ്ഞുകൂടൂ. ഏതായാലും, ഇതിനേക്കാൾ വിഷമംകുറഞ്ഞതും അർത്ഥവത്തുമായ മറെറാരു ജീവിതം സാദ്ധ്യമാണെന്ന ആശ അവരിൽ ഉണർത്താൻ ഞാൻ പരമാവധി ശ്രമിച്ചുവെന്നു തീർച്ച. ചിലപ്പോൾ ഞാൻ വിജയിക്കും. അവരുടെ ചീർത്ത മുഖങ്ങളിൽ വിഷാദത്തിന്റെ തിളക്കം കാണുമ്പോൾ, അവരുടെ കണ്ണുകളിൽ കോപത്തിന്റെയും വേദനയുടേയും തീപ്പൊരി കാണുമ്പോൾ, ഞാൻ ആഹ്ലാദിക്കും. ഞാൻ ''ജനങ്ങൾക്കിടയിൽ പ്രവർത്തിക്കുക''യാണെന്നും അവരെ ''ഉൽബുദ്ധരാക്കുക''യാണെന്നുമുള്ള ചിന്ത എന്നെ അഭിമാനം കൊള്ളിക്കും.

എന്നാൽ അതിലേറെത്തവണ എന്റെ കഴിവുകേടും അറിവില്ലായ്മയും എന്നെ നട്ടംതിരിച്ചിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലൊ. ജീവിതവും ചുററുപാടുകളും ഉന്നയിക്കുന്ന ഏററവും പ്രാഥമികമായ പ്രശ്നങ്ങൾക്കുപോലും മറുപടിപറയാൻ ഞാൻ അശക്തനായിരിക്കും. ഒരു ഇരുണ്ട കുഴിയിലേക്ക് എടുത്തെറിയപ്പെട്ട അനുഭൂതിയാണ് അത്തരം സന്ദർഭങ്ങളിൽ എനിക്കുണ്ടാവാറു്. ആ കുഴിയിൽ മനുഷ്യർ കണ്ണുകാണാത്ത പുഴുക്കളെപ്പോലെ തപ്പിത്തടഞ്ഞു നീങ്ങുന്നു. യാഥാർത്ഥ്യം എങ്ങിനെയെങ്കിലുമൊന്നു മറക്കാൻ ശ്രമിക്കുന്നു. മദ്യശാലയിലും വേശ്യകളുടെ ശൈത്യമാർന്ന ആശ്ലേഷങ്ങളിലും ആ മറവി കണ്ടെത്തുന്നു.

എല്ലാ മാസവും ശമ്പളദിവസം വേശ്യാലയം സന്ദർശിക്കുകയെന്നതു് അലംഘനീയനിയമമായിരുന്നു. ആ സുദിനത്തിന് ഒരാഴ്ച മുമ്പു തൊട്ടേ അവർ അതിന്റെ രസത്തെക്കുറിച്ച് ഉറക്കെ മനോരാജ്യം കാണാൻ തുടങ്ങും. അതു കഴിഞ്ഞോ, തങ്ങളുടെ ആനന്ദാനുഭൂതികളെക്കുറിച്ചുള്ള നീണ്ടനീണ്ട അയവിറക്കലും. അപ്പോഴൊക്കെ അവർ തങ്ങളുടെ പൗരുഷത്തെപ്പററി നിർമ്മര്യാദമായി വീമ്പടിക്കും. പെണ്ണുങ്ങളെ കണ്ണിൽച്ചോരയില്ലാതെ പരിഹസിക്കും. അവരെക്കുറിച്ചു സംസാരിക്കുമ്പോൾ അവജ്ഞയോടെ കാർക്കിച്ചുതുപ്പും.

പക്ഷെ, വിചിത്രമെന്നു പറയട്ടെ, ഇതിന്റെയെല്ലാം പിന്നിൽ ദുഃഖത്തിന്റെയും ലജ്ജയുടേയും ധ്വനി ഞാൻ കേട്ടു—അഥവാ കേട്ടെന്നു് എനിക്കു തോന്നി. ഒരു റൂബിളിന് ഒരു സ്ത്രീയെ ഒരു രാത്രിക്കു മുഴുവനും

വിലസ്സുവാങ്ങാൻ കഴിയുന്ന ഈ ''ആശ്വാസഗൃഹങ്ങളിൽ'' എന്റെ കൂട്ടുകാർക്ക് എന്തോ ഒരു വല്ലായ്മയും കുററബോധവും അനുഭവപ്പെടുന്നതു് ഞാൻ കണ്ടു. അതു സ്വാഭാവികം മാത്രമാണെന്നു് എനിക്കു തോന്നി. ചിലർ പ്രകടിപ്പിച്ച അതിർകടന്ന സ്വാതന്ത്ര്യവും കൂസലില്ലായ്മയും അഭിനയമാണെന്നു്, കപടവേഷമാണെന്നു്, എനിക്കു തോന്നി. സ്ത്രീപുരുഷബന്ധങ്ങളിൽ അതീവതല്പരനായിരുന്ന ഞാൻ സവിശേഷശ്രദ്ധയോടെയാണു് ഇതെല്ലാം നിരീക്ഷിച്ചതു്. ഒരു സ്ത്രീയുടെ ആശ്ലേഷം ഞാൻ ഇനിയും അനുഭവിച്ചിരുന്നില്ല. അതെന്നെ വല്ലാത്തൊരു വിഷമസ്ഥിതിയിലാക്കി. പെണ്ണുങ്ങളുടേയും കൂട്ടുകാരുടേയും പരുഷമായ പരിഹാസത്തിനു ഞാൻ ശരവ്യനായി. താമസിയാതെ കൂട്ടുകാർ എന്നെ ''ആശ്വാസഗൃഹങ്ങളി''ലേക്കു ക്ഷണിക്കാതായി. അവരെന്നോടു തുറന്നു പറഞ്ഞു:

''അനിയാ, നീ ഞങ്ങളുടെ കൂടെ വരണ്ട.''

''അതെന്താ?''

''വേണ്ട. അത്രതന്നെ. നീ കൂടെയുണ്ടെങ്കിൽ ഒരു സുഖവുമില്ല.''

എന്നെ സംബന്ധിച്ചിടത്തോളം അതിപ്രധാനമായ എന്തോ ഒന്നു് ആ വാക്കുകളിലടങ്ങിയിട്ടുണ്ടെന്നു കരുതി ഞാനവയിൽ ആശയോടെ കടന്നുപിടിച്ചു. പക്ഷെ കൂടുതൽ വ്യക്തമായ വിശദീകരണമൊന്നും എനിക്കു ലഭിച്ചില്ല.

''ഇതെന്തൊരു ശല്യം! വരണ്ടാ എന്നു പറഞ്ഞില്ലെ! നീയുള്ളപ്പോഴ് ഒരു രസവുമില്ല.''

അർത്ത്യോം മാത്രമാണു് ചെറിയൊരു ചിരിയോടെ പറഞ്ഞതു്:

''പള്ളിയിലെ കത്തനാരോ സ്വന്തം അച്ഛനോ കൂടെയുള്ളതുപോലാണു്.''

പെണ്ണുങ്ങൾ ആദ്യമാദ്യം എന്റെ സംയമനത്തെ കളിയാക്കി. പിന്നീടവർ വിരോധത്തോടെ ചോദിച്ചുതുടങ്ങി:

''എന്താ, ഇത്ര അറപ്പാണോ?''

തെറേസ ബൊറുത്തയെന്നു പേരുള്ള ഒരു പോളണ്ടുകാരിയായിരുന്നു ആ സ്ഥാപനത്തിന്റെ ''നടത്തിപ്പുകാരി''. കൊഴുത്തു് സുന്ദരിയായ ആ നാല്പതുകാരി ''പെണ്ണു്'' ഒരു നല്ലയിനം പട്ടിയുടെ ബുദ്ധിയുള്ള കണ്ണുകൾ എന്റെ നേർക്കയച്ചുകൊണ്ടു് പറഞ്ഞു:

''ഇയാളെ ശല്യപ്പെടുത്തേണ്ട, പിള്ളേരെ. ഇയാൾക്കു് വല്ല കാമുകിയും കാണും. ശരിയല്ലേ? ഇതുപോലൊരു കരുത്തനെ കടിഞ്ഞാണിട്ടു നിർത്തിയിരിക്കുന്നതു് കാമുകിയല്ലെങ്കിൽ പിന്നാരാണു്?''

മുക്കററം മദ്യപിച്ചുപോന്നിരുന്ന അവരെ ആ അവസ്ഥയിൽ കണ്ടാ

ൻ പറഞ്ഞറിയിക്കാൻ വയ്യാത്തവണ്ണം അറയ്ക്കുമെങ്കിലും, സ്വബോധമുള്ള പ്പോഴും അവർ മററുള്ളവരോടു കൈക്കൊണ്ട ചിന്താനിരതമായ മനോഭാവവും ആ ആളുകളുടെ ചെയ്തികൾക്കു കാരണം തേടിക്കൊണ്ടുള്ള അവരുടെ പ്രശാന്തമായ അന്വേഷണബുദ്ധിയും എന്നെ അത്ഭുതപ്പെടുത്തി.

''തീരെ മനസ്സിലാക്കാൻ കഴിയാത്തതു് സെമിനാരിവിദ്യാർത്ഥികളെയാണു്,'' ആ സ്ത്രീ എൻെറ കൂട്ടുകാരോടു പറഞ്ഞു. ''അവർ ഒരു പെണ്ണിനോടു് എന്തെല്ലാമാണു് കാട്ടുന്നതു്! തറ സോപ്പിട്ടു് കഴുകിച്ചിട്ടു് പെണ്ണിനെ ഉടുതുണിയില്ലാതെ മുട്ടുകുത്തിച്ചു നിർത്തും. അവളുടെ കൈകാലുകൾ പിഞ്ഞാണികളിൽ വച്ചിട്ടു് പിന്നിൽനിന്നൊരു തള്ളാണു്—എത്രദൂരം തെന്നിപ്പോകുമെന്നറിയാൻ. അങ്ങിനെ ഒന്നല്ല, പലതു്. എന്തിനിതു്!''

''പച്ചക്കള്ളം!'' ഞാൻ പറഞ്ഞു.

''അല്ലല്ല!'' പരിഭവപ്പെടാതെ തെറേസ ശാന്തയായി പറഞ്ഞു. അവരുടെ ആ ശാന്തതതന്നെ വിമ്മിഷ്ടപ്പെടുത്തുന്നതായിരുന്നു.

''വെറുതെ ഉണ്ടാക്കിപ്പറഞ്ഞതാണു്!''

''ഒരു പെണ്ണു വിചാരിച്ചാൽ ഇതുപോലൊന്നു് ഉണ്ടാക്കിപ്പറയാൻ കഴിയുമോ? അതോ എനിക്കു കിറുക്കാണെന്നാണോ വിചാരം?'' എന്നെ മിഴിച്ചുനോക്കിക്കൊണ്ടു് അവർ ചോദിച്ചു.

ആളുകൾ ഞങ്ങളുടെ തർക്കം ആർത്തിയോടെ ശ്രദ്ധിച്ചു. തെറേസയാകട്ടെ, എന്തിനിതു് എന്നുമാത്രം മനസ്സിലാക്കാനാഗ്രഹിക്കുന്ന ഒരാളിൻെറ നിർവികാരസ്വരത്തിൽ തൻെറ അതിഥികളുടെ വിനോദങ്ങൾ വിവരിച്ചുകൊണ്ടിരുന്നു.

കേട്ടുകൊണ്ടിരുന്നവർ വെറുപ്പോടെ കാർക്കിച്ചുതുപ്പുകയും വിദ്യാർത്ഥികളെ പുലഭ്യം പറയുകയും ചെയ്തു. എന്നാൽ ഞാൻ ഉള്ളഴിഞ്ഞു സ്നേഹിക്കുന്നവർക്കെതിരെ തെറേസ വിരോധം കുത്തിപ്പൊക്കുന്നതാണു് എനിക്കു കാണാൻ കഴിഞ്ഞതു്. വിദ്യാർത്ഥികൾ ജനങ്ങളെ സ്നേഹിക്കുന്നവരും അവരുടെ ഗുണകാംക്ഷികളുമാണെന്നു ഞാൻ പറഞ്ഞു.

''വസ്ക്രിസെൻസ്കയ തെരുവിൽനിന്നുള്ള വിദ്യാർത്ഥികളുടെ കാര്യമാണെങ്കിൽ ശരിയാണു്. അവർ സർവ്വകലാശാലയിൽനിന്നുള്ള സാധാരണവിദ്യാർത്ഥികളാണു്. പക്ഷെ ഞാൻ പറഞ്ഞതു് ആർസ്കോയെ പോല്യെയിൽനിന്നുള്ള സെമിനാരിവിദ്യാർത്ഥികളെക്കുറിച്ചാണു്. മതവിദ്യാർത്ഥികളാണവർ. ഒക്കെ അനാഥരും. നാഥനില്ലാത്തവൻ കള്ളനോ തെമ്മാടിയോ ആയിട്ടാണു് വളർന്നുവരിക. അവൻ ചീത്തയായിട്ടേ വളരൂ. അനാഥനായതുകൊണ്ടു് ആരോടും ഉത്തരവാദിത്വമില്ല.''

''നടത്തിപ്പുകാരി''യുടെ ഈ ശാന്തമായ വിവരണങ്ങളും വിദ്യാർത്ഥികൾക്കും ഗൃഹസ്ഥന്മാർക്കും പൊതുവിൽ ''അലക്കിയ ഉടുപ്പിട്ടവർക്കു''മെതിരായ പെണ്ണുങ്ങളുടെ പരാതികളും എന്റെ കൂട്ടുകാരിൽ അറപ്പും വെറുപ്പും മാത്രമല്ല ഉളവാക്കിയതു്. ഏതാണ്ടു് ആഹ്ലാദത്തോടടുത്ത ആ വികാരം ഈ വാക്കുകളിൽ പ്രകടിതമായി.

''പഠിപ്പുള്ളവർ നമ്മെക്കാൾ മോശമാണെന്നർത്ഥം!''

അതു കേൾക്കുമ്പോൾ എനിക്കു വിഷമവും വേദനയും തോന്നി. ചളിക്കുണ്ടിലേക്കെന്നപോലെ പട്ടണത്തിലെ അഴുക്കുമുഴുവൻ ആ ഇരുളടഞ്ഞ കൊച്ചുമുറികളിൽ അടിഞ്ഞുകൂടുന്നതും പുകപിടിച്ച തീയുടെമേൽ തിളച്ചുമറിയുന്നതും പകയിലും വിദ്വേഷത്തിലും കുതിർന്നു് വീണ്ടും പട്ടണത്തിലേക്കൊഴുകുന്നതും ഞാൻ കണ്ടു. മൃഗീയവാസനകളും മടുപ്പൻജീവിതവും ആളുകളെ തള്ളിവിടുന്ന ഈ ഇരുട്ടറകളിൽ അപഹാസ്യമായ മൊഴികൾ പ്രേമത്തിന്റെ ക്ലേശങ്ങളേയും ദണ്ഡനകളേയും കുറിച്ചുള്ള വികാരനിർഭരങ്ങളായ ഗാനങ്ങളായി രൂപാന്തരപ്പെടുന്നതു ഞാൻ കണ്ടു. ''പഠിപ്പുള്ളവരുടെ'' ജീവിതത്തെക്കുറിച്ചു് വികൃതമായ കെട്ടുകഥകൾ രൂപംകൊള്ളുന്നതും ദുർഗ്രഹമായതെന്തിനോടും അവജ്ഞയും വിദ്വേഷവും നാമ്പെടുക്കുന്നതും ഞാൻ കണ്ടു. എന്റെ കൂട്ടുകാർക്കു് അങ്ങേയറ്റം വിഷമയമായ വിജ്ഞാനം ലഭിക്കുന്ന ഒരു സർവ്വകലാശാലയാണു് ഈ ''ആശ്വാസഗൃഹങ്ങ''ളെന്നു് എനിക്കു മനസ്സിലായി.

''വിലാസിനിമാർ'' മലിനമായ തറയിലൂടെ കാലും വലിച്ചു് അലസമായി നീങ്ങുന്നതും അക്കോർഡിയന്റെ നിർത്താത്ത നിലവിളിക്കോ പൊട്ടിപ്പൊളിഞ്ഞ പിയാനൊയുടെ അരോചകമായ ഗർജ്ജനത്തിനോ ഒപ്പിച്ചു് അവരുടെ പതുപതുത്ത ദേഹങ്ങൾ ഗർഹണീയമായി ഉലഞ്ഞാടുന്നതും ഞാൻ ശ്രദ്ധിച്ചിട്ടുണ്ടു്. അപ്പോഴെല്ലാം അവ്യക്തമെങ്കിലും അസ്വാസ്ഥ്യകരമായ പുതിയ ചിന്തകൾ എന്റെ മനസ്സിൽ തലപൊക്കും. മടുപ്പാണു് ചുററുമുള്ള സർവ്വതിൽനിന്നും പ്രസരിച്ചതു്. എങ്ങോട്ടെങ്കിലും പൊയ്ക്കളയണമെന്ന നിർവീര്യമായ മോഹത്തിന്റെ വിഷം അതു് ആത്മാവിൽ കുത്തിവച്ചു.

ജനങ്ങളുടെ സ്വാതന്ത്ര്യത്തിലേക്കും സന്തുഷ്ടിയിലേക്കുമുള്ള മാർഗ്ഗങ്ങൾ ആത്മാർത്ഥമായി ആരായുന്നവരെക്കുറിച്ചു് അപ്പപ്പുരയിൽവച്ചു് ഞാൻ സംസാരിക്കാൻ തുടങ്ങുമ്പോൾ അവിടുള്ളവർ തിരിച്ചടിക്കും:

''പക്ഷെ പെണ്ണുങ്ങൾ അവരെപ്പററി പറയുന്നതു് അതല്ലല്ലൊ!''

രോഷത്തോടും അവജ്ഞയോടും കൂടി അവരെന്നെ നിർദ്ദയം കളിയാക്കും. പക്ഷെ ഞാനൊരു ചുണയുള്ള പട്ടിക്കുട്ടിയായിരുന്നു. മൂപ്പുള്ള

നാസ്സുകളേക്കാൾ വിവരംകുറവല്ലാത്തവനും ധൈര്യമുള്ളവനുമാണു ഞാനെന്നു് എനിക്കു തോന്നി. അതുകൊണ്ടു് ഞാനും കോപിക്കും. ജീവിതത്തെക്കുറിച്ചു ചിന്തിക്കുന്നതു് ജീവിക്കുന്നതിനേക്കാൾ ഒട്ടും എളുപ്പമല്ലെന്നു് എനിക്കു മനസ്സിലായി. പിടിവാശിയോടെ സഹിഷ്ണുത പാലിക്കുന്ന എന്റെ സഹപ്രവർത്തകരോടു് എനിക്കു ചിലപ്പോൾ ഉള്ളിൽ എന്തെന്നില്ലാത്ത വെറുപ്പു തോന്നി. കുടിച്ചു വെളിവില്ലാതെ പാതി ഭ്രാന്തന്റെ മട്ടിൽ മുതലാളി പ്രവർത്തിക്കുന്ന അപമാനങ്ങൾക്കു് ചോദ്യം ചെയ്യാതെ വഴങ്ങിപ്പോന്ന അവരുടെ ക്ഷമാശക്തിയാണു് എന്നെ വിശേഷിച്ചും ചൊടിപ്പിച്ചതു്.

എന്തിനു പറയുന്നു, ഈ ദുർഘടംപിടിച്ച സമയത്തുതന്നെയാണു് തികച്ചും പുത്തരിയായ ഒരാശയവുമായി ഞാൻ ബന്ധപ്പെട്ടതു്. എന്റെ സഹജസ്വഭാവത്തിനു കടകവിരുദ്ധമായിരുന്നെങ്കിലും അതെന്നെ കലശലായി ഉലച്ചു.

പകയോടെ ചീറിയടിക്കുന്ന കാററിനാൽ വെട്ടിമുറിക്കപ്പെട്ട ആകാശത്തിന്റെ ചാരനിറമാർന്ന നുറുങ്ങുകൾ പറന്നുവന്നു് ഭൂമിയെ മഞ്ഞുപൊടിയിൽ ആഴ്ത്താൻ പോവുകയാണെന്നും ഭൂമിയുടെ ജീവൻതന്നെ അസ്തമിക്കാൻ പോവുകയാണെന്നും അണഞ്ഞുപോയ സൂര്യൻ ഇനി ഒരിക്കലും ഉദിക്കുകയില്ലെന്നും തോന്നിപ്പോകുന്ന പ്രക്ഷുബ്ധമായ ഒരു നൊയ്മ്പുകാലരാത്രിയിൽ ഞാൻ ദെരെൻകോവിന്റെ വീട്ടിൽനിന്നു് അപ്പപ്പുരയിലേക്കു മടങ്ങുകയായിരുന്നു. കാററിനെതിരെ കണ്ണടച്ചു്, ചാരനിറമാർന്നു് ഇളകിമറിയുന്ന മൂടലിലൂടെ നടക്കുന്നതിനിടയിൽ ഞാൻ പെട്ടെന്നു കാൽതട്ടി വീണു. ഒരാൾ മഞ്ഞിൽ വിലങ്ങടിച്ചു കിടക്കുന്നു. അയാളെ തട്ടിയാണു് ഞാൻ വീണതു്. ഞങ്ങൾ രണ്ടാളും പ്രാകി —ഞാൻ റഷ്യനിൽ, അയാൾ ഫ്രഞ്ചിൽ.

''ഓ, ദ്യാബ്ലു്...''

എനിക്കതു വിചിത്രമായിത്തോന്നി. ഞാൻ അയാളെ വലിച്ചു് എഴുന്നേല്പിച്ചു നിർത്തി. വലിയ ഭാരമില്ലാത്ത ചെറിയൊരു മനുഷ്യൻ എന്നെ തള്ളിമാററിക്കൊണ്ടു് അയാൾ ദേഷ്യത്തോടെ ചീറി:

''നാശം പിടിക്കാൻ, എന്റെ തൊപ്പി താ! തൊപ്പി തരാനാണു പറഞ്ഞതു്. ഞാൻ തണുത്തു മരയ്ക്കുകയാണു്!''

ഞാൻ മഞ്ഞിൽനിന്നു തൊപ്പിയെടുത്തു് കുടഞ്ഞു്, അയാളുടെ ചകിരിത്തലയിൽ വച്ചുകൊടുത്തു. പക്ഷെ അതു് പിടിച്ചുപറിച്ചെടുത്തു് വീശിക്കൊണ്ടു് രണ്ടു ഭാഷകളിൽ ചീത്ത പറയുന്നതിനിടയിൽ അയാളെന്നോടു പറഞ്ഞു:

''പോ ദൂരെ!''

പെട്ടെന്നയാൾ മുന്നോട്ടു കുതിച്ച് തിളച്ചുമറിയുന്ന മൂടലിൽ മറഞ്ഞു. പക്ഷെ കുറച്ചുകഴിഞ്ഞ്, അണഞ്ഞുപോയ ഒരു തെരുവുവിളക്കിന്റെ ചുവട്ടിൽ വച്ച് ഞാനയാളെ വീണ്ടും കണ്ടുമുട്ടി. വിളക്കുകാലിൽ കെട്ടിപ്പിടച്ചുകൊണ്ട് അയാൾ ഉള്ളുരുകി പറയുകയായിരുന്നു:

''ലേന, ഞാൻ ചാവുകയാണ്... ഹാ, ലേന!''

അയാൾ കുടിച്ചിട്ടുണ്ടെന്നു സ്പഷ്ടമായിരുന്നു. ഞാൻ തെരുവിൽ വിട്ടേച്ചു പോയിരുന്നെങ്കിൽ അയാൾ മിക്കവാറും തണുത്തുമരച്ച് ചത്തുപോയേനെ. ഞാൻ അയാളോട് താമസസ്ഥലം ചോദിച്ചു.

''ഇതേതു തെരുവാണ്?'' അശ്രുപങ്കിലമായ സ്വരത്തിൽ അയാൾ ചോദിച്ചു. ''ഏതുവഴി പോകണമെന്ന് എനിക്കറിഞ്ഞുകൂടാ.''

അയാളെ താങ്ങിപ്പിടിച്ച് നടത്തുമ്പോൾ, താമസിക്കുന്നതെവിടെയാണെന്നു ഞാൻ വീണ്ടും ചോദിച്ചു.

''ബുലാക്കിലാണ്,'' അയാൾ തണുത്തുവിറച്ചുകൊണ്ടു പിറുപിറുത്തു. ''ബുലാക്കിൽ... അവിടൊരു കുളിപ്പുരയുണ്ട്... അവിടാണ് വീട്...''

ഇടയ്ക്കിടെ വീഴാൻ ഭാവിച്ചുകൊണ്ട് ആടിയാടി നടന്ന അയാൾ എന്റെ നടപ്പിനെ തടസ്സപ്പെടുത്തി. അയാളുടെ പല്ലു കൂട്ടിയിടിക്കുന്ന ശബ്ദം ഞാൻ കേട്ടു.

''സി ത്യ സവേ,'' എന്നെ തള്ളിക്കൊണ്ട് അയാൾ പിറുപിറുത്തു.

''എന്താണിപ്പറയുന്നത്?''

അയാൾ നടപ്പു നിർത്തിയിട്ട് ഒരു കൈ ഉയർത്തി തെളിച്ചുപറഞ്ഞു (അയാളുടെ ശബ്ദത്തിൽ അഭിമാനം കലർന്നിരുന്നുവെന്ന് എനിക്കു തോന്നി):

''മി ത്യ സവേ ഉ ഷെ തെ മെൻ...''*

അയാൾ വായ്ക്കകത്ത് വിരലുകൾ തിരുകി. കാലിടറി വീഴാൻ ഭാവിച്ചു. ഞാൻ കുനിഞ്ഞിരുന്ന് അയാളെ മുതുകത്തേററി. ഞാൻ അയാളേയും ചുമന്നു നടക്കുമ്പോൾ അയാൾ താടി എന്റെ നെറുകയിൽ അമർത്തിക്കൊണ്ട്. വീണ്ടും പിറുപിറുത്തു:

''സി ട്യ സവേ... പക്ഷെ എനിക്കു വല്ലാതെ തണുക്കുന്നു. ദൈവമേ!''

ബുലാക്കിലെത്തിയപ്പോൾ അയാളോട് താമസസ്ഥലം ചോദിച്ചറിയാൻ ഞാൻ പലതവണ ശ്രമിച്ചുനോക്കി. അവസാനം, ചുഴന്നുചുററുന്ന മഞ്ഞിനിടയിൽ ഒരു മുററത്തിന്റെ പുറകിൽ മറഞ്ഞുകിടന്നിരുന്ന

---

* ''ഞാൻ നിന്നെ എങ്ങോട്ടാണു കൊണ്ടുപോകുന്നതെന്ന് നീ അറിഞ്ഞിരുന്നെങ്കിൽ....'' (ഫ്രഞ്ച്)

ചെറിയൊരു എടുപ്പിന്റെ മുമ്പിൽ ഞങ്ങളെത്തി. അയാൾ തപ്പിത്തടഞ്ഞു് വാതിൽക്കൽ ചെന്നു് മെല്ലെ മുട്ടി. എന്നോടു് ഒച്ചയുണ്ടാക്കരുതെന്നു മന്ത്രിച്ചു.

ചുവന്ന മേലങ്കി ധരിച്ച ഒരു സ്ത്രീ കയ്യിലൊരു കത്തിച്ച മെഴുകുതിരിയും പിടിച്ചു് കതകു തുറന്നു. ഞങ്ങൾക്കു കടന്നുപോകാൻവേണ്ടി ഒരു വശത്തേയ്ക്കു് മൗനമായി ഒതുങ്ങിമാറിക്കൊണ്ടു് അവർ മേലങ്കിയുടെ കീശയിൽനിന്നു് ഒരു കൈക്കണ്ണടയെടുത്തു പിടിച്ചു് എന്നെ പരിശോധിക്കാൻ തുടങ്ങി.

കൂടെയുള്ള മനുഷ്യന്റെ കൈകൾ തണുത്തു മരച്ചുപോയ മട്ടാണെന്നും അയാളെ വസ്ത്രമൂരി മെത്തയിൽ കിടത്തേണ്ടതാവശ്യമാണെന്നും ഞാൻ ആ സ്ത്രീയോടു പറഞ്ഞു.

''അതെയോ?'' യൗവനം തുളുമ്പുന്ന, മുഴങ്ങുന്ന ശബ്ദത്തിൽ അവർ ചോദിച്ചു.

''കൈകൾ തണുത്ത വെള്ളത്തിൽ കഴുകണം.''

അവർ മൗനമായി കൈക്കണ്ണട ഒരു മൂലയിലേക്കു ചൂണ്ടി. മൂലയ്ക്കു് മുക്കാലിയിന്മേൽ ഒരു ചിത്രം വച്ചിട്ടുണ്ടായിരുന്നു. ആറും മരങ്ങളുമുള്ള ഒരു ചിത്രം. ഞാൻ അമ്പരന്നു് ആ സ്ത്രീയുടെ മുഖത്തു് കുറേക്കൂടി സൂക്ഷിച്ചുനോക്കി. വിചിത്രമായൊരു നിശ്ചേഷ്ടതയാണു് ഞാനതിൽ കണ്ടതു്. അവർ മറെറാരു മൂലയിലേക്കു നടന്നുപോയി. അവിടെ മേശപ്പുറത്തു് ഇളംചുവപ്പുള്ള ഒരു മൂടിയ്ക്കടിയിൽ ഒരു വിളക്കെരിയുന്നുണ്ടായിരുന്നു. അവർ അവിടെ ഇരുന്നു് മേശപ്പുറത്തുനിന്നു് ഒരു ആഡൂതനെടുത്തു് അതിൽ സൂക്ഷിച്ചുനോക്കാൻ തുടങ്ങി.

''ഇവിടെ വോഡ്ക്കയുണ്ടോ?'' ഞാൻ ഉറക്കെ ചോദിച്ചു. അവർ മറുപടി പറയാതെ ചീട്ടുകൾ മേശപ്പുറത്തു നിരത്തിക്കൊണ്ടിരുന്നു. എന്റെ കൂടെ വന്ന മനുഷ്യൻ തല കുനിച്ചുപിടിച്ചു് കസേരയിൽ ഇരിപ്പുണ്ടായിരുന്നു. ചുവന്ന കൈകൾ തളർന്നു് തൂങ്ങിക്കിടപ്പുണ്ടു്. ഞാൻ അയാളെ സോഫയിൽ കിടത്തി വസ്ത്രങ്ങളഴിച്ചുമാററാൻ തുടങ്ങി. എനിക്കൊന്നും മനസ്സിലായില്ല. ഇതെല്ലാമൊരു സ്വപ്നമാണെന്നു തോന്നി. സോഫയുടെ മുകളിലുള്ള ഭിത്തി നിറയെ ഫോട്ടോകളായിരുന്നു. അവയ്ക്കിടയിൽ വെളുത്ത നാട ചുററിയ ഒരു സ്വർണ്ണഹാരത്തിന്റെ മങ്ങിയ തിളക്കം കണ്ടു. നാടയുടെ അവസാനം തങ്കലിപികളിൽ ഇങ്ങനെ എഴുതിയിരുന്നു:

''നിരുപമയായ ജിൽദയ്ക്കു്.''

''നാശം പിടിക്കാൻ, ഒന്നു പതുക്കെ!'' ഞാൻ കൈ തിരുമ്മാൻ തുടങ്ങിയപ്പോൾ അയാൾ ഞരങ്ങി.

സ്ത്രീ ഏകാഗ്രമായി, മൗനമായി, ചീട്ടു നിരത്തിക്കൊണ്ടിരുന്നു. കൂർത്ത മൂക്ക് അവരുടെ മുഖത്തിന് ഒരു പക്ഷിയുടെ ഛായ നൽകി. നിശ്ചലങ്ങളായ രണ്ടു വലിയ കണ്ണുകൾ അതിൽ തിളങ്ങി. ഒരു ബാലികയുടേതുപോലുള്ള കൈകളുയർത്തി അവർ, ഒരു വിശറിപോലെ വിസ്തരിച്ച് കെട്ടിവച്ചിരുന്ന ചാരനിറമാർന്ന മുടി പൊക്കിവച്ചു. സ്വരം താഴ്ത്തിയാണെങ്കിലും സ്പഷ്ടമായി അവർ ചോദിച്ചു:

''മീഷയെ കണ്ടോ, ജോർജ്ജ്?''

ജോർജ്ജ് എന്നെ തള്ളിമാററി വേഗം എണീററിരുന്നുകൊണ്ട് തിടുക്കത്തിൽ പറഞ്ഞു:

''അവൻ കീവിലേക്കു പോയിരിക്കുകയാണെന്ന് അറിഞ്ഞുകൂടേ?''

''ശരിയാണ്, കിവിലേക്കു പോയിരിക്കയാണ്.'' ചീട്ടിൽനിന്നു കണ്ണെടുക്കാതെ സ്ത്രീ ഏററുപറഞ്ഞു. അവരുടെ ശബ്ദത്തിൽ യാതൊരു തരത്തിലുള്ള വികാരമോ സ്വരഭേദമോ അനുഭവപ്പെട്ടില്ല.

''അവൻ വേഗം വരും...''

''ഉവ്വോ?''

''വരും! വേഗം!''

''ഉവ്വോ?'' സ്ത്രീ ആവർത്തിച്ചു.

അർദ്ധവിവസ്ത്രനായിരുന്ന ജോർജ്ജ് ചാടിയെണീററ് അവരുടെ അരികിലേക്ക് ഓടിച്ചെന്ന് കാൽക്കലിരുന്നുകൊണ്ട് ഫ്രഞ്ചിൽ എന്തൊക്കെയോ പറഞ്ഞു.

''എനിക്കു മനസ്സിനു വിഷമമൊന്നുമില്ല,'' അവർ റഷ്യനിൽ മറുപടി പറഞ്ഞു.

''കേട്ടോ, എനിക്കു വഴിതെററി. എന്തൊരു കാററും മഞ്ഞും! ഞാൻ വിചാരിച്ചു മരച്ചുപോകുമെന്ന്,'' മടിയിൽ വച്ചിരുന്ന അവരുടെ കൈ പിടിച്ച് തലോടിക്കൊണ്ട് ജോർജ്ജ് തിടുക്കത്തിൽ പറഞ്ഞു. അയാൾക്ക് ഒരു നാല്പതു വയസ്സ് പ്രായമുണ്ടായിരുന്നു. തടിച്ച ചുണ്ടുകളോടും കറുത്ത മീശയോടുംകൂടിയ ആ ചുവന്ന മുഖത്ത് ഭയവും ഉൽക്കണ്ഠയും നിഴലിച്ചിരുന്നു. ഉരുണ്ട തലയോട്ടിയിലെ നരച്ച കുററിരോമങ്ങൾ തടവിക്കൊണ്ട് അയാൾ മുമ്പത്തേക്കാൾ സുബോധത്തോടെ സംസാരിച്ചു.

''നമ്മൾ നാളെ കീവിൽ പോവുകയാണ്,'' ഒരു ചോദ്യമോ പ്രസ്താവനയോ രണ്ടുമാകാമെന്ന മട്ടിൽ സ്ത്രീ പറഞ്ഞു.

''അതെ, നാളെത്തന്നെ! നീ ഇപ്പോൾ വിശ്രമിക്കണം. എന്താ പോയികിടക്കാത്തത്? നേരം ഒരുപാടു വൈകി.''

''മീഷ ഇന്നു വരില്ലേ?''

''ഇല്ലില്ല! ഈ കാററത്തോ! വാ, പോയി കിടക്കാം.''

അയാാ മേശപ്പുറത്തുനിന്നു വിളക്കെടുത്തു്, പുസ്തകയലമാരിയുടെ പിന്നിലുള്ള ചെറിയൊരു വാതിലിലൂടെ അവരെ കൂട്ടിക്കൊണ്ടു പോയി. ഒന്നിനെക്കുറിച്ചും ചിന്തിക്കാതെ, അടുത്ത മുറിയിലെ അടക്കിപ്പിടിച്ച സംസാരം പാതി ശ്രദ്ധിച്ചുകൊണ്ടു്, ഞാനവിടെ തനിച്ചു് ദീർഘനേരം ഇരുന്നു. രോമാവൃതമായ കൈപ്പത്തികാ ജനാലച്ചില്ലിൽ ഉരസി. നിലത്തു് ഉരുകിക്കിടന്ന മഞ്ഞിൽ മെഴുകുതിരിയുടെ വെട്ടം സങ്കോചത്തോടെ നിഴലിച്ചു. മുറി നിറയെ വീട്ടുസാമാനങ്ങളായിരുന്നു. അവയിൽനിന്നു പ്രസരിച്ച വിചിത്രമാംവണ്ണം ഊഷ്മളമായ ഗന്ധം മനസ്സിനെ തഴുകിയുറക്കാൻ പോന്നതായിരുന്നു.

അവസാനം, കയ്യിൽ വിളക്കുമായി ജോർജ്ജ് ആടിയാടി വന്നു. വിളക്കിന്റെ മൂടി ചിമ്മിനിയിൽ തട്ടി ഒച്ചവച്ചുകൊണ്ടിരുന്നു.

''അവാ കിടന്നു.''

വിളക്കു മേശപ്പുറത്തു വച്ചശേഷം മുറിയുടെ നടുവിൽ ചിന്താധീനനായി നിന്നുകൊണ്ടു് അയാാ എന്റെ മുഖത്തു നോക്കാതെ പറഞ്ഞു:

''പറയാനെന്തിരിക്കുന്നു? നീയില്ലായിരുന്നെങ്കിൽ മിക്കവാറും എന്റെ കഥ കഴിഞ്ഞേനെ.... നന്ദി! നീയാരാണു്?''

തല ചെരിച്ചുപിടിച്ചു് ചെവിയോർത്തു നിന്നിരുന്ന അയാാ അടുത്ത മുറിയിൽ ചെറിയൊരു അനക്കം കോക്കുമ്പോാപോലും ഞെട്ടി.

''ഭാര്യയാണൊ?'' ഞാൻ പതുക്കെ ചോദിച്ചു.

''അതെ, ഭാര്യ. എന്റെ സർവ്വസ്വമാണവാ. എന്റെ ജീവൻ,'' നിലത്തു് തുറിച്ചുനോക്കിക്കൊണ്ടു് അയാാ സ്വരം താഴ്ത്തി മെല്ലെ പറഞ്ഞു. അയാാ വീണ്ടും തല തിരുമ്മാൻ തുടങ്ങി.

''കുറച്ചു ചായ കുടിക്കാം, അല്ലേ?''

അയാാ മറെറന്തോ ആലോചിച്ചുകൊണ്ടു് കതകിനു നേരെ നടന്നെങ്കിലും ഉടൻ നിന്നു. മീൻ കണക്കിലേറെ തിന്നതുകാരണം വേലക്കാരി സുഖമില്ലാതെ ആശുപത്രിയിലാണെന്ന കാര്യം അപ്പോഴാണയാാ ഓർത്തതു്.

സമോവാറിനു തീപിടിപ്പിക്കുന്ന ജോലി ഞാനേററു. അയാാ തലയാട്ടി സമ്മതം പ്രകടിപ്പിച്ചു. താൻ അർദ്ധവിവസ്ത്രനാണെന്ന കാര്യം മറന്നു് അയാാ നനഞ്ഞ തറയിലൂടെ വെറുംകാലിൽ നടന്നു് എന്നെ ചെറിയ അടുക്കളയിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ, അടുപ്പിന്റെ ചുമരിൽ ചാരിക്കൊണ്ടു് അയാാ വീണ്ടും പറഞ്ഞു:

''നീയില്ലായിരുന്നെങ്കിൽ ഞാൻ മരച്ചുചത്തുപോയേനെ. നന്ദി!''

പെട്ടെന്ന് അയാൾ ഞെട്ടി. ഭയംകൊണ്ടു വിടർന്ന കണ്ണുകളാൽ എന്നെ തുറിച്ചുനോക്കി.

''അപ്പോൾ അവൾക്കെന്തു സംഭവിക്കുമായിരുന്നു! ദൈവമേ....''

കതകിന്റെ കറുത്ത ദ്വാരത്തിലേക്ക് കണ്ണയച്ചുകൊണ്ട് അയാൾ അടക്കിയ സ്വരത്തിൽ തിടുക്കത്തോടെ പറഞ്ഞു:

''അവൾക്കു സുഖമില്ലെന്നു കണ്ടല്ലൊ. അവൾക്കൊരു മോനുണ്ടായിരുന്നതു് ആത്മഹത്യ ചെയ്തു. മോസ്കോയിൽ ഒരു സംഗീതവിദ്വാനായിരുന്നു. കൊല്ലം രണ്ടായി. എന്നിട്ടിപ്പോഴും അവൾ അവനെ കാത്തിരിക്കുകയാണു്.''

ചായ കുടിച്ചുകൊണ്ടിരിക്കുമ്പോൾ അയാൾ, പരസ്പരബന്ധമില്ലാത്തതും സാധാരണ കേൾക്കാത്തതുമായ വാക്കുകളിൽ തന്റെ കഥ പറഞ്ഞു. അവളൊരു പ്രഭുകുടുംബത്തിൽ പെട്ടവളായിരുന്നു. താനൊരു ചരിത്രാദ്ധ്യാപകനും. അവളുടെ മകനെ പഠിപ്പിക്കാൻ നിയോഗിതനായ താൻ അവളുമായി പ്രേമത്തിലായി. അവൾ, ഒരു ജർമ്മൻ പ്രഭുവായിരുന്ന സ്വഭർത്താവിനെ ഉപേക്ഷിച്ചു് തന്റെകൂടെ ഇറങ്ങിപ്പോന്നു. അവൾ ഓപ്പറയിൽ പാടുമായിരുന്നു. പ്രഭു അവളുടെ ജീവിതം തുലയ്ക്കാൻ പരമാവധി ശ്രമിച്ചെങ്കിലും തങ്ങൾ വളരെ സുഖമായിട്ടാണു കഴിഞ്ഞതു്.

ഇതു പറയുമ്പോൾ അയാൾ അഴുക്കുപിടിച്ച അടുക്കളയുടെ ഇരുട്ടിലേക്ക്, അടുപ്പിനരികിലുള്ള പൊട്ടിപ്പൊളിഞ്ഞ തറയിലേക്ക്, കണ്ണിറുക്കി നോക്കുന്നുണ്ടായിരുന്നു. പൊള്ളുന്ന ചായ കുടിക്കുമ്പോൾ അയാളുടെ മുഖം ചുളിയും. വട്ടക്കണ്ണുകൾ സംഭ്രാന്തിയോടെ ചിമ്മും.

''നീയാരാ?'' അയാൾ വീണ്ടും ചോദിച്ചു. ''തൊഴിലാളിയാണോ? അപ്പപ്പുരയിലാണോ ജോലി? അത്ഭുതം! നിന്നെ കണ്ടാൽ തോന്നില്ല. അതെന്താ?''

അയാളുടെ ശബ്ദത്തിൽ അസ്വസ്ഥത നിഴലിച്ചിരുന്നു. കെണിയിലകപ്പെട്ടവന്റെ സംശയകരമായ നോട്ടമാണു് അയാൾ എന്റെ നേർക്കെറിച്ചതു്.

ഞാൻ എന്റെ കഥ ചുരുക്കിപ്പറഞ്ഞു.

''അങ്ങിനെയാണോ?'' അയാൾ ശാന്തമായി പറഞ്ഞു. ''അങ്ങിനെയാണു്, അല്ലേ.''

പെട്ടെന്നയാൾക്കു ജീവൻ വീണു. അയാൾ ചോദിച്ചു:

''വിരൂപിയായ താറാക്കുഞ്ഞിന്റെ കഥ നിനക്കറിയാമോ? നീ വായിച്ചിട്ടുണ്ടോ?''

അയാളുടെ മുഖം ചുളിഞ്ഞ് വികൃതമായി കോപാവേശത്തോടെ അയാൾ സംസാരിച്ചുതുടങ്ങി. അയാളുടെ അടഞ്ഞ ശബ്ദം വല്ലാത്ത ഒരു തരം നിലവിളിയായി ഉയരുന്നതു കേട്ട് ഞാൻ അമ്പരന്നു.

''ആ കഥ നിന്നെ മയക്കിക്കളഞ്ഞു, അല്ലെ! നിന്റെ പ്രായത്തിൽ ഞാനും ചിന്തിച്ചിട്ടുണ്ട്: ഞാനൊരു അരയന്നമാണോ? ഞാൻ സെമിനാരിയിൽചേരേണ്ടവനാണ്.പക്ഷെചേർന്നതു്സർവ്വകലാശാലയിലാണ്. അച്ഛൻ പാതിരിയായിരുന്നു. അച്ഛൻ എന്നെ ഉപേക്ഷിച്ചു. പിന്നെ ഞാൻ പാരീസിൽ പോയി മനുഷ്യന്റെ ദുരിതങ്ങളുടെ ചരിത്രം പഠിച്ചു. പുരോഗതിയുടെ ചരിത്രം. ചിലതൊക്കെ എഴുതുകയുംചെയ്തു. അതൊക്കെ....''

അയാൾ ഒന്നു ഞെട്ടിയിട്ട് ചെവിയോർത്തു. പിന്നീട് എന്നോടു പറഞ്ഞുതുടങ്ങി:

''പുരോഗതിയുണ്ടല്ലൊ—തന്നത്താൻ കണ്ണിൽ മണ്ണിടാൻവേണ്ടി ആളുകൾ കെട്ടിച്ചമച്ചതാണതു്. ജീവിതത്തിൽ യാതൊരു അർത്ഥവുമില്ല, യുക്തിയുമില്ല. അടിമത്തംകൂടാതെ പുരോഗതി സാദ്ധ്യമല്ല. ന്യൂനപക്ഷം ഭൂരിപക്ഷത്തെ അടക്കിഭരിച്ചില്ലെങ്കിൽ മനുഷ്യരാശിയുടെ ഗതി നിലയ്ക്കും. ജീവിതത്തിന്റേയും അദ്ധ്വാനത്തിന്റേയും ഭാരം കുറയ്ക്കാൻ ശ്രമിക്കുമ്പോൾ നമ്മൾ വാസ്തവത്തിൽ ചെയ്യുന്നതു് ജീവിതത്തെ കൂടുതൽ സങ്കീർണ്ണമാക്കുകയാണ്, അദ്ധ്വാനത്തിന്റെ ഭാരം കൂട്ടുകയാണ്. എന്തിനാണീ ഫാക്ടറികളും യന്ത്രങ്ങളും? കൂടുതൽ യന്ത്രങ്ങളുണ്ടാക്കാൻ! അസംബന്ധം! തൊഴിലാളികളുടെ എണ്ണം പെരുകിവരികയാണ്. വാസ്തവത്തിൽ കൃഷിക്കാരൻ മാത്രം മതി. അന്നം വിളയിക്കുന്നവൻ. പ്രകൃതിയിൽ നിന്നും പണിയെടുത്തു് പിടിച്ചെടുക്കേണ്ട ഒരേയൊരു സാധനം അന്നമാണ്. ആവശ്യം കുറയുന്തോറും മനുഷ്യന്റെ സന്തുഷ്ടി കൂടുന്നു. ആഗ്രഹങ്ങൾ കൂടുന്തോറും സ്വാതന്ത്ര്യം കുറയുന്നു.''

ചിലപ്പോൾ ഈ വാക്കുകളിൽ അല്ലായിരിക്കാം പക്ഷെ ഞെട്ടിപ്പിക്കുന്ന ഈ ചിന്തകൾതന്നെയാണ് അയാൾ പ്രകാശിപ്പിച്ചതു്. ഞാനവ ആദ്യമായി കേൾക്കുകയാണ്. അതും, ഇത്ര നിശിതമായ, പച്ചയായ രൂപത്തിൽ. സ്തോഭത്തിൽനിന്നു പൊട്ടിപ്പുറപ്പെട്ട ഒരു നിലവിളിയോടെ അയാൾ സംഭ്രാന്തിപൂണ്ട കണ്ണുകൾ അകത്തെ മുറികളിലേക്കു തുറന്നുകിടക്കുന്ന കതകിനുനേരെ അയച്ചു. അല്പസമയം ചെവിയോർത്തു് എല്ലാം നിശ്ശബ്ദമാണെന്നു കണ്ടശേഷം അയാൾ, ജ്വലിച്ചുകൊണ്ടെന്നുതന്നെ പറയാം, വീണ്ടും അടക്കിയ സ്വരത്തിലുള്ള സംസാരം തുടർന്നു:

''നീ ഒന്നു മനസ്സിലാക്കു് ഒരാൾക്കു് അധികമൊന്നും വേണ്ട. ഒരു കഷണം റൊട്ടി. ഒരു പെണ്ണ്....''

പെണ്ണുങ്ങളെപ്പററി അയാഠം സംസാരിച്ചതു് നിഗൂഢസ്വരത്തിലായിരുന്നു. ഞാൻ കേട്ടിട്ടില്ലാത്ത വാക്കുകളിൽ. ഞാൻ വായിച്ചിട്ടില്ലാത്ത കവിതാശകലങ്ങഠം ഉദ്ധരിച്ചുകൊണ്ടു്. പെട്ടെന്നെനിക്കു് അയാളും കള്ളനായ ബൊാഷ്കിനുംതമ്മിൽ വളരെയേറെ സാദൃശ്യം തോന്നി.

''ബിയാട്രിസ്, ഫ്യമേററ, ലൗറ, നിനൊൻ,'' അയാഠം എനിക്കു് അജ്ഞാതമായ പേരുകഠം ഉരുവിട്ടു. വികാരലോലുപന്മാരായിരുന്ന രാജാക്കന്മാരേയും കവിപുംഗവന്മാരേയും വിവരിച്ചു. മുട്ടുവരെ നഗ്നമായ മെലിഞ്ഞ കൈയാട്ടി താളം പിടിച്ചുകൊണ്ടു് ഫ്രഞ്ചുകവിതകഠം ചൊല്ലി.

''പ്രേമവും വിശപ്പുമാണു് ലോകത്തെ ഭരിക്കുന്നതു്''—അയാളുടെ വികാരതപ്തമായ ഈ വാക്കുകഠം കേട്ടപ്പോഠം ''പട്ടിണിമന്നൻ'' എന്ന വിപ്ലവലഘുലേഖയുടെ തലക്കെട്ടിനു താഴെയായി ഇതേ വാക്കുകഠം എഴുതിയിട്ടുള്ളതു് ഞാൻ ഓർത്തു. അതോടെ എൻെറ മനസ്സിൽ അവയ്ക്കു് വിശേഷിച്ചൊരു പ്രാധാന്യം കൈവന്നു.

''ആളുകഠം തേടുന്നതു് മറവിയാണു്, ആശ്വാസമാണു്, അറിവല്ല!''

ഈ ആശയം എന്നെ നിശ്ശേഷം ഞെടുക്കിക്കളഞ്ഞു.

ഞാൻ രാവിലെ അട്ടക്കളയിൽനിന്നും ഇറങ്ങി. ചുമരിലെ കൊച്ചുഘടികാരത്തിൽ മണി ആറു കഴിഞ്ഞിരുന്നു. കൊടുങ്കാററിൻെറ ഇരമ്പം കേട്ടുകൊണ്ടും ആ തകർന്ന മനുഷ്യൻെറ കോപാട്ടഹാസങ്ങഠം ഓർത്തുകൊണ്ടും നരച്ച മൂടലിലൂടെ മഞ്ഞു താണ്ടി നടക്കുമ്പോഠം, അയാളുടെ വാക്കുകഠം തൊണ്ടയിൽ തടഞ്ഞു് വീർപ്പുമുട്ടിക്കുന്നതുപോലെ തോന്നി. അപ്പപ്പുരയിൽ പോകാനോ മനുഷ്യരുടെ മുഖത്തു നോക്കാനോ ഞാനാഗ്രഹിച്ചില്ല. തോളത്തു് വീണുകൊണ്ടിരുന്ന മഞ്ഞു ചുമന്നു് ഞാൻ തത്താർ കോളനിയിലെ തെരുവുകളിലൂടെ അലഞ്ഞുനടന്നു. നേരം വെളുത്തപ്പോഠം ഹിമതരംഗങ്ങളിലൂടെ മുങ്ങിപ്പൊങ്ങുന്ന പട്ടണവാസികളുടെ രൂപങ്ങഠം കാണാൻ തുടങ്ങി.

ഞാൻ ആ ചരിത്രാദ്ധ്യാപകനെ പിന്നെ കണ്ടിട്ടില്ല. കാണാൻ ആഗ്രഹിച്ചുമില്ല. പക്ഷെ ജീവിതത്തിൻെറ അന്തസ്സാരശ്ശൂന്യതയേയും അദ്ധ്വാനത്തിൻെറ വ്യർത്ഥതയേയും കുറിച്ചുള്ള അത്തരം സംസാരം ഞാൻ പിന്നീടു് പലവുരു കേട്ടു. നിരക്ഷരരായ നാടോടികളുടേയും കിടപ്പാടമില്ലാത്ത തെണ്ടികളുടേയും ''ടോഠംസ്റ്റോയ്ചിന്താഗതിക്കാരു'' ടേയും സംസ്കാരസമ്പന്നരുടേയും നാവിൽനിന്നാണു് ഞാനതു കേട്ടതു്. മതപഠനത്തിൽ ഉന്നതബിരുദമുള്ള ഒരു സന്യാസി, സ്ഫോടനസാമഗ്രികഠം കൈകാര്യം ചെയ്യുന്ന ഒരു രസതന്ത്രജ്ഞൻ, പുത്തൻപ്രാണതത്വവാദിയായ ഒരു ജീവശാസ്ത്രജ്ഞൻ, തുടങ്ങിയ പലരിൽനിന്നും ഞാനതു

കേട്ടിട്ടുണ്ട്. പക്ഷെ ഈ ആശയങ്ങൾ ആദ്യത്തെ തവണത്തേതുപോലെ പിന്നീടൊരിക്കലും എന്നെ നടുക്കിയിട്ടില്ല.

ഒന്നുരണ്ടു വർഷം മുമ്പ്—ചരിത്രാദ്ധ്യാപകനെ കണ്ടിട്ട് മുപ്പതിലേറെ വർഷം കഴിഞ്ഞ്—ഞാൻ അതേ ആശയങ്ങൾ ഏതാണ്ടതേ വാക്കുകളിൽത്തന്നെ എന്റെ പഴയൊരു പരിചയക്കാരനായ ഒരു തൊഴിലാളിയിൽനിന്ന് അപ്രതീക്ഷിതമായി കേൾക്കാനിടയായി.

ഞങ്ങൾ ഒരു ദിവസം ''ഹൃദയം തുറന്ന്'' സംസാരിക്കുകയായിരുന്നു. ''രാഷ്ട്രീയപ്രമാണി''യെന്ന വിശേഷണം ഒരു പരുഷമായ പുഞ്ചിരിയോടെ സ്വയം നൽകിയ ആ മനുഷ്യൻ, ഒരുപക്ഷെ റഷ്യാക്കാർക്കു മാത്രം സാദ്ധ്യമായ ആ കൂസലില്ലായ്മയോടെ വെട്ടിത്തുറന്നു പറഞ്ഞു:

''എന്റെ പ്രിയപ്പെട്ട അലെക്സേയ് മക്സീമിച്ച്! ഈ അക്കാഡമികളും ശാസ്ത്രവും വിമാനവുമൊന്നും എനിക്കു വേണ്ട. ഒക്കെ അനാവശ്യം! എനിക്കാകെ വേണ്ടത് സ്വൈരമുള്ള ഒരു മൂല മാത്രമാണ്. തോന്നുമ്പോൾ ഉമ്മ വയ്ക്കാൻ ഒരു പെണ്ണും. എന്റെ ഉമ്മകൾ സർവ്വാത്മനാ സ്വീകരിക്കുന്ന ഒരു പെണ്ണ്. അതാണു കാര്യം! നിങ്ങളൊരു ബുദ്ധിജീവിയെപ്പോലെ കാര്യവിചാരം ചെയ്യുന്നു. നിങ്ങളിപ്പോൾ ഞങ്ങളിലൊരാളല്ല. നിങ്ങൾക്കു വിഷമേററു കഴിഞ്ഞു. നിങ്ങൾക്ക് കൊച്ചുമനുഷ്യനേക്കാൾ വലുതാണ് ആശയങ്ങൾ. ജൂതന്മാരെപ്പോലെ നിങ്ങളും വിശ്വസിക്കുന്നത് മനുഷ്യരെ സൃഷ്ടിച്ചിട്ടുള്ളത് ശാബ്ബത്തിനു വേണ്ടിയാണെന്നാണ്. ശരിയല്ലേ?''

''ജൂതന്മാർ അങ്ങിനെ വിശ്വസിക്കുന്നില്ലല്ലൊ...''

''അവരു് വിശ്വസിക്കുന്നതെന്താണെന്നു ചെകുത്താനേ അറിയൂ. ബുദ്ധിജീവികൾ,'' താഴോട്ടെറിഞ്ഞ സിഗററുകുററി ആററിൽ വീഴുന്നതു നോക്കിക്കൊണ്ടു് അയാൾ പറഞ്ഞു.

നിലാവുള്ള ഒരു ശരൽക്കാലരാത്രിയിൽ ഞങ്ങൾ നെവാനദീതീരത്തു് ഒരു കരിങ്കൽബെഞ്ചിൽ ഇരിക്കുകയായിരുന്നു. നല്ലതും പ്രയോജനപ്രദവുമായ എന്തെങ്കിലുമൊന്നു ചെയ്യണമെന്നു് എത്ര വാശിയോടെ ആശിച്ചിട്ടും ഫലമില്ലാതെപോയ ആ ദിവസം ഞങ്ങളെ ഇരുവരേയും തളർത്തിക്കഴിഞ്ഞിരുന്നു.

''നിങ്ങൾ ഞങ്ങളുടെ കൂടെയുണ്ടെങ്കിലും ഞങ്ങളിലൊരാളല്ലെന്നു് ഞാൻ പറയും,'' അയാൾ ചിന്താധീനനായി ശാന്തസ്വരത്തിൽ തുടർന്നു. ''ബുദ്ധിജീവികൾക്കു് തലപുണ്ണാക്കാൻ ഇഷ്ടമാണ്. എത്രയോ നൂററാണ്ടുകളായി അവർ കലാപങ്ങളോടു പ്രതിപത്തി കാട്ടിയിട്ടുണ്ട്. ആദർശജീവിയായിരുന്ന ക്രിസ്തു പരലോകത്തിനുവേണ്ടി കലാപം നടത്തിയതുപോലെതന്നെയാണു് ബുദ്ധിജീവിവർഗ്ഗമൊന്നടങ്കം സങ്കല്പസ്വർഗ്ഗത്തി

നവേണ്ടി കലാപം നടത്തുന്നതു്. ആദർശജീവി കലാപം നടത്തുന്നു. അലവലാതികളും ആഭാസന്മാരും പുറകെ കൂടുന്നു, വൈരാഗ്യംകൊണ്ടു്. കാരണം, ജീവിതത്തിൽ തങ്ങൾക്കു സ്ഥാനമില്ലെന്നു് അവർ കാണുന്നുണ്ടു്. തൊഴിലാളികൾ ഉണർന്നെണീക്കുന്നതു് വിപ്ലവത്തിനുവേണ്ടിയാണു്. അദ്ധ്വാനത്തിന്റെ ഉപാധികളും ഉല്പന്നങ്ങളും വേണ്ടവണ്ണം വിതരണം ചെയ്യുകയാണു് അവർക്കാവശ്യം. അധികാരം പൂർണ്ണമായി കൈവശപ്പെടുത്തിക്കഴിഞ്ഞാൽപ്പിന്നെ അവർ ഭരണകൂടത്തിനു സമ്മതിക്കുമെന്നാണോ വിചാരം? ഒരുകാലത്തുമില്ല! ഓരോരുത്തനും അവനവന്റേതായി സ്വസ്ഥമായൊരു മൂല തേടിപ്പോകും...

''യന്ത്രങ്ങളുടെ കാര്യമാണോ പറഞ്ഞതു്? സാങ്കേതികജ്ഞാനത്തെക്കുറിച്ചോ? പക്ഷെ അതു നമ്മുടെ കഴുത്തിലെ കുരുക്കു് മുറുക്കുകയേയുള്ളു. അധികപ്പററായ തൊഴിൽ നമുക്കു് ഒഴിവാക്കണം. മനുഷ്യനു് ആവശ്യം സ്വൈരമാണു്. ഫാക്ടറികളും ശാസ്ത്രവും സ്വൈരം തരില്ല. ഒരാളുടെ ആവശ്യങ്ങൾ എത്രയോ തുച്ഛമാണു്. എനിക്കു് ഒരു കൊച്ചു വീടുമാത്രം മതിയെന്നുള്ളപ്പോൾ ഞാനെന്തിനു് പട്ടണങ്ങൾ കുമിച്ചുകൂട്ടണം? ആളുകൾ കൂട്ടമായി താമസിക്കുമ്പോൾ പൈപ്പുവെള്ളം വേണം, വെള്ളക്കുഴലുകൾ വേണം, വിദ്യുച്ഛക്തി വേണം. ഇതൊന്നുമില്ലാതെ ഒന്നു ജീവിച്ചുനോക്കൂ. എത്രയോ എളുപ്പമാണതു്! നമ്മുടെ ഇടയിൽ അനാവശ്യമായിട്ടൊരുപാടു കാര്യങ്ങളുണ്ടു്. അതിനൊക്കെ കാരണം ബുദ്ധിജീവികളാണു്. ഞാൻ പറയട്ടെ—ഈ ബുദ്ധിജീവികൾ വളരെയേറെ ദോഷംചെയ്യുന്ന ഒരു കൂട്ടരാണു്.''

ജീവിതത്തെ ഇത്ര സമ്പൂർണ്ണമായും നിശ്ശങ്കമായും നിരർത്ഥകമാക്കാനുള്ള റഷ്യാക്കാരുടെ കഴിവു് ഒന്നു വേറെതന്നെയാണെന്നു ഞാൻ അഭിപ്രായപ്പെട്ടു.

''ആത്മാവിന്റെ കാര്യത്തിൽ നമുക്കുള്ളത്ര സ്വാതന്ത്ര്യം മററാർക്കുമില്ല,'' എന്റെ സ്നേഹിതൻ ഒരു ചെറുചിരിയോടെ പറഞ്ഞു. ''പക്ഷെ ഒന്നുമാത്രം—നിങ്ങൾ കോപിക്കല്ലെ—എന്റെ ന്യായവാദം ശരിയാണു്. ലക്ഷക്കണക്കിനാളുകൾ ചിന്തിക്കുന്നതു് അങ്ങിനെയാണു്. പറഞ്ഞറിയിക്കാനുള്ള കഴിവില്ലെന്നു മാത്രം... ജീവിതത്തെ കുറേക്കൂടി ലളിതമാക്കണം. അപ്പോഴതു് നമ്മോടു കുറേക്കൂടി സ്നേഹം കാട്ടും....''

ഈ മനുഷ്യൻ ഒരിക്കലും ഒരു ''ടോൾസ്റ്റോയ്ചിന്താഗതിക്കാര''നായിരുന്നില്ല. അരാജകവാദത്തോടു ചായ്‌വു കാട്ടിയിട്ടുമില്ല. അയാളുടെ മാനസികവളർച്ചയുടെ ഗതി ഞാൻ ഭംഗിയായി മനസ്സിലാക്കിയിട്ടുണ്ടായിരുന്നു.

അന്നത്തെ ആ സംഭാഷണത്തിനുശേഷം ഞാൻ ഓർക്കാതെ ചിന്തിച്ചുപോയി: അദ്ധ്വാനത്തിൽനിന്നു വിടുതികിട്ടുമെന്ന ഒരു ആശ ആത്മാവിന്റെ അടിത്തട്ടിൽ കിടക്കുന്നതുകൊണ്ടാണോ കോടാനുകോടി റഷ്യൻ ജനങ്ങൾ വിപ്ലവത്തിന്റെ കൊടിയ ദണ്ഡനകൾ സഹിക്കുന്നതു്? ഏററവും കുറച്ചു പണിയെടുക്കുക. ഏററവും കൂടുതൽ സുഖിക്കുക. സഫലീകൃതമാവാൻ സാദ്ധ്യമല്ലാത്ത ഏതൊരു സങ്കല്പസ്വർഗ്ഗത്തേയും പോലെ ആരേയും പ്രലോഭിപ്പിക്കുന്ന ഒരാശയമാണതു്.

ഞാൻ ഹെൻറിക് ഇബ്സന്റെ വരികൾ ഓർത്തു:

മൂരാച്ചിയല്ല ഞാൻ! ഇക്കാലമത്രയു
മെന്തായിരുന്നുവോ ഇന്നുമതു്.
കരു നീക്കുവാനെനിക്കിഷ്ടമില്ലല്ലവും
കളി കലക്കുന്നതാണേറെയിഷ്ടം.
വിപ്ലവമെന്നു പറഞ്ഞിടാവുന്നതെ
ന്നോർമ്മയിൽ നിൽക്കുന്നതൊന്നു മാത്രം.
മേൽവന്നതൊക്കെയും മങ്ങിച്ച വിപ്ലവം
മററൊന്നുമല്ല, മഹാപ്രളയം!
അപ്പൊഴും നോവ ചെകുത്താനെപ്പററിച്ചു്
പടവിന്റെ സ്വേച്ഛാധികാരിയായി.
കൂടുതൽ നേരായിട്ടൊന്നു നടത്തണോ?
നിങ്ങളോടൊന്നിച്ചു ഞാനുമുണ്ടു്.
പ്രളയം വരുത്തിടും നിങ്ങളെന്നാകിൽ ഞാൻ
പടവു തകർത്തിടാം പ്രീതിയോടെ.

ദരെൻകോവിന്റെ കടയിൽനിന്നുള്ള വരുമാനം തുച്ഛമായിരുന്നു. സാമ്പത്തികസഹായം ആവശ്യമുള്ള ആളുകളുടേയും ''സംരംഭ''ങ്ങളുടെയും എണ്ണം സദാ കൂടിവരികയും ചെയ്തു.

''എന്തെങ്കിലുമൊരു പോംവഴി കണ്ടെത്തീരു,'' അശ്രദ്ധമായി താടിരോമങ്ങൾ തെരുപ്പിടിക്കുന്നതിനിടയിൽ കുററബോധം കലർന്ന ചെറിയൊരു ചിരിയോടെ നെടുവീർപ്പിട്ടുകൊണ്ടു് അന്ദ്രേയ് പറയും.

പരോപകാരാർത്ഥം ആജീവനാന്തത്തടവിനു വിധിക്കപ്പെട്ടവനായിട്ടാണു് ആ വൃദ്ധൻ സ്വയം കരുതുന്നതെന്നു് എനിക്കു തോന്നി. അയാൾ ആ ശിക്ഷ ശിരസാ വഹിച്ചെങ്കിലും അതു് ദുർഭരമായിത്തോന്നിയ സന്ദർഭങ്ങളുമുണ്ടായിരുന്നു.

നൂറിലധികം തവണ ഞാൻ അയാളോടു് പല രൂപത്തിലായി ചോദിച്ചിട്ടുണ്ടു്:

''നിങ്ങൾ എന്തിനിതു ചെയ്യുന്നു?''

എന്റെ ചോദ്യം മനസ്സിലാകാത്തതുകൊണ്ടാവാം, ''എന്തിനുവേണ്ടി'' എന്ന ചോദ്യത്തിനാണ് അയാൾ മറുപടി പറയാറ്. ജനങ്ങളുടെ ദുരിതങ്ങളെക്കുറിച്ചു വെളിച്ചവും വിജ്ഞാനവും പകരേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും മററും അയാൾ ദുർഗ്രഹമായ പുസ്തകഭാഷയിൽ സംസാരിക്കും.

''പക്ഷെ ആളുകൾ അറിവു തേടുന്നുണ്ടോ?''

പതിനേഴ വയസ്സുള്ള ചെറുപ്പക്കാരുമായി ഏററുമുട്ടുന്നതു് ഇത്തരം മൂർച്ചയേറിയ ആശയങ്ങൾക്കു നല്ലതല്ല. ആ ഏററുമുട്ടലുകൾ അവയുടെ മൂർച്ച കുറയ്ക്കുന്നു. ചെറുപ്പക്കാരും അതുകൊണ്ടൊന്നും നേടുന്നില്ല.

എവിടെ നോക്കിയാലും ഒരേ കാര്യംതന്നെയാണ് എപ്പോഴും കണ്ടിട്ടുള്ളതെന്ന് എനിക്കു തോന്നിത്തുടങ്ങി: പരിചിതമായ തങ്ങളുടെ ദുർഭരജീവിതത്തെ ഒരു നാഴികനേരത്തേക്കെങ്കിലും മറക്കാമല്ലൊ എന്നു കരുതിമാത്രമാണ് ആളുകൾ രസകരങ്ങളായ കഥകൾ കേൾക്കാൻ ഇഷ്ടപ്പെടുന്നതു്. എത്രകണ്ടു് കൂടുതൽ പൊടിപ്പും തൊങ്ങലുംവച്ചു പറയുന്നോ അത്രകണ്ടു് അവ കേൾക്കാനുള്ള കമ്പവും കൂടുന്നു. സുന്ദരങ്ങളായ കെട്ടുകഥകൾ ധാരാളമുള്ള പുസ്തകങ്ങൾക്കാണ് ഏററവും പ്രിയം. ചുരുക്കിപ്പറഞ്ഞാൽ ഞാൻ ''ധൂമാവൃതമായ മൂടലിൽ തപ്പിനടക്കുകയായിരുന്നു.''

ദെരെൻകോവ് ഒരു റൊട്ടിക്കട തുടങ്ങാൻ തീരുമാനിച്ചു. ചുരുങ്ങിയതു് മുപ്പത്തഞ്ചു ശതമാനമെങ്കിലും ലാഭം ആ സ്ഥാപനത്തിൽനിന്ന് ഈടാക്കാൻ കഴിയുമെന്ന് കൃത്യമായി കണക്കുകൂട്ടിയതു് ഞാനോർക്കുന്നു. ഞാൻ അപ്പക്കാരന്റെ ''സഹായി''യായിരിക്കും. മാവും മുട്ടയും വെണ്ണയും റൊട്ടിയും മററും അപ്പക്കാരൻ മോഷ്ടിക്കാതെ നോക്കേണ്ടതു് ''സ്വന്തക്കാര''നായ എന്റെ ചുമതലയാണ്.

അങ്ങിനെ ഞാൻ വലുതും വൃത്തികെട്ടതുമായ ഒരു നിലവറയിൽനിന്നും ചെറുതും താരതമ്യേന വൃത്തിയുള്ളതുമായ മറെറാരു നിലവറയിലേക്കു മാറി (അതു് വൃത്തിയാക്കിവയ്ക്കുകയെന്നതും എന്റെ ചുമതലകളിൽ പെട്ടിരുന്നു). നാല്പതു പേരുടെ സംഘത്തിനു പകരം എന്നോടൊപ്പം ഇപ്പോൾ ഒരൊററയാളേ ഉണ്ടായിരുന്നുള്ളു. നര വീണ കൃതാവും കൂർത്ത താടിയും പുകയത്തു വച്ചുണക്കിയതുപോലെ വരണ്ട മുഖവും ഇരുണ്ടു് ചിന്താധീനങ്ങളായ കണ്ണുകളുമുള്ള ഒരു മനുഷ്യൻ. അയാളുടെ വായ്ക്കു് ഒരു പ്രത്യേകതയുണ്ടായിരുന്നു. ഒരു പെർച്ചുമത്സ്യത്തിന്റേതുപോലെ വലിപ്പംകുറഞ്ഞ ആ വായുടെ തടിച്ചു് മിനുസമുള്ള ചുണ്ടുകൾ, മനസാ ആരെയോ ഉമ്മവയ്ക്കുന്ന മട്ടിൽ എപ്പോഴും കൂർപ്പിച്ചുപിടിച്ചിരുന്നു. അയാളുടെ കണ്ണുകളിൽ പരിഹാസത്തിന്റെ തിളക്കം ഒളിവെട്ടി.

അയാൾ മോഷ്ടിച്ചെന്നു പറയേണ്ടതില്ലല്ലോ. പണിതുടങ്ങിയ ആദ്യത്തെ രാത്രിതന്നെ അയാൾ പത്തു മുട്ടയും മൂന്നു റാത്തൽ മാവും വലിയൊരു കഷണം വെണ്ണയും എടുത്തു് മാററിവച്ചു.

''എന്തിനാണിതു്?''

''ഒരു പെണ്ണിനു കൊടുക്കാൻ,'' അയാൾ സൗമ്യമായി പറഞ്ഞു. മൂക്ക ചുളിച്ചുകൊണ്ടു് അയാൾ പൂരിപ്പിച്ചു: ''നല്ലൊരു കൊച്ചുപെണ്ണു്!''

മോഷണം ഒരു കുററമായിട്ടാണു് കരുതപ്പെടുന്നതെന്നു് അയാളെ ബോദ്ധ്യപ്പെടുത്താൻ ഞാൻ ശ്രമിച്ചുനോക്കി. പക്ഷേ, എന്റെ വാഗ് വൈഭവത്തിന്റെ പോരായ്മകൊണ്ടോ അതോ ഞാൻ സ്ഥാപിക്കാൻ ശ്രമിച്ച കാര്യത്തെപ്പററി എനിക്കുതന്നെ വേണ്ടത്ര ബോദ്ധ്യമാകാത്തതുകൊണ്ടോ എന്തോ, എന്റെ സംസാരംകൊണ്ടു് യാതൊരു ഫലവുമുണ്ടായില്ല.

മാവു കുഴച്ചുവച്ചിരിക്കുന്ന പെട്ടിയുടെ മുടിപ്പുറത്തു കിടന്നു് ജനാലയിലൂടെ നക്ഷത്രങ്ങളെ നോക്കിക്കൊണ്ടു് അയാൾ അത്ഭുതത്തോടെ പിറുപിറുത്തു:

''എന്നെ പഠിപ്പിക്കാൻ വരുന്നു! ഇന്നു നടാടെ കാണുകയാണു്. അപ്പോഴേയ്ക്കും ഗുണദോഷിക്കാൻ തുടങ്ങി. എനിക്കവന്റെ മൂന്നിരട്ടി പ്രായമുണ്ടു്. എന്നിട്ടും കണ്ടില്ലേ!''

നക്ഷത്രങ്ങളെ നോക്കി മതിയായപ്പോൾ അയാൾ എന്നോടു ചോദിച്ചു:

''ഞാൻ നിന്നെ എവിടെയോ വച്ചു കണ്ടിട്ടുണ്ടല്ലോ. ആരുടെ അടുത്തായിരുന്നു പണി? സെമ്യോനൊവിന്റെയടുത്തോ? അവിടല്ലേ എന്തോ വഴക്കു നടന്നതു്? അതു ശരി. എന്നാൽപ്പിന്നെ ഞാൻ നിന്നെ കണ്ടതു് സ്വപ്നത്തിലായിരിക്കും.''

ഏതവസ്ഥയിലും എത്രവേണമെങ്കിലും—കോരികയും പിടിച്ചു നിൽക്കുമ്പോൾപോലും—ഉറങ്ങാനുള്ള ആ മനുഷ്യന്റെ അന്യാദൃശമായ കഴിവു് അല്പദിവസങ്ങൾക്കുള്ളിൽ ഞാൻ മനസ്സിലാക്കി. ഉറക്കത്തിൽ അയാളുടെ പുരികങ്ങൾ ഉയർന്നിരിക്കും. മുഖത്തു് വിചിത്രമായൊരു ഭാവഭേദം വരും. അത്ഭുതവും പരിഹാസവുമായിരിക്കും അതിൽ നിഴലിച്ചുകാണുക. നിധികളും സ്വപ്നങ്ങളുമായിരുന്നു അയാൾക്കേററവും ഇഷ്ടപ്പെട്ട സംഭാഷണവിഷയങ്ങൾ. ഉത്തമബോദ്ധ്യത്തോടെ അയാൾ പറയും:

''ഭൂമിയെ ഞാൻ അങ്ങു് അടിയററംവരെ കാണുന്നുണ്ടു്. ഇറച്ചി ഉള്ളിൽവച്ച അപ്പംപോലെ അതു നിധികൊണ്ടു നിറഞ്ഞിരിക്കയാണു്. പണംനിറച്ച കുടങ്ങളും പെട്ടികളും കുട്ടകങ്ങളും സർവ്വടത്തും കുഴിച്ചിട്ടി

രിക്കയാണ്. ഞാൻ പലപ്പോഴും എനിക്കു പരിചയമുള്ള ഇടങ്ങൾ സ്വപ്ന ത്തിൽ കാണാറുണ്ട്. ഒരിക്കൽ കണ്ടതു് കുളിപ്പുരയാണ്. അതിന്റെ ഒരു മൂലയ്ക്ക് വെള്ളിപ്പിഞ്ഞാണങ്ങൾ നിറച്ച ഒരു പെട്ടി കുഴിച്ചിട്ടിരിക്കു ന്നു. ഞാൻ ഉണർന്നു് രാത്രിതന്നെ അങ്ങോട്ടു തിരിച്ചു. രണ്ടുരണ്ടര മുഴംവ രെ കുഴിച്ചുകാണും. എന്നിട്ടു കണ്ടതോ? കുറെ കരിക്കട്ടയും ഒരു പട്ടിയുടെ തലയോടും! അതാണു കിട്ടിയതു്! പെട്ടെന്നു് ഠിം! ഒരു ജനാലച്ചില്ലു് തകർന്നു തവിടുപൊടിയായി. ഏതോ മഠയിത്തള്ള 'അയ്യോ, കള്ളൻ!' എന്നു വിളിച്ചുകൂവാൻ തുടങ്ങി. ഞാൻ ജീവനും കൊണ്ടോടി. അല്ലെ ങ്കിൽ അടി കിട്ടിയേനെ. നല്ല തമാശതന്നെ!''

ഞാൻ ആ വാക്കുകൾ പലപ്പോഴും കേട്ടു: ''നല്ല തമാശതന്നെ!'' പക്ഷെ ഇവാൻ കൊസ്മീച്ച് ലൂത്തോനിൻ ചിരിക്കാറില്ല. മൂക്കു ചുളി ച്ചു്, നാസാദ്വാരങ്ങൾ വിടർത്തി, പുഞ്ചിരിക്കുന്ന മട്ടിൽ കണ്ണുകളിറുക്കു മെന്നു മാത്രം.

അയാൾ കണ്ട സ്വപ്നങ്ങൾ അങ്ങേയററം ലളിതമായിരുന്നു. യാഥാർ ത്ഥ്യത്തോളംതന്നെ വിരസവും അർത്ഥശൂന്യവുമായിരുന്നു അവ. തന്റെ സ്വപ്നങ്ങൾ വർണ്ണിക്കുന്നതിൽ ഇത്രയേറെ രസംകൊള്ളുന്ന അയാൾ ചുററു പാടുമുള്ള ജീവിതത്തെക്കുറിച്ചു സംസാരിക്കാൻ ഇഷ്ടപ്പെടാത്തതു് എന്തുകൊണ്ടാണെന്നു് എനിക്കു മനസ്സിലായില്ല.

പട്ടണത്തെയാകെ ആ വാർത്ത ഞെട്ടിച്ചു: നിർബ്ബന്ധിച്ചു കല്യാണം കഴിപ്പിച്ച ഒരു ധനികനായ തേയിലവ്യാപാരിയുടെ മകൾ വിവാഹ ച്ചടങ്ങു കഴിഞ്ഞു വന്നയുടൻ വെടിവച്ചു് ആത്മഹത്യ ചെയ്തു. ശവസം സ്കാരയാത്രയിൽ ആയിരക്കണക്കിനു ചെറുപ്പക്കാർ പങ്കെടുത്തു. കുഴിമാ ടത്തിനരികിൽവച്ചു് വിദ്യാർത്ഥികൾ പ്രസംഗിച്ചു. പോലീസു വന്നു് അവരെ പിരിച്ചുവിട്ടു. ഞങ്ങളുടെ കൊച്ചു റൊട്ടിക്കടയിൽ സകലരും ആ ദുരന്തനാടകത്തെക്കുറിച്ചു് തൊള്ളയിട്ടു. അതിന്റെ പിന്നിലുള്ള മുറി വിദ്യാർത്ഥികളെക്കൊണ്ടു തിങ്ങിനിറഞ്ഞു. രോഷാകുലമായ ശബ്ദ ങ്ങളും നിശിതമായ വാക്കുകളും നിലവറയിലുള്ള ഞങ്ങളുടെ അടുത്തേ ക്കു് പറന്നെത്തി.

''പെണ്ണിനു് കുഞ്ഞുന്നാളിൽ അടി കുറഞ്ഞുപോയതാണ് കുഴപ്പം,'' ലൂത്തോനിൻ പറഞ്ഞു. അടുത്ത ശ്വാസത്തിൽത്തന്നെ അയാൾ അറി യിച്ചു:

''ഞാൻ കുളത്തിൽ മീൻ പിടിക്കുകയാണെന്നു സ്വപ്നം കണ്ടു. പെ ട്ടെന്നൊരു പോലീസുകാരൻ വന്നു് അലറി: 'നിൽക്കവിടെ! നീ അത്ര സ്സായോ?' ഓടാനിടമില്ല. ഞാൻ വെള്ളത്തിൽ എടുത്തുചാടി. ഉടനെ ഞെട്ടിയുണർന്നു.''

യാഥാർത്ഥ്യം അയാളുടെ ശ്രദ്ധയുടെ സീമകൾക്കപ്പുറത്തെവിടെയോ ആണ് ചരിച്ചിരുന്നതെങ്കിലും ഞങ്ങളുടെ റൊട്ടിക്കടയെ സംബന്ധിച്ചിടത്തോളം അസാധാരണമായിട്ടെന്തോ ഉണ്ടെന്ന് അയാൾക്ക താമസിയാതെ തോന്നിത്തുടങ്ങി. കടയിൽ സാധനങ്ങൾ എടുത്തുകൊടുത്തതു് ആപണിക്ക പററാത്തവരും പുസ്തകവായനക്കാരുമായ പെൺകുട്ടികളാണ്. ഒന്ന് കടയുടമസ്ഥൻെറ സഹോദരി. മറേറതു് അവളുടെ കൂട്ടുകാരിയും—തുടുത്ത കവിളും സൗമ്യമായ കണ്ണുകളുമുള്ള ഒരു ദീർഘകായ. വിദ്യാർത്ഥികൾ എന്നും വരും. കടയുടെ പിന്നിലത്തെ മുറിയിൽ ഉറക്കെ വർത്തമാനം പറഞ്ഞുകൊണ്ടോ കുശുകുശുത്തുകൊണ്ടോ മണിക്കൂറുകൾ ചെലവഴിക്കും. കടയുടമസ്ഥനെ അപൂർവ്വമായിട്ടേ കാണാറുള്ളു. ''സഹായി''യായ എനിക്ക് ഏറെക്കുറെ റൊട്ടിക്കടയുടെ മാനേജരുടെ സ്ഥാനമായിരുന്നു.

''മുതലാളിയുടെ ചാർച്ചക്കാരനാണോ?'' ലൂത്തോനിൻ എന്നോട് ചോദിച്ചു. ''അതോ നിന്നെ അളിയനാക്കാൻ നോട്ടമുണ്ടോ? ഇല്ലെന്നോ? നല്ല തമാശതന്നെ. കോളേജുപിള്ളേരു് ഇവിടന്നു മാറാത്തതെന്താണ്? പെൺപിള്ളേരുള്ളതുകൊണ്ടാണോ? ആയിരിക്കാം. പക്ഷെ പെൺപിള്ളേർക്ക് അത്ര വലിയ സൗന്ദര്യമൊന്നുമില്ലല്ലൊ. അവരു വരുന്നതു് പെൺപിള്ളേരെ കാണാനല്ല റൊട്ടിതിന്നാനാണ് എന്നാണെനിക്ക തോന്നുന്നതു്.''

ഏതാണ്ടെല്ലാ ദിവസവും രാവിലെ അഞ്ചു് അല്ലെങ്കിൽ ആറു മണിക്ക് കുറിയ കാലുകളോടുകൂടിയ ഒരു പെണ്ണ് അപ്പപ്പുരയുടെ ജനാലയ്ക്കൽ വരും. പല വലിപ്പത്തിലുള്ള അർദ്ധഗോളങ്ങൾ ചേർത്തുണ്ടാക്കിയ ആകാരത്തെ കണ്ടാൽ തണ്ണിമത്തൻ നിറച്ച ചാക്കുപോലിരിക്കും. നഗ്നമായ കാലുകളുമാട്ടി ജനാലയുടെ മുമ്പിലുള്ള കുഴിവക്കത്തിരുന്ന് കോട്ടുവായിട്ടുകൊണ്ടൊരു വിളിയാണ്:

''വാന്യ!''

നിറപ്പകിട്ടാർന്ന തൂവാലയ്ക്കടിയിൽനിന്നും സ്വർണ്ണനിറത്തിലുള്ള കുനുനിരകൾ വീതികുറഞ്ഞ നെററിയിലേക്കും പന്തുപോലെ ചുവന്നുരുണ്ട കവിൾത്തടങ്ങളിലേക്കും ഉറക്കച്ചടവുമാറാത്ത കണ്ണുകളിലേക്കും ഉതിർന്നുവീണിരിക്കും. പിഞ്ചുപൈതലിനെപ്പോലെ വിരലുകൾ വിടർത്തി അവൾ തൻെറ കൊച്ചുകൈകൊണ്ട് മുടി അലസമായി ഒതുക്കിവയ്ക്കും. ഇതുപോലൊരു പെണ്ണിനോട് സംസാരിക്കാനെന്തിരിക്കുന്നുവെന്ന് ഞാൻ അത്ഭുതപ്പെടാറുണ്ട്. ഞാൻ അപ്പക്കാരനെ വിളിച്ചുണർത്തുമ്പോൾ അയാൾ അവളോട് ചോദിക്കും;

''വന്നോ?''

''കാണാൻ വയ്യേ?''

''ശരിക്കുറങ്ങിയോ?''

''പിന്നെ ഉറങ്ങാതെ?''

''എന്താ സ്വപ്നം കണ്ടതു്?''

''ഓർക്കുന്നില്ല.''

പട്ടണം നിശ്ശബ്ദമാണു്. നിശ്ശബ്ദമാണെന്നു തീർത്തുപറഞ്ഞുകൂടാ. ഒരു തൂപ്പുകാരൻ തൂത്തുവാരുന്ന ശബ്ദം എവിടെയോ കേൾക്കാം. അപ്പോൾ മാത്രം ഉണർന്ന കുരുവികൾ ചിലച്ചുതുടങ്ങി. ഉദയസൂര്യന്റെ ഊഷ്മളകിരണങ്ങൾ ജനാലച്ചില്ലിൽ പതിക്കുന്നു. ചിന്തോദ്ദീപകങ്ങളായ ഈ ദിവസാരംഭങ്ങൾ എനിക്കു് അത്യന്തം പ്രിയംകരമാണു്. തുറന്നു കിടക്കുന്ന ജനാലയിലൂടെ രോമാവൃതമായ കൈത്തണ്ട നീട്ടിക്കൊണ്ടു് അപ്പക്കാരൻ പെൺകുട്ടിയുടെ കാലുകൾ തടവും. പുഞ്ചിരി തൊട്ടുതീണ്ടാതെ, ആട്ടിൻകണ്ണുകൾ ചിമ്മിക്കൊണ്ടു് അവൾ അയാളുടെ പരിശോധനയ്ക്കു് അലക്ഷ്യമായി വഴങ്ങിക്കൊടുക്കും.

''പേസ്റ്റ്രാവ്, മധുരപലഹാരങ്ങൾ പുറത്തെടുക്കാൻ സമയമായി.''

ഞാൻ ഓവനകത്തുനിന്നു് ഇരുമ്പുതട്ടങ്ങൾ പുറത്തെടുക്കും. അപ്പക്കാരൻ ബണ്ണും റോളും പഫുമായി എട്ടുപത്തെണ്ണമെടുത്തു് പെൺകുട്ടിയുടെ മടിയിലേക്കെറിഞ്ഞുകൊടുക്കും. പൊള്ളുന്ന ബൺ കയ്യിൽ മാറിമാറിപ്പിടിച്ചു് അവൾ തന്റെ മഞ്ഞച്ച ആട്ടിൻപല്ലുകൾകൊണ്ടു് ഒരു കടി. വാപൊള്ളി അവൾ ദേഷ്യപ്പെട്ടു് ഞരങ്ങുകയും മുരളുകയും ചെയ്യും.

അവളെ പ്രേമപൂർവ്വം നോക്കിക്കൊണ്ടു് അപ്പക്കാരൻ പറയും:

''ഉടുപ്പു താത്തിയിടെടീ, നാണംകെട്ടവളേ!''

അവൾ പൊയ്ക്കഴിഞ്ഞു് അയാൾ എന്നോടു വീമ്പടിക്കും:

''കണ്ടില്ലേ? ആട്ടിൻകുട്ടിയെപ്പോലെ നിറയെ കുറുനിരകളാണു്. എനിക്കു് ഒരു കാര്യം വലിയ നിർബ്ബന്ധമാണു്, അനിയാ. ഞാൻ പെണ്ണുങ്ങളെ തൊടില്ല. എനിക്കു പെൺപിള്ളേരെ മതി. ഇതെന്റെ പതിമ്മൂന്നാമത്തേതാണു്. നിക്കീഫൊറിച്ച് അവളുടെ തലതൊട്ടപ്പനാണു്.''

അയാളുടെ ഹർഷോന്മത്തമായ വാഗ്ധോരണി കേൾക്കുമ്പോൾ ഞാൻ ചിന്തിച്ചുപോകും:

''ഞാനും ഇതുപോലെ വേണോ ജീവിക്കാൻ?''

തൂക്കിവിൽക്കാനുള്ള വലിയ വെളുത്ത റൊട്ടി തയ്യാറായാലുടൻ ഞാൻ പത്തുപന്ത്രണ്ടെണ്ണം നീണ്ടൊരു പലകപ്പുറത്തു് നിരത്തിവച്ചു് അതുമായി ദെരെൻകോവിന്റെ പഴയ കടയിലേക്കു വേഗം തിരിക്കും. മടങ്ങിവന്നു്, രണ്ടു മന്നിന്റെ ഒരു വട്ടിയിൽ റോളും ബണ്ണും നിറച്ചു്

വിദ്യാർത്ഥികളുടെ ചായകുടിസമയത്തെത്താൻ പാകത്തിന് സെമിനാരിയിലേക്ക് ഓടും. വലിയ തീയ്യറിയുടെ വാതിൽക്കൽ നിന്ന് വിദ്യാർത്ഥികൾക്ക് ''റൊക്കമായോ'' ''പററായോ'' ബണ്ണുകളെടുത്തു കൊടുക്കുമ്പോൾ ടോൾസ്റ്റോയിയെക്കുറിച്ചുള്ള അവരുടെ തർക്കങ്ങൾ ഞാൻ ശ്രദ്ധിക്കും. സെമിനാരി പ്രൊഫസർമാരിലൊരാളായിരുന്ന ഗ്രുസെവ് ടോൾസ്റ്റോയിയുടെ ബദ്ധശത്രുവായിരുന്നു. ചിലപ്പോൾ എന്റെ വട്ടിയിൽ അപ്പങ്ങൾക്കടിയിലായി പുസ്തകങ്ങൾ കാണും. ഏതെങ്കിലും വിദ്യാർത്ഥിയെ സൂത്രത്തിൽ ഏല്പിക്കാനുള്ളതാണ്. ചിലപ്പോൾ വിദ്യാർത്ഥികൾ എന്റെ വട്ടിയിലേക്ക് പുസ്തകങ്ങളോ കുറിപ്പുകളോ തിരുകി വയ്ക്കും.

ആഴ്ചയിലൊരിക്കൽ ഞാൻ കുറേക്കൂടി ദൂരെപ്പോകും. ബേഹ്തെരെവ് എന്ന മനോരോഗവിദഗ്ധൻ പ്രഭാഷണങ്ങൾ നടത്തുകയും രോഗികളെ പ്രദർശിപ്പിക്കുകയും ചെയ്യുന്ന ''ഭ്രാന്താലയ''മാണ് എന്റെ ലക്ഷ്യം. ഒരിക്കൽ അദ്ദേഹം വിദ്യാർത്ഥികൾക്ക് ഒരു മെഗലോമേനിയാക്കിനെ കാണിച്ചുകൊടുത്തു. വെളുത്ത മേലങ്കിയും കാലുറപോലിരിക്കുന്ന ഒരു തൊപ്പിയും ധരിച്ച് ആ ദീർഘകായൻ പ്രഭാഷണഹാളിന്റെ വാതിൽക്കൽ വന്നപ്പോൾ ഞാൻ ഓർക്കാതെ ചിരിച്ചുപോയി. പക്ഷെ അയാൾ എന്റെ അടുത്ത് ഒരു നിമിഷം നിന്ന് എന്റെ മുഖത്തേക്കൊന്നു നോക്കി. ഞാൻ ഞെട്ടി പുറകോട്ടു മാറി. കറുത്തതെങ്കിലും തീയുടെ തീക്ഷ്ണതയുള്ള ആ നോട്ടം എന്റെ ചങ്കിൽ തറച്ചതുപോലെ തോന്നി. താടിയിൽ തെരുപ്പിടിച്ചുകൊണ്ട് ബേഹ്തെരെവ് ആ രോഗിയുമായി ബഹുമാനപുരസ്സരം സംസാരിച്ചുകൊണ്ടിരുന്ന സമയത്തു മുഴുവനും ഞാൻ, ചുട്ടുപൊള്ളുന്ന പൊടി തുടച്ചുകളയാനെന്നപോലെ ഇടയ്ക്കിടെ ആരുംകാണാതെ മുഖത്ത് കയ്യോടിച്ചുകൊണ്ടിരുന്നു.

കനത്ത നിർവികാരശബ്ദത്തിൽ രോഗി എന്തോ ആവശ്യപ്പെട്ടുകൊണ്ടിരുന്നു. അയാൾ കുപ്പായക്കൈയ്യുള്ളിൽനിന്ന് നേർത്ത വിരലുകളോടുകൂടിയ നീണ്ട കൈ ഭീഷണഭാവത്തിൽ നീട്ടിയപ്പോൾ, അയാളുടെ ഉടലാകെ അസ്വാഭാവികമായി വലിഞ്ഞ് അന്തമില്ലാതെ നീണ്ടുവരുന്നതായും നിന്നിടത്തുനിന്ന് അനങ്ങാതെതന്നെ അയാൾ ആ ഇരുണ്ട കൈയ്യാൽ എത്തിപ്പിടിച്ച് എന്റെ കഴുത്തു ഞെരിക്കാൻ പോകുന്നതായും എനിക്കു തോന്നി. എല്ലുന്തിയ മുഖത്തെ ഇരുണ്ട കുഴികളിൽനിന്ന് ചുഴിഞ്ഞുനോക്കിയ കറുത്ത കണ്ണുകളിൽ ഭീഷണിയുടേയും ആജ്ഞാശക്തിയുടേയും തിളക്കമുണ്ടായിരുന്നു. അപഹാസ്യമായ തൊപ്പിയും ധരിച്ച് ഇരുന്നിരുന്ന ആ മനുഷ്യനെ നോക്കിക്കൊണ്ടിരുന്ന പത്തിരുപതു വിദ്യാർത്ഥികളിൽ ചുരുക്കം ചിലർ ചിരിച്ചെങ്കിലും കൂടുതൽ പേരുടേയും മുഖ

ത്തു കണ്ടേതു് ഏകാഗ്രതയും വിഷാദവുമായിരുന്നു. അയാളുടെ കത്തിജ്വലിക്കുന്ന കണ്ണുകളുമായി തട്ടിച്ചുനോക്കുമ്പോഠം അവരുടെ കണ്ണുകഠം വിശേഷിച്ചും സർവ്വസാധാരണമായിത്തോന്നി. അയാഠം ഭീതി ജനിപ്പിച്ചു. എന്തോ ഒരുതരം പ്രൗഢി അയാളിൽനിന്നു പ്രസരിക്കുന്നുണ്ടായിരുന്നു, തീർച്ച!

വിദ്യാർത്ഥികളുടെ ആഴമേറിയ നിശ്ശബ്ദതയിൽ പ്രൊഫസറുടെ ശബ്ദം സ്പഷ്ടമായി മുഴങ്ങി. അദ്ദേഹത്തിൻെറ ഓരോ ചോദ്യവും, നിലത്തിനടിയിൽനിന്നോ ജീവനില്ലാത്ത വെളുത്ത ചുമരുകളിൽനിന്നോ ബഹിർഗ്ഗമിക്കുന്നതുപോലെ തോന്നിച്ച രൂക്ഷശബ്ദത്തിൽനിന്നും ഭീഷണമായ ആക്രോശങ്ങഠം ഉളവാക്കി. രോഗിയുടെ അംഗചലനങ്ങഠം ഒരു ആർച്ചുബിഷപ്പിൻേറതുപോലെ പ്രൗഢവും മന്ദവുമായിരുന്നു.

അന്നു രാത്രി ഞാൻ ആ ഭ്രാന്തനെക്കുറിച്ചു് കവിതയെഴുതി. ഞാൻ അയാളെ ''സമ്രാട്ടുകളുടെ സമ്രാട്ടും ദൈവത്തിൻെറ മിത്രവും ഉപദേഷ്ടാവു''മായി ചിത്രീകരിച്ചു. അയാളുടെ രൂപം വളരെക്കാലത്തേക്കു് എൻെറ മനസ്സിനെ അലട്ടിക്കൊണ്ടിരുന്നു.

വൈകിട്ടു് ആറു മണിക്കു തുടങ്ങുന്ന ജോലി തീരുന്നതു് പിറേറന്നു് ഉച്ചയ്ക്കാണു്. ഉച്ചതിരിഞ്ഞുള്ള സമയത്തു് ഞാൻ കിടന്നുറങ്ങും. ജോലിയിലെ ഇടവേളകളിൽ മാത്രമേ വായിക്കാൻ സൗകര്യപ്പെടാറുള്ളു—ഒന്നുകിൽ മാവു കുഴച്ചതു് പൊങ്ങാൻ കാത്തിരിക്കുമ്പോഠം, അല്ലെങ്കിൽ റൊട്ടി ഓവനിൽ വച്ചിരിക്കുന്ന സമയത്തു്. ഞാൻ എൻെറ തൊഴിലിൻെറ രഹസ്യങ്ങഠം പഠിച്ചുവരുന്തോറും അപ്പക്കാരൻ അയാളുടെ പണി കുറച്ചുകുറച്ചുവന്നു. എന്നെ ''പഠിപ്പിക്കാ''നാണെന്നും പറഞ്ഞു് പണിയൊക്കെ എൻെറ പിടലിക്കു വയ്ക്കും. സ്നേഹത്തോടും അത്ഭുതത്തോടും കൂടി അയാഠം പറയും:

''നിനക്കു പണിയെടുക്കാൻ നല്ല കഴിവുണ്ടു്. രണ്ടു കൊല്ലംകൊണ്ടു് നീ ഒരപ്പക്കാരനാവും. നല്ല തമാശതന്നെ. നിനക്കു ചെറുപ്പമാണു്. ആരും നിന്നെ അനുസരിക്കില്ല. ബഹുമാനിക്കില്ല.''

പുസ്തകങ്ങളോടുള്ള എൻെറ കമ്പം അയാഠംക്കിഷ്ടപ്പെട്ടില്ല.

''നീ വായന നിർത്തി കിടന്നുറങ്ങു്,'' അയാഠം സ്നേഹപൂർവ്വം എന്നെ ഉപദേശിക്കും. പക്ഷെ ഞാൻ എത്തരം പുസ്തകങ്ങളാണു വായിക്കുന്നതെന്നു് അയാഠം ഒരിക്കൽപോലും അന്വേഷിച്ചിട്ടില്ല.

സ്വപ്നങ്ങഠം, കുഴിച്ചിട്ട നിധിയെക്കുറിച്ചുള്ള മനോരാജ്യങ്ങഠം, കുറിയ കാലുകളുള്ള കൊഴുത്തുരുണ്ട പെണ്ണു്—ഇവ മൂന്നിലും അയാഠം നിശ്ശേഷം മുഴുകിയിരുന്നു. പെണ്ണു് ഇടയ്ക്കൊക്കെ രാത്രി വരും. അയാഠം അപ്പോഠം അവളേയും കൂട്ടി ഗോതമ്പുമാവിൻെറ ചാക്കുകഠം കിടക്കുന്ന

ഇടനാഴിയിലേക്കു പോകും. തണുപ്പാണെങ്കിൽ മൂക്കു ചുളിച്ചുകൊണ്ടു് എന്നോടു പറയും:

''അര മണിക്കൂർ നേരത്തേക്കു് സ്ഥലമൊഴിഞ്ഞു താ.''

ഞാൻ പുറത്തിറങ്ങിപ്പോകുമ്പോൾ ആലോചിച്ചുപോകും: ''വിചിത്രംതന്നെ! പുസ്തകങ്ങളിൽ പറഞ്ഞിട്ടുള്ള പ്രേമവുമായി ഇതിനു യാതൊരു സാമ്യവുമില്ലല്ലൊ!''

കടയുടെ പിന്നിലുള്ള കൊച്ചുമുറിയിലായിരുന്നു ഉടമസ്ഥന്റെ സഹോദരിയുടെ താമസം. ഞാൻ അവൾക്കു് സമോവാർ കത്തിച്ചുകൊടുത്തിരുന്നെങ്കിലും കഴിയുന്നതും അവളെ കാണാതിരിക്കാൻ ശ്രമിച്ചു. അവളുടെ സാന്നിദ്ധ്യം എന്നെ വിമ്മിഷ്ടപ്പെടുത്തി. ആദ്യത്തെ തവണത്തെപ്പോലെതന്നെ എനിക്കു താങ്ങാനാവാത്ത നോട്ടമാണു് ശിശുസഹജമായ അവളുടെ കണ്ണുകൾ എന്റെ നേർക്കയച്ചതു്. അവയുടെ അഗാധതകളിൽ ഒരു പുഞ്ചിരി ഒളിഞ്ഞുകിടപ്പുണ്ടായിരുന്നു. അതൊരു പരിഹാസപ്പുഞ്ചിരിയാണെന്നു് എനിക്കു തോന്നി.

കായബലത്തിന്റെ ആധിക്യം എന്നെ ഒതുക്കമില്ലാത്തവനാക്കിത്തീർത്തു. അഞ്ചു മന്നു കനമുള്ള മാവുചാക്കുകൾ ഞാൻ വലിച്ചുമാറ്റുന്നതു് കാണുമ്പോൾ അപ്പക്കാരൻ ഖേദപൂർവ്വം പറയും:

''നിനക്കു് മൂന്നാളിന്റെ കരുത്തുണ്ടു്. പക്ഷെ കൈച്ചുറുക്കു് ഇല്ലാതെപോയി. ഉടലിനു നല്ല നീളമുണ്ടെങ്കിലും ശരിക്കുമൊരു മൂരി!''

ഞാൻ ഈ സമയംകൊണ്ടു് പുസ്തകങ്ങൾ കുറെ വായിച്ചുതീർത്തിരുന്നു. കവിത വായിക്കാൻ ഇഷ്ടമായിരുന്നുവെന്നു മാത്രമല്ല, സ്വന്തമായി ചില കവിതകൾ എഴുതാൻ തുടങ്ങുകയും ചെയ്തിരുന്നു. പക്ഷെ സംസാരിക്കുമ്പോൾ ഞാനിപ്പോഴും ''സ്വന്തം വാക്കുക''ളാണു് ഉപയോഗിച്ചതു്. കനത്തു് കർക്കശമായ വാക്കുകളാണവയെന്നു് എനിക്കറിയാമായിരുന്നു. പക്ഷെ കലങ്ങിമറിഞ്ഞ എന്റെ ചിന്തകളെ പ്രകാശിപ്പിക്കാൻ അവയ്ക്കു മാത്രമേ കഴിയൂവെന്നു് എനിക്കു തോന്നി. ചിലപ്പോൾ, എനിക്കു് അന്യവും അരോചകവുമായി അനുഭവപ്പെട്ട എന്തിന്റെയോ നേർക്കുള്ള പ്രതിഷേധസൂചകമായി ഞാൻ കരുതിക്കൂട്ടി ധിക്കാരപൂർവ്വം പെരുമാറി.

എന്റെ ഗുരുക്കന്മാരിലൊരാളായിരുന്ന ഒരു ഗണിതവിദ്യാർത്ഥി ഒരിക്കൽ എന്നെ ശാസിച്ചു:

''ചെകുത്താനേ അറിഞ്ഞുകൂട നിന്റെ നാവിൽനിന്നു വീഴുന്നതെന്താണെന്നു്! വാക്കുകളല്ല. തുലാക്കട്ടികൾ!''

ആകെക്കൂടി, പ്രായപൂർത്തിയാകാത്തവർക്കിടയിൽ പലപ്പോഴും സംഭവിക്കാറുള്ളതുപോലെ, എനിക്കു് എന്നോടുതന്നെ അതൃപ്തി തോന്നി.

അപഹാസ്യനം ഭയമില്ലാത്തവനമായിട്ടാണ് ഞാൻ എന്നെ കണ്ടതു്. ഉന്തിയ കവിളെല്ലുകളോടുകൂടിയ എന്റെ മുഖം ഒരു കാൽമിക്കുകാരന്റേ തുപോലെ ഇരുന്നിരുന്നു. എന്റെ ശബ്ദം എന്നെ അനുസരിച്ചില്ല.

കടയുടമസ്ഥന്റെ സഹോദരിയാകട്ടെ, പാറിനടക്കുന്ന മീവൽപ്പക്ഷിയുടെ പ്രസരിപ്പോടും ലാഘവത്തോടും കൂടിയാണു പെരുമാറിയതു്. അംഗചലനങ്ങളുടെ ഈ ലാഘവത്വം അവളുടെ കൊഴുത്തുരുണ്ട കൊച്ചുരൂപവുമായി പൊരുത്തപ്പെട്ടില്ലെന്നു് എനിക്കു തോന്നി. അസ്വാഭാവികമായ, മനഃപ്പൂർവ്വമായ, എന്തോ ഒന്നു് അവളുടെ നടത്തയിലും ആംഗ്യങ്ങളിലുമുണ്ടായിരുന്നു. അവളുടെ ശബ്ദം ഉന്മേഷഭരിതമായിരുന്നു. അവൾ പലപ്പോഴം ചിരിക്കാറുമുണ്ടു്. പക്ഷെ മണികിലുക്കം പോലുള്ള ആ ചിരി കേൾക്കുമ്പോൾ എനിക്കു തോന്നും, ആദ്യം ഞാൻ അവളെ ഏതവസ്ഥയിൽ കണ്ടോ അതു മറക്കാൻ വേണ്ടി അവളങ്ങിനെ കരുതിക്കൂട്ടി ചിരിക്കുകയാണെന്നു്. ഞാനാണെങ്കിൽ അതു മറക്കാൻ ആഗ്രഹിച്ചതുമില്ല. അസാധാരണമായതെന്തും എനിക്കു പ്രിയംകരമായിരുന്നു. അതു സാദ്ധ്യമാണെന്നും നിലനിൽക്കുന്നുണ്ടെന്നും അറിയേണ്ടതു് എന്റെ ആവശ്യമായിരുന്നു.

ചിലപ്പോൾ അവൾ എന്നോടു ചോദിക്കും:

''എന്താണു വായിക്കുന്നതു്?''

ഞാൻ ചുരുക്കം വാക്കുകളിൽ മറുപടി പറയും. ''നിങ്ങൾക്കു് അതറിഞ്ഞിട്ടെന്തു കാര്യം?'' എന്നു തിരിച്ചുചോദിക്കാൻ എനിക്കു തോന്നാറുണ്ടു്.

ഒരിക്കൽ അപ്പക്കാരൻ തന്റെ കാമുകിയെ തഴുകിക്കൊണ്ടു് കുടിച്ചു കുഴഞ്ഞ സ്വരത്തിൽ എന്നോടു പറഞ്ഞു:

''ഒന്നു പുറത്തു പോ. നീ ആ മുതലാളിയുടെ പെങ്ങളുടെ അടുത്തു ചെല്ലു്. എന്തിനു് ഇതുപോലൊരു അവസരം വിട്ടുകളയുന്നു? ആ കോളേജുപിള്ളേരാണെങ്കിൽ....''

മേലാൽ ഇങ്ങനെ സംസാരിച്ചാൽ തുലാക്കട്ടികൊണ്ടു് തലയടിച്ചു പൊളിക്കുമെന്നു പറഞ്ഞിട്ടു് ഞാൻ മാവുചാക്കുകൾ കിടന്നിരുന്ന ഇടനാഴിയിലേക്കിറങ്ങി. ചേർന്നടയാതിരുന്ന കതകിന്റെ വിടവിലൂടെ ഞാൻ ലുത്തോനിന്റെ ശബ്ദം കേട്ടു:

''ഞാൻ അവനോടു് എന്തിനു ദേഷ്യപ്പെടണം? പുസ്തകങ്ങൾ അരച്ചുകലക്കികുടിച്ചാൽ ഇങ്ങിനിരിക്കും. കിറുക്കുപിടിച്ചവനെപ്പോലെയാണു നടപ്പു്.''

ഇടനാഴിയിൽ എലികൾ ചിലച്ചുകൊണ്ടു് ഓടിനടന്നു. അപ്പപ്പുറയിൽ പെൺകുട്ടി ഞരങ്ങുകയും മോങ്ങുകയും ചെയ്തു. ഞാൻ മുററത്തിറ

ങ്ങി. പുറത്തു് നേരിയൊരു മഴ അലസമായും ഏറെക്കുറെ നിശ്ശബ്ദമായും ചാറുന്നുണ്ടായിരുന്നു. എന്നിട്ടും, തീ എരിയുന്നതിന്റെ വീർപ്പുമുട്ടിക്കുന്ന മണം വായുവിൽ നിറഞ്ഞുനിന്നു. എവിടെയോ കാടിനു തീ പിടിച്ചിട്ടുണ്ടു്. പാതിര കഴിഞ്ഞിട്ടു് എത്രയോ നേരമായി. അപ്പപ്പുരയുടെ എതിർവശത്തെ വീടിന്റെ ജനാലകൾ തുറന്നുകിടന്നിരുന്നു. മുറികളിലെ മങ്ങിയ വെളിച്ചത്തിൽനിന്നും ഒരു പാട്ടു കേട്ടു:

കനകത്തിൻ പരിവേഷവുമായി
വിശുദ്ധവർലാമിയ്
പുഞ്ചിരിപൂണ്ടിട്ടവരുടെനേരെ
കടാക്ഷമെറിയുന്നു....

അപ്പക്കാരന്റെ മടിയിൽ അയാളുടെ പെണ്ണു കിടക്കുന്നതുപോലെ എന്റെ മടിയിൽ മരീയ ദെരെൻകോവ കിടക്കുന്നതു് ഞാനൊന്നു സങ്കല്പിച്ചുനോക്കി. അതു സാദ്ധ്യമേയല്ലെന്നു് എന്നിലെ ഓരോ അണുവും എന്നോടു പറഞ്ഞു. ആ ചിന്തതന്നെ ഭയാനകമായിരുന്നു.

പുണ്യാളച്ചൻ രാത്രി മുഴക്കെ
പാട്ടുകൾ പാടി കുടിച്ചു രസിച്ചു
വേറേയും ചിലതൊക്കെ നടന്നു
ഹാഹാ! ബഹുരസമേകും കളികൾ!

കനത്തു മുഴങ്ങിയ ''ഹാഹാ'' വിളി മററു ശബ്ദങ്ങളിൽനിന്നും എടുത്തുനിന്നു. കാൽമുട്ടുകളിൽ കൈയണച്ചുകൊണ്ടു് ഞാൻ ജനാലയിലൂടെ എത്തിനോക്കി. വലവലപോലുള്ള പടുതായിലൂടെ ഞാൻ ചതുരാകൃതിയിലുള്ള ഒരു കുഴി കണ്ടു. നീലമൂടിയോടുകൂടിയ ഒരു കൊച്ചുവിളക്കിൽനിന്നുള്ള വെളിച്ചം ചാരനിറമാർന്ന ഭിത്തിയിലടിച്ചു. വിളക്കിനു മുമ്പിൽ, ജനാലക്കു് അഭിമുഖമായി ഇരുന്നുകൊണ്ടു് ഒരു യുവതി എഴുതുകയാണു്. ഇതാ അവൾ തലയുയർത്തി ചെന്നിയിലേക്കു വീണ കുറുനിരയെ ചുവന്ന പേനയുടെ അടപ്പുകൊണ്ടു് ഒതുക്കിവയ്ക്കുന്നു. പാതിയടഞ്ഞ കണ്ണുകൾ. പുഞ്ചിരി പരന്ന മുഖം. അവൾ മെല്ലെ കത്തു മടക്കി കൂട്ടിലിട്ടു്, വക്കത്തു് നാവോടിച്ചുകൊണ്ടു് കൂടൊട്ടിക്കുന്നു. മേശപ്പുറത്തേക്കിട്ടുകൊണ്ടു് അതിന്റെനേരെ ശാസനാഭാവത്തിൽ ചൂണ്ടുവിരലാട്ടുന്നു. എന്റെ ചെറുവിരലോളംപോലും വരില്ല. പക്ഷെ അവൾ വീണ്ടും കത്തു് കയ്യിലെടുക്കുന്നു. നെററി ചുളിച്ചുകൊണ്ടു് കൂട കീറി, കത്തു് വായിച്ചുനോക്കി. വേറൊരു കൂട്ടിലിട്ടു് ഒട്ടിച്ചു്, മേശപ്പുറത്തേക്കു് കുനിഞ്ഞിരുന്നു് മേൽവിലാസമെഴുതുന്നു. കൂടെടുത്തു് വെള്ളക്കൊടിപോലെ

വായുവിൽ വീശുന്നു. കൈകരം കൂട്ടിപ്പിടിച്ച് പെരുവിരലിൽ വട്ടം കറങ്ങിക്കൊണ്ട് അവരം മെത്തവിരിച്ചിരിക്കുന്ന മൂലയിലേക്കു പോകുന്നു. ബ്ലൗസ്സൂരി മാററി തിരിച്ചുവരുന്നു. അവളുടെ ചുമലുകരം കൊഴുക്കട്ട പോലെ കൊഴുത്തുരുണ്ടതാണ്. മേശപ്പുറത്തുനിന്നു വിളക്കെടുത്തുകൊണ്ട് അവരം വീണ്ടും മൂലയിലേയ്ക്കു മറയുന്നു. തനിച്ചാണെന്നു വിശ്വസിച്ചിരിക്കുമ്പോരം ഒരാരം ചെയ്യുന്ന പ്രവൃത്തികരം കണ്ടാൽ ഭ്രാന്താണെന്നു തോന്നും. തന്റെ കൊച്ചറയിൽ ഏകാകിനിയായിരിക്കുമ്പോരം ആ യുവതി നയിക്കുന്ന വിചിത്രജീവിതത്തെക്കുറിച്ചു ചിന്തിച്ചുകൊണ്ട് ഞാൻ മുററത്ത് ഉലാത്തിക്കൊണ്ടിരുന്നു.

പക്ഷെ ചെമ്പൻമുടിക്കാരൻ വിദ്യാർത്ഥി അവളെ കാണാൻ വരുമ്പോരം, ഏതാണ്ട് സ്വകാര്യം പറയുന്ന മട്ടിൽ സ്വരംതാഴ്ത്തി അവളോടു സംസാരിക്കുമ്പോരം, അവരം ആകെയങ്ങ് വലിഞ്ഞുചുരുങ്ങും. കൈകരം പുറകിലോ മേശയ്ക്കടിയിലോ മറച്ചുപിടിച്ചുകൊണ്ട് അവരം അയാളെ ലജ്ജാന്വിതയായി നോക്കും. എനിക്ക് ആ ചെമ്പൻ മുടിക്കാരനെ ഇഷ്ടപ്പെട്ടില്ല. തീരെ ഇഷ്ടപ്പെട്ടില്ല.

അപ്പക്കാരന്റെ പെണ്ണ് മൂടിപ്പുതച്ച്, വേച്ചുവേച്ച്, ഇറങ്ങിവന്നിട്ട് എന്നോടു പിറുപിറുത്തു:

''അകത്തു പൊയ്ക്കോ...''

പലകയിൽ മാവു കുഴയ്ക്കുമ്പോരം അപ്പക്കാരൻ, സുഖം പകരാൻ തന്റെ കാമുകിയ്ക്കുള്ള അക്ഷീണമായ ശേഷിയെപ്പററി വിവരിച്ചു. ഞാനപ്പോരം ആലോചിക്കുകയായിരുന്നു:

''എനിക്കെന്താണു സംഭവിക്കാൻ പോകുന്നത്?''

അടുത്തെവിടെയോ ഭാഗ്യദോഷം എന്നേയും കാത്ത് ഇരിപ്പുണ്ടെന്ന് എനിക്കു തോന്നി.

അപ്പക്കച്ചവടം അഭിവൃദ്ധിപ്പെട്ടതോടെ ദെരെൻകോവ് കുറേക്കൂടി വലിയൊരു സ്ഥലം അന്വേഷിക്കാൻ തുടങ്ങി. ഒരാളെക്കൂടി എടുക്കാനും അയാരം തീരുമാനിച്ചു. അതേതായാലും നന്നായി. എനിക്ക് അത്യധികം ജോലിയുണ്ടായിരുന്നു. ക്ഷീണംകൊണ്ട് ഞാൻ തരിച്ചുപോയിട്ടുണ്ട്.

''പുതിയ ഇടത്ത് നീയായിരിക്കും ഒന്നാമൻ,'' അപ്പക്കാരൻ എനിക്ക് ഉറപ്പുതന്നു. ''നിന്റെ മാസപ്പടി പത്തു റുബിളാക്കാൻ ഞാൻ പറയാം.''

എന്നെ ഒന്നാമനാക്കുന്നതുകൊണ്ട് അയാരംക്കുതന്നെയാണു ഗുണമെന്ന് എനിക്കറിയാം. അയാരംക്കു പണിയെടുക്കാൻ ഇഷ്ടമില്ല. എനിക്കു പണിയെടുക്കാൻ സന്തോഷമേയുള്ളു. ക്ഷീണം എനിക്കു നല്ലതാണ്.

അതു് എന്റെ മാനസികാസ്വാസ്ഥ്യത്തെ മയപ്പെടുത്തുന്നു. നൈസർഗ്ഗികമായ ലൈംഗികാസക്തിയ്ക്കു കടിഞ്ഞാണിടുന്നു. പക്ഷെ അതു് വായന അസാദ്ധ്യമാക്കിത്തീർക്കുന്നു.

''നീ പുസ്തകങ്ങൾ ദൂരെക്കളഞ്ഞതു നന്നായി. എലി തിന്നോട്ടെ!'' അപ്പക്കാരൻ പറഞ്ഞു. ''പക്ഷെ നീ ഒരിക്കലും സ്വപ്നം കാണാറില്ലേ? കാണുന്നുണ്ടാവണം. നീ പുറത്തു പറയുന്നില്ലെന്നേയുള്ളു. നല്ല തമാശ! സ്വപ്നത്തെക്കുറിച്ചു പറയുന്നതിനേക്കാൾ നിർദ്ദോഷമായിട്ടൊന്നില്ല! അതു് ആരേയും ദ്രോഹിക്കുന്നില്ല.''

അയാൾ എന്നോടു വളരെയേറെ സ്നേഹം കാണിച്ചു. ബഹുമാനവുമുണ്ടെന്നു തോന്നി. ഒരുപക്ഷെ മുതലാളിയുടെ ആളെന്ന നിലയ്ക്കു് പേടിയായിരുന്നിരിക്കണം. എന്നുവച്ചു് സാധനങ്ങൾ മോഷ്ടിക്കുന്നതിൽ അയാൾ യാതൊരു വീഴ്ചയും വരുത്തിയില്ല.

എന്റെ മുത്തശ്ശി മരിച്ചു. അവരെ അടക്കി ഏഴാഴ്ച കഴിഞ്ഞാണു് എന്റെ ഒരു മച്ചുനന്റെ കത്തിൽനിന്നും ഞാൻ വിവരമറിഞ്ഞതു്. നിർത്തടയാളമിടാതെ എഴുതിയിരുന്ന ആ കത്തിൽനിന്നും, മുത്തശ്ശി ഭിക്ഷ യാചിച്ചുകൊണ്ടു് പള്ളിയിറയത്തു നിൽക്കുമ്പോൾ താഴെ വീണു് കാലൊടിഞ്ഞതും എട്ടു ദിവസം കഴിഞ്ഞപ്പോൾ അതു് ''പുണ്ണായതും'' ഞാൻ അറിഞ്ഞു. നല്ല ആരോഗ്യമുള്ള ചെറുപ്പക്കാരായിരുന്ന എന്റെ മച്ചുനന്മാർ രണ്ടുപേരും അവരുടെ സഹോദരിയും കുഞ്ഞുങ്ങളും മുത്തശ്ശിയുടെ പിടലിയിൽക്കയറി ഇരിപ്പായിരുന്നെന്നും ആ വൃദ്ധയുടെ പിച്ചച്ചട്ടിയിൽ കയ്യിട്ടാണു് കഴിഞ്ഞിരുന്നതെന്നും പിന്നീടു ഞാനറിഞ്ഞു. ഡോക്ടറെ വിളിക്കാനുള്ള ബുദ്ധിപോലും അവർക്കില്ലാതെപോയി.

എന്റെ മച്ചുനൻ എഴുതി:

''നമ്മുടെ വീട്ടുകാരെയെല്ലാം അടക്കം ചെയ്തിരിക്കുന്ന പെത്രൊപാവ്ലൊവ്സ്കൊയെയിലെ ശവപ്പറമ്പിലാണു് മുത്തശ്ശിയേയും അടക്കം ചെയ്തതു് ഞങ്ങൾ അവിടുണ്ടായിരുന്നു ഭിക്ഷക്കാരുമുണ്ടായിരുന്നു അവർക്കു് മുത്തശ്ശിയെ വലിയ കാര്യമായിരുന്നു അവർ കരഞ്ഞു മുത്തച്ഛനും കരഞ്ഞു ഞങ്ങളെ അടിച്ചോടിച്ചിട്ടു് കുഴിമാടത്തിനടുത്തു് തനിച്ചിരുന്നു മുത്തച്ഛനും അടുത്തുതന്നെ ചാവുമെന്നും പറഞ്ഞു് കരയുന്നതു് കുററിച്ചെടികളുടെ ഇടയിലൂടെ ഞങ്ങൾ കണ്ടു.''

ഞാൻ കരഞ്ഞില്ല. പക്ഷെ കൊടുംതണുപ്പുള്ള ശീതക്കാററു് എന്റെ നേരെ ആഞ്ഞുവീശിയതുപോലെ തോന്നിയതായി ഞാനോർക്കുന്നു. അന്നു രാത്രി മുററത്തെ വിറകിൻകൂനയിലിരിക്കുമ്പോൾ മുത്തശ്ശിയെക്കുറിച്ചു് ആരോടെങ്കിലുമൊന്നു സംസാരിക്കാൻ ഞാൻ കൊതിച്ചു. എല്ലാവ

രോടും അമ്മയെപ്പോലെ പെരുമാറിയിരുന്ന അവർ എത്രയോ കാരുണ്യ വതിയും ബുദ്ധിമതിയുമായിരുന്നുവെന്ന് എനിക്ക് ആരോടെങ്കിലുമൊന്ന പറയണം. വളരെക്കാലത്തേക്ക് ഞാൻ ഈ ഉൽക്കടമായ ആഗ്രഹം ഉള്ളിലൊതുക്കിക്കൊണ്ടു നടന്നു. പക്ഷെ പറയാൻ പററിയ ആരേയും കിട്ടാതെ അവസാനം അതു് എരിഞ്ഞണഞ്ഞു.

അനേകം വർഷങ്ങൾക്കു ശേഷം, മകൻെറ മരണത്തെപ്പററി തൻെറ കുതിരയോടു സംസാരിച്ച ഒരു വണ്ടിക്കാരനെക്കുറിച്ചുള്ള എ.പി. ചേക്കൊവിൻെറ സുന്ദരവും സത്യസന്ധവുമായ കഥ വായിച്ചപ്പോൾ ഞാൻ ആ ദിവസങ്ങൾ അനുസ്മരിച്ചു. കൊടിയ ദുഃഖത്തിൻെറ ആ ദിനങ്ങളിൽ എൻെറ അടുത്തു് കുതിരയോ പട്ടിയോ ഇല്ലാതെപോയതിലും എൻെറ മനോവ്യഥ എലികളെ പറഞ്ഞറിയിക്കാമെന്ന ബുദ്ധി അന്നു തോന്നാതിരുന്നതിലും ഞാൻ ഖേദിച്ചു. എലികൾ അപ്പപ്പുരയിൽ വേണ്ടുവോളമുണ്ടായിരുന്നു. ഞാൻ അവയുമായി വലിയ ലോഹ്യത്തിലായിരുന്നുതാനും.

പോലീസുകാരനായ നിക്കീഫൊറിച്ച് എന്നെ മണത്തു് നടക്കാൻ തുടങ്ങി. കരുത്തുററ ദേഹവും ഗാംഭീര്യഭാവവും പററെ വെട്ടിയ വെള്ളിമുടിയും ഭംഗിയായി കത്രിച്ചൊതുക്കിയ താടിയുമുള്ള ആ മനുഷ്യൻ, പെരുന്നാളിനുവേണ്ടി കൊഴുപ്പിച്ചുനിർത്തിയിരിക്കുന്ന താറാവിനെ നോക്കും പോലെയാണു് എന്നെ നോക്കിയതു്.

''വലിയ വായനക്കാരനാണെന്നു കേട്ടല്ലൊ,'' അയാൾ പറഞ്ഞു. ''എന്തു പുസ്തകങ്ങളാണു വായിക്കുന്നതു്? പുണ്യാളന്മാരുടെ ജീവചരിത്രമാണോ? അതോ വേദപുസ്തകമോ?''

''വേദപുസ്തകവും വായിച്ചിട്ടുണ്ടു്. പുണ്യാളന്മാരുടെ ജീവചരിത്രവു വായിച്ചിട്ടുണ്ടു്.''

അതു കേട്ടു് നിക്കീഫൊറിച്ച് അത്ഭുതപ്പെട്ടു. കുറച്ചൊന്നു വല്ലാതായെന്നുതന്നെ പറയാം.

''ഓ, അങ്ങിനെയാണോ? അവ വായിക്കുന്നതിനെ നിയമം അനുവദിച്ചിട്ടുണ്ടു്. അതുകൊണ്ടു ഗുണവുമുണ്ടു്. ടോൾസ്റ്റോയ്പ്രഭു എഴുതിയിട്ടുള്ളതു വല്ലതും വായിച്ചിട്ടുണ്ടോ?''

ടോൾസ്റ്റോയ് എഴുതിയിട്ടുള്ളതും ഞാൻ വായിച്ചിട്ടുണ്ടു്. പക്ഷെ പോലീസ്കാരനു താല്പര്യമുള്ളതു് അതിലൊന്നുമല്ലെന്നു വ്യക്തമായി.

''അതിലെന്തിരിക്കുന്നു. മററുള്ളവർ എഴുതുന്നതും അതൊക്കെത്തന്നെയാണു്. പക്ഷെ അദ്ദേഹം പള്ളിക്കെതിരായി ചിലതൊക്കെ എഴുതിയിട്ടുണ്ടെന്നാണു പറയുന്നതു്. അതു വായിക്കുന്നതു രസകരമായിരിക്കും!''

ആ ''ചിലതൊക്കെ''യും ഞാൻ കല്പച്ചിൽ വായിച്ചിരുന്നു. പക്ഷെ

ഘ്ന്നിക്ക് അവ വിരസമായിത്തോന്നി. പോരെങ്കിൽ, പോലീസുകാ രനുമായി സംസാരിക്കേണ്ട വിഷയമല്ല അതെന്ന് എനിക്കറിയാമായി രുന്നു.

വഴിക്കുവച്ചുള്ള ഈ സംഭാഷണങ്ങൾ ഏതാനുംതവണ നടന്നുകഴി ഞ്ഞപ്പോൾ വൃദ്ധൻ എന്നെ ക്ഷണിക്കാൻ തുടങ്ങി:

''കാവൽപ്പുരയിലേക്കു വാ. നമുക്കു ചായ കുടിക്കാം.''

അയാളുടെ ഉദ്ദേശം എനിക്കു ഭംഗിയായി മനസ്സിലായി. എങ്കിലും ഞാൻ പോകാൻ ആഗ്രഹിച്ചു. ഞാൻ വിവരമുള്ള ആളുകളുമായി കൂടി യാലോചിച്ചു. പൊലീസുകാരന്റെ ഔദാര്യം ഞാൻ നിരസിച്ചാൽ അതു് അപ്പപ്പുറയെക്കുറിച്ചുള്ള അയാളുടെ സംശയങ്ങളെ ബലപ്പെടുത്തുക യേയുള്ളുവെന്നു് ഞങ്ങൾ തീരുമാനിച്ചു.

അങ്ങിനെ ഞാൻ നിക്കീഫൊറിച്ചിന്റെ വിരുന്നുകാരനായിച്ചെന്നു. ആ കൊച്ചുമുറിയുടെ മൂന്നിലൊരു ഭാഗത്തു് ഒരു റഷ്യൻ അടുപ്പാണ്. ചീട്ടിത്തുണികൊണ്ടുള്ള പടുതായുടെ പിന്നിലായി, കടുംചുവപ്പ് ഉറക ളോടുകൂടിയ നിരവധി തലയിണകൾ കമിച്ചുവച്ചിട്ടുള്ള ഇരട്ടക്കട്ടിൽ മററു മൂന്നിലൊരു ഭാഗം അപഹരിച്ചിരിക്കുന്നു. ശേഷം ഭാഗത്തു് ഒരു പിഞ്ഞാണിയലമാരി, ഒരു മേശ, രണ്ടു കസേരകൾ, ജനാലയുടെ കീഴിലായി ഒരു പലകബെഞ്ചു്, ഇത്രയുമുണ്ടു്. യൂണിഫോമിന്റെ കുടു ക്കഴിച്ചു് ബെഞ്ചിലിരിക്കുന്ന നിക്കീഫൊറിച്ചു് ആ കൊച്ചു ജനാലയെ പാടേ മറയ്ക്കുന്നു. എന്റെ അടുത്തിരിക്കുന്നതു് അയാളുടെ ഭാര്യയാണ്. ഇരുപതു വയസ്സിനോടടുത്തു പ്രായവും നിറഞ്ഞ മാറും തുടുത്ത കവിളുമു ള്ള ഒരു ചെറുപ്പക്കാരി. ചാരനിറവും നീലിമയും കലർന്നു് ഒരു പ്രത്യേ വർണ്ണത്തോടുകൂടിയ അവളുടെ കണ്ണുകളിൽ കൗശലവും ദ്രോഹബുദ്ധിയും മുററിനിൽക്കുന്നു. ചപലതയോടെ കൂർപ്പിച്ചുപിടിച്ച കടുംചുവപ്പുചുണ്ടു കൾ. ശബ്ദത്തിൽ കോപത്തിന്റെ ശുഷ്കധ്വനി.

''സെക്ലൈത്തയയെന്ന പെണ്ണു്—ഞാനവളുടെ തലതൊട്ടപ്പനാണ് —നിങ്ങളുടെ അപ്പപ്പുരയിൽ വരാറുണ്ടെന്നു് ഞാനറിഞ്ഞു,'' പോലീ സുകാരൻ പറഞ്ഞു. ''അവൾ അഴിഞ്ഞുനടക്കുന്നവളാണ്. പിഴയാണ്. പെണ്ണുങ്ങളെല്ലാം പിഴയാണ്.''

''എല്ലാമോ?'' ഭാര്യയുടെ ചോദ്യം.

''പിഴയല്ലാത്ത ഒറ്റെണ്ണമില്ല!'' വണ്ടിക്കു പൂട്ടിയ കുതിര കൊപ്പു കലുക്കുമ്പോലെ മെഡലുകൾ ഒന്നു കിലുക്കിക്കൊണ്ടു് നിക്കീഫൊറിച്ചു് അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചു. പിഞ്ഞാണിയിൽനിന്നു ചായ മോന്തി ക്കുടിച്ചുകൊണ്ടു് അയാൾ ഉത്സാഹപൂർവ്വം തുടർന്നു:

''വേശ്യതൊട്ടു്.... റാണിവരെ എല്ലാവളുമാരും പിഴയാണ്. ദുർ ന്നടപ്പുകാരികളാണ്. ഷേബാറാണി രണ്ടായിരം നാഴികദൂരം മരുഭൂമിയും

താണ്ടി ശിലോമോൻരാജാവിന്റെ അടുത്തു പോയതു് അഴിഞ്ഞാടാൻ വേണ്ടിമാത്രമാണു്. നമ്മുടെ എക്കത്തെരീന ചക്രവർത്തിനിയോ? ആളു് 'മഹതി'യാണെന്നുവച്ചു്....''

നിസ്സാരനായ ഏതോ കൊട്ടാരംജോലിക്കാരൻ ചക്രവർത്തിനിയുടെ കൂടെ ചെലവഴിച്ച ഒരൊററ രാത്രികൊണ്ടു് സാർജൻറുതൊട്ടു ജനറൽ വരെയായി ഉയർന്ന കഥ അയാൾ വിസ്തരിച്ചു. ദത്തശ്രദ്ധയായി കേട്ടുകൊണ്ടിരുന്ന ഭാര്യ ഇടയ്ക്കിടെ ചുണ്ടു നക്കുകയും മേശയ്ക്കടിയിലൂടെ കാലുകൊണ്ടു് എന്റെ കാലിൽ തട്ടുകയും ചെയ്തു. വാക്കുകൾ നുണഞ്ഞിറക്കിക്കൊണ്ടുള്ള നിക്കീഫൊറിച്ചിന്റെ സംസാരം അനർഗ്ഗളമായി ഒഴുകിക്കൊണ്ടിരുന്നു. അയാൾ തികച്ചും പുതിയൊരു വിഷയത്തിലേക്കു കടന്നതു് ഞാൻ അറിഞ്ഞില്ല.

''ഉദാഹരണത്തിനു്, കോളേജിൽ ഒന്നാം വർഷം പഠിക്കുന്ന ഒരു പയ്യനുണ്ടു്. പ്പെത്‌ന്യോവ് എന്നാണു പേരു്....''

ഭാര്യ ഒരു നെടുവീർപ്പോടെ ഇടയ്ക്കു കയറിപ്പറഞ്ഞു:

''കാണാൻ കൊള്ളില്ലെങ്കിലും നല്ലവനാണു്.''

''ആരു്?''

''മിസ്റ്റർ പ്പെത്‌ന്യോവ്.''

''ഒന്നാമതു് അയാൾ മിസ്റ്ററായിട്ടില്ല. പഠിത്തം കഴിയുമ്പോൾ മിസ്റ്ററാവും. അതുവരെ വെറും വിദ്യാർത്ഥിയാണു്. ആയിരക്കണക്കിനുള്ളവരിലൊരുത്തൻ. രണ്ടാമതു്, നല്ലവനെന്നു വച്ചാൽ?''

''രസികൻ. ചെറുപ്പക്കാരൻ.''

''ഒന്നാമതു് തമാശക്കാഴ്ചകളിലെ കോമാളിയും രസികനാണു്.''

''കോമാളിയുടെ രസികത്തം കാശു കിട്ടാനാണു്.''

''മിണ്ടാതിരി! രണ്ടാമതു്, നായിന്റേയും തുടക്കം നായ്ക്കുട്ടിയായിട്ടാണു്.''

''കോമാളി കുരങ്ങനെപ്പോലാണു്...''

''മിണ്ടാതിരിക്കാൻ പറഞ്ഞതു് കേട്ടില്ലേ?''

''കേട്ടു.''

''എന്നിട്ടോ?''

ഭാര്യയെ നിലയ്ക്കുനിർത്തിയിട്ടു് നിക്കീഫൊറിച്ചു് എന്റെനേരെ തിരിഞ്ഞു.

''പ്പെത്‌ന്യോവുണ്ടല്ലൊ. ആളു് കൊള്ളാം. പരിചയപ്പെടണം.''

അയാൾ എന്നേയും പ്പെത്‌ന്യോവിനേയും ഒരുമിച്ചു് ഒന്നിലധികം തവണ തെരുവിൽ വച്ചു് കണ്ടിരിക്കാനിടയുള്ളതുകൊണ്ടു് ഞാൻ പറഞ്ഞു:

''പരിചയമുണ്ടു്.''

''ഓ, അങ്ങിനെയാണോ? ശരി....''

അയാളുടെ സ്വരത്തിൽ നിരാശയുടെ ധ്വനിയുണ്ടായിരുന്നു. അയാൾ അനങ്ങിയപ്പോൾ മെഡലുകൾ കിലുങ്ങി. ഞാൻ കരുതലോടെ ഇരുന്നു. ദ്വൈത്‌ന്യോവ് ചില ലഘുലേഖകൾ കല്ലച്ചിലടിക്കുന്ന കാര്യം എനിക്കറിയാമായിരുന്നു.

അയാളുടെ ഭാര്യ എന്റെ കാലിൽ തട്ടിക്കൊണ്ടു് സൂത്രത്തിൽ അയാളെ എരികയററിക്കൊണ്ടിരുന്നു. അയാളാകട്ടെ, പീലി വിടർത്തിയ മയിലിന്റെ ഗർവ്വോടെ എന്റെ മുമ്പിൽ വാക്കുകൾ നിരത്തി. പക്ഷെ അയാളുടെ ഭാര്യയുടെ കുസൃതികൾ എന്റെ ശ്രദ്ധയെ തടസ്സപ്പെടുത്തി. അയാൾ സ്വരം മാററി ഗൗരവത്തോടെ അടക്കിപ്പറയാൻ തുടങ്ങിയതു് എപ്പോഴാണെന്നു് ഞാനറിഞ്ഞില്ല.

''ഒരദൃശ്യതന്തുവാണതു്, മനസ്സിലായോ?'' എന്തുകൊണ്ടോ ഭയപ്പെട്ടവനെപ്പോലെ കണ്ണു മിഴിച്ചു് എന്റെ മുഖത്തു നോക്കിക്കൊണ്ടു് അയാൾ ചോദിച്ചു. ''നമ്മുടെ ചക്രവർത്തിതിരുമനസ്സു് ഒരെട്ടുകാലിയാണെന്നിരിക്കട്ടെ.''

''അയ്യോ, എന്താണിപ്പറയുന്നതു്!'' ഭാര്യ പറഞ്ഞു.

''നീ മിണ്ടാതിരി! മഠയിപ്പെണ്ണു്! കാര്യം വ്യക്തമാകാൻ പറഞ്ഞതാണു്. അപഖ്യാതി പറഞ്ഞതല്ല. കഴുത! സമോവാറെടുത്തുകൊണ്ടു പോ!''

നെററിചുളിച്ചു്, കണ്ണിറുക്കിക്കൊണ്ടു് അയാൾ ഗാംഭീര്യഭാവത്തിൽ തുടർന്നു:

''ഒരു അദൃശ്യതന്തുവാണതു്. ചിലന്തിവലപോലെ. മഹാനായ ചക്രവർത്തിതിരുമനസ്സും സർവ്വറഷ്യാസമ്രാട്ടും മററും മററുമായ അലക്സാണ്ടർ മൂന്നാമന്റെ ഹൃദയത്തിൽനിന്നാണതു തുടങ്ങുന്നതു്. അവിടെത്തുടങ്ങി, മന്ത്രിമാരിലൂടെയും ഗവർണ്ണർതിരുമനസ്സിലൂടെയും എല്ലാ ഉദ്യോഗസ്ഥശ്രേണിയിലൂടെയും കടന്നു് എന്റെ അടുത്തുവരെ, എന്നല്ല അവസാനത്തെ പട്ടാളക്കാരന്റെ അടുത്തുവരെ, എത്തുന്നു. ആ നൂലെത്താത്ത ഇടമില്ല. അതു സർവ്വതിനേയും കുരുക്കുന്നു. അതിന്റെ അദൃശ്യശക്തികൊണ്ടാണു് സാറിന്റെ സാമ്രാജ്യം നൂററാണ്ടുകളായി നിലനിൽക്കുന്നതു്. പക്ഷെ ഇംഗ്ലണ്ടിലെ സൂത്രക്കാരിയായ രാജ്ഞി പോളണ്ടുകാരേയും ജൂതന്മാരേയും ഫിന്നിഷ്യാക്കാരേയും കോഴകൊടുത്തു് വശപ്പെടുത്തിയിട്ടുണ്ടു്. അവരാണു് ജനങ്ങളുടെ പേരും പറഞ്ഞു് നൂലു പൊട്ടിക്കാൻ ആവുന്നിടത്തെല്ലാം ശ്രമിച്ചുനോക്കുന്നതു്.''

മേശപ്പുറത്തേക്കു കുനിഞ്ഞു് എന്റെ നേരെ ആഞ്ഞുകൊണ്ടു് അയാൾ കർക്കശസ്വരത്തിൽ മന്ത്രിച്ചു:

''മനസ്സിലായോ? അതാണു കാര്യം! ഞാനിതൊക്കെ നിന്നോടു പറഞ്ഞതെന്തിനാണെന്നോ? നിന്റെ ആ അപ്പക്കാരനു് നിന്നെപ്പററി വലിയ മതിപ്പാണു്. മിടുക്കനാണു്, സത്യസന്ധനാണു്, തനിച്ചാണു് താമസം, എന്നൊക്കെയാണു് അയാൾ പറയുന്നതു്. പക്ഷെ ഈ വിദ്യാ ത്ഥികളൊക്കെ നിങ്ങളുടെ അപ്പപ്പുരയെ ചുററിപ്പററി നടക്കുന്നുണ്ടല്ലൊ. അവർ ദെരെൻകോവയുടെ മുറിയിൽ രാത്രി മുഴുക്കെ ഇരിപ്പാണു്. ഒരുത്ത നേയുള്ളുവെങ്കിൽ മനസ്സിലാക്കാം. പക്ഷെ ഇത്രപെരുത്തുള്ളപ്പോഴോ? ഞാൻ വിദ്യാർത്ഥികളെ എതിർത്തു പറയുകയല്ല. ഇന്നു് വിദ്യാർത്ഥി. നാളെ പ്രേഷ്ഠാരു്. വിദ്യാർത്ഥികൾ നല്ലവരാണു്. പക്ഷെ അവർ ജീവിതത്തിലേക്കു് എടുത്തുചാടാൻ വല്ലാതെ ധൃതികൂട്ടുന്നു. പോരെങ്കിൽ, സാറിന്റെ ശത്രുക്കൾ അവരെ ഇളക്കിവിടുന്നുമുണ്ടു്. മനസ്സിലായോ? ഇനി മറെറാരു സംഗതി....''

പക്ഷെ അതു പറയുന്നതിനു മുമ്പുതന്നെ കതകു തള്ളിത്തുറന്നു് ഒരു വൃദ്ധൻ കയറിവന്നു. ചുവന്ന മൂക്കും ചുരുണ്ട മുടിയുടെ ചുററും ഒരു തോൽ പ്പട്ടയുമുള്ള ചെറിയൊരു മനുഷ്യൻ. കയ്യിൽ ഒരു കുപ്പി വോഡ്ക്കയുണ്ടു്. കുറച്ചു് സേവിച്ചിട്ടുമുണ്ടു്.

''എന്താ, ഡ്രാട്സ് കളിക്കാം?'' അയാൾ ഉല്ലാസപൂർവ്വം ചോദിച്ചു. ഉടൻതന്നെ തമാശകൾ പൊട്ടിക്കാനും തുടങ്ങി.

''ഭാര്യയുടെ അച്ഛനാണു്,'' നിക്കീഫൊറിച്ച് മുഖം വീർപ്പിച്ചു് ഈർഷ്യയോടെ പറഞ്ഞു.

അല്പം കഴിഞ്ഞു് ഞാൻ യാത്രപറഞ്ഞു് ഇറങ്ങി. കുസൃതിക്കാരിയായ അയാളുടെ ഭാര്യ വാതിൽവരെ എന്നെ അനുഗമിച്ചു. എന്നെ ഒന്നു കിള്ളിയിട്ടു് അവൾ പറഞ്ഞു:

''മേഘം നോക്കു്! എന്തൊരു ചുവപ്പു്! തീപോലെ!''

സുവർണ്ണച്ഛവിയുള്ള ഒരു കൊച്ചുമേഘം മാത്രമേ ആകാശത്തുകൂടി ഒഴുകുന്നുണ്ടായിരുന്നുള്ളു.

എന്റെ ഗുരുക്കന്മാരോടുള്ള ബഹുമാനം ഒട്ടും കുറയ്ക്കാതെതന്നെ ഒരു കാര്യം പറയേണ്ടിയിരിക്കുന്നു. ഭരണസംവിധാനത്തിന്റെ ഘടനയെക്കുറിച്ചു് അവരിൽനിന്നുള്ളതിനേക്കാൾ അസന്ദിഗ്ദ്ധവും സുവ്യക്തവുമായ ഒരു ചിത്രമാണു് അയാളിൽനിന്നും എനിക്കു ലഭിച്ചതു്. എവിടെയോ ഒരു എട്ടുകാലി പതിയിരിപ്പുണ്ടു്. ജീവിതത്തെയാകെ കെട്ടിവരിഞ്ഞുകൊണ്ടു്, കുരുക്കിക്കൊണ്ടു്, ഒരു ''അദൃശ്യതന്തു'' അതിൽനിന്നു ബഹിർഗ്ഗമിക്കുന്നുണ്ടു്. താമസിയാതെ ആ തന്തുവിന്റെ ബലമുള്ള കുരുക്കുകൾ എവിടെയും മണത്തറിയാൻ ഞാൻ പഠിച്ചു.

അന്നു രാത്രി കടയടച്ചുകഴിഞ്ഞു് മരീയ എന്നെ വിളിപ്പിച്ചു.

പോലീസുകാരൻ സംസാരിച്ചതെന്തൊക്കെയാണെന്ന് എന്നോട് ചോദിച്ചറിയാൻ അവളെ ചുമതലപ്പെടുത്തിയിരിക്കുകയാണെന്ന് കാര്യമാത്രപ്രസക്തമായ സ്വരത്തിൽ അവർ പറഞ്ഞു.

''കർത്താവെ!'' എന്റെ പൂർണ്ണമായ വിവരണം കേട്ടപ്പോൾ അവൾ ആശ്ചര്യത്തോടെ പറഞ്ഞു. സംഭ്രാന്തിയോടെ തലകുലുക്കിക്കൊണ്ട് അവൾ ചുണ്ടെലിയെപ്പോലെ മുറിക്കകത്ത് പരക്കംപാഞ്ഞു നടന്നു. ''എന്ത്? അപ്പക്കാരൻ നിങ്ങളോട് ഒന്നും ചോദിക്കാറില്ലെന്നോ? അയാളുടെ പെണ്ണ് നിക്കീഫൊറിച്ചിന്റെ ബന്ധത്തിൽപ്പെട്ടതല്ലേ? അയാളെ പറഞ്ഞുവിടേണ്ടിയിരിക്കുന്നു.''

അവളെ വിഷണ്ണനായി നോക്കിക്കൊണ്ട് ഞാൻ വാതിൽക്കൽ നിന്നു. തികച്ചും സാധാരണമട്ടിലാണ് അവൾ ''പെണ്ണ്'' എന്ന വാക്ക് ഉച്ചരിച്ചത്. അതെനിക്കിഷ്ടപ്പെട്ടില്ല. അപ്പക്കാരനെ പറഞ്ഞു വിടാനുള്ള തീരുമാനവും എനിക്ക് ഇഷ്ടപ്പെട്ടില്ല.

''വളരെ സൂക്ഷിക്കണം,'' അവൾ പറഞ്ഞു. എപ്പോഴത്തേയും പോലെ അവളുടെ തറച്ചുനോട്ടം എന്നെ വിമ്മിഷ്ടപ്പെടുത്തി. അതിൽ ഏതോ ചോദ്യമടങ്ങിയിട്ടുണ്ടെന്നു തോന്നി. പക്ഷെ അതെന്താണെന്ന് പിടികിട്ടിയില്ല. പുറകിൽ കയ്യുംകെട്ടി അവൾ എന്റെ മുമ്പിൽ വന്നു നിന്നു.

''നിങ്ങളുടെ മുഖത്ത് എന്താണ് എപ്പോഴും ഒരു മ്ലാനത?''

''മുത്തശ്ശി മരിച്ചിട്ട് അധികം ദിവസമായില്ല.''

അതവളെ രസിപ്പിച്ചതുപോലെ തോന്നി. ഒരു പുഞ്ചിരിയോടെ അവൾ ചോദിച്ചു:

''മുത്തശ്ശിയെ ഇഷ്ടമായിരുന്നോ?''

''അതെ. വേറെ വല്ലതും അറിയാനുണ്ടോ?''

''ഇല്ല.''

ഞാൻ പുറത്തിറങ്ങി. അന്നു രാത്രി എഴുതിയ കവിതയിൽ ഈയൊരു വരി വാശിയോടെ സ്ഥലംപിടിച്ചത് ഞാനോർക്കുന്നു:

''ആരായിട്ടാണോ ഭാവിക്കുന്നത്'', അതല്ല നിങ്ങൾ.''

വിദ്യാർത്ഥികൾ നിവൃത്തിയുള്ളിടത്തോളം അപ്പപ്പുരയിൽ പോകരുതെന്നു തീരുമാനിക്കപ്പെട്ടു. അവരെ കാണാത്തതുകൊണ്ട്, വായിക്കുന്ന പുസ്തകങ്ങളിലെ മനസ്സിലാവാത്ത കാര്യങ്ങൾ ചോദിച്ചറിയാനുള്ള അവസരം മുട്ടുക്കാലും നഷ്ടപ്പെട്ടു. ഞാൻ എന്റെ ചോദ്യങ്ങൾ ഒരു പുസ്തകത്തിൽ കുറിക്കാൻ തുടങ്ങി. ഒരു ദിവസം എഴുതിക്കൊണ്ടിരിക്കുന്നതിനിടയിൽ ഞാൻ ക്ഷീണംകൊണ്ട് ഉറങ്ങിപ്പോയി. അപ്പക്കാരൻ എന്റെ കുറിപ്പുകൾ വായിച്ചു. എന്നെ വിളിച്ചുണർത്തി അയാൾ ചോദിച്ചു.

''നീ എന്തൊക്കെയാണ് എഴുതിവച്ചിരിക്കുന്നത്? 'ഗരിബാൽഡി രാജാവിനെ അടിച്ചോടിക്കാഞ്ഞത് എന്താണ്?' ആരാണീ ഗരിബാൽഡി? അതു പോട്ടെ. രാജാക്കന്മാരെ അടിച്ചോടിക്കാൻ സാധ്യമാണോ?''

കോപത്തോടെ പുസ്തകം പെട്ടിപ്പുറത്തേക്കു വലിച്ചെറിഞ്ഞുകൊണ്ട് അയാൾ തിരിഞ്ഞുനടന്നു. അടുപ്പിനടുത്തുനിന്ന് അയാൾ മുറുമുറുത്തു:

''അവന് രാജാക്കന്മാരെ അടിച്ചോടിക്കണമത്രെ! നല്ല തമാശ! നീ ആ വിദ്യകളൊക്കെ അങ്ങു കളഞ്ഞേരെ! ഒരു വായനക്കാരൻ വന്നിരിക്കുന്നു! നാലഞ്ചു വർഷംമുമ്പ് സറാത്തൊവിൽവച്ച് ജെൻഡാർമുകാർ നിന്നെപ്പോലുള്ള വായനക്കാരെ തള്ളിപ്പെറുക്കിയെടുത്തു. എലികളെപ്പോലെ. അല്ലാതെതന്നെ നിക്കീഫൊറിച്ച് നിന്നെ നോട്ടമിട്ടിരിക്കുകയാണ്. നീ രാജാക്കന്മാരെ അവരുടെ പാട്ടിനു വിട്ടേക്കു്. അവരു് മാടപ്രാവുകളൊന്നുമല്ല.''

എന്റെ നന്മയെ കരുതിയാണ് അയാൾ ഇങ്ങനെയൊക്കെ പറഞ്ഞത്. പക്ഷെ ആശിച്ച വിധത്തിൽ മറുപടി പറയാൻ എനിക്കു നിവൃത്തിയില്ലായിരുന്നു. ''അപകടകരമായ വിഷയങ്ങളെ''ക്കുറിച്ച് അപ്പക്കാരനോടു സംസാരിക്കരുതെന്ന് എന്നെ വിലക്കിയിട്ടുണ്ടായിരുന്നു.

ക്ഷോഭജനകമായ ഏതോ ഒരു പുസ്തകം പട്ടണത്തിൽ കൈമാറിക്കൊണ്ടിരുന്നു. ആളുകൾ അതു വായിക്കുകയും അതിന്റെ പേരിൽ വഴക്കടിക്കുകയും ചെയ്തു. അത് എങ്ങിനെയെങ്കിലും എനിക്കൊന്നു സമ്പാദിച്ചുതരണമെന്ന് മൃഗഡോക്ടറായ ലവ്രോവിനോടു പറഞ്ഞപ്പോൾ അദ്ദേഹം നിരാശയോടെ പറഞ്ഞു:

''ഇല്ല, ചങ്ങാതി. അതു നോക്കണ്ട! പക്ഷെ ഒരു വഴിയുണ്ട്. അടുത്ത ദിവസങ്ങളിൽ ഒരിടത്തു വച്ച് അതിന്റെ വായന നടക്കും. ഒരുപക്ഷെ എനിക്കു നിങ്ങളെ അങ്ങോട്ടു കൂട്ടിക്കൊണ്ടുപോകാനൊത്തേക്കും.''

കന്യാമറിയത്തിന്റെ സ്വർഗ്ഗാരോഹണപ്പെരുന്നാളിൻറന്ന് അർദ്ധരാത്രി ഞാൻ ഇരുട്ടത്ത് ആർസ്ക്കായെ പോലെയിലൂടെ ലവ്രോവിന്റെ പിറകേ നടന്നു. അദ്ദേഹം ഒരു നൂറു മീററർ മുമ്പേ നടക്കുന്നുണ്ട്. മൈതാനം വിജനമായിരുന്നെങ്കിലും ലവ്രോവിന്റെ ഉപദേശമനുസരിച്ചുള്ള ''മുൻകരുതലുകൾ'' പാലിച്ചുകൊണ്ട് ഞാൻ കുടിച്ചുവെളിവില്ലാത്ത തൊഴിലാളിയെപ്പോലെ ചൂളമടിച്ചും പാട്ടുപാടിയും ആടിയാടി മുന്നോട്ടു നീങ്ങി. മുകളിൽ, കറുത്ത് കീറിപ്പറിഞ്ഞ കാർമേഘങ്ങൾ അലസമായി നീങ്ങുന്നുണ്ടായിരുന്നു. ഒരു സ്വർണ്ണപ്പന്തുപോലെ അവയ്ക്കിടയിലൂടെ ഉരുണ്ടുനീങ്ങിയ ചന്ദ്രബിംബം നിലത്ത് നിഴലുകൾ വീശി. വെള്ളക്കുഴികൾ വെള്ളിയുടേയും ഉരുക്കിന്റേയും നിറത്തിൽ വെട്ടി

ത്തിളങ്ങി. പുറകിൽ നഗരത്തിന്റെ രോഷാകുലമായ ആരവം കേട്ടു.

സെമിനാരിയുടെ കുറച്ചപ്പുറത്തു് ഒരു പഴത്തോട്ടത്തിന്റെ വേലിക്കരികിൽ എന്റെ വഴികാട്ടി നിന്നപ്പോൾ ഞാൻ വേഗം നടന്നു് ഒപ്പമെത്തി. നിശ്ശബ്ദം വേലി ചാടിക്കടന്നുകൊണ്ടു് ഞങ്ങൾ, കളപിടിച്ചു കിടന്നിരുന്ന തോട്ടത്തിലൂടെ നടന്നു. താണുകിടന്നിരുന്ന മരക്കൊമ്പുകൾ ഞങ്ങളുടെ ദേഹത്തു് കനത്ത വെള്ളത്തുള്ളികൾ ചൊരിഞ്ഞു. ഞങ്ങൾ ഒരു വീടിന്റെ മുമ്പിലെത്തി, അമർത്തിയടച്ചിരുന്ന ഒരു ജനാലയിൽ മെല്ലെ തട്ടി. താടിനീട്ടിയ ഒരാൾ ജനാല തുറന്നു. അയാളുടെ പിന്നിൽ ഇരുട്ടു മാത്രം. ഒച്ചയും അനക്കവുമില്ല.

''ആരാണതു്?''

''യാക്കോവിന്റെ ആൾക്കാരാണു്.''

''കടന്നുവരിൻ!''

ആ കുററാക്കുററിരുട്ടത്തും മററനേകം പേരുടെ സാന്നിദ്ധ്യം എനിക്കനുഭവപ്പെട്ടു. വസ്ത്രങ്ങളുലയുന്ന ശബ്ദം, കാലൊച്ച, അടക്കിയ ചുമ, കുശുകുശുപ്പു്—എല്ലാം കേട്ടു. ഒരു തീപ്പെട്ടിക്കോൽ ഉരച്ചപ്പോൾ എന്റെ മുഖത്തു് വെളിച്ചം വീണു. ചുററിനും ഇരുണ്ട രൂപങ്ങൾ ചുമരോടു ചേർന്നു് ഇരിക്കുന്നതു് ഞാനും കണ്ടു.

''എല്ലാവരും എത്തിയോ?''

''ഉവ്വു്.''

''ജനാലയിൽ വല്ല തുണിയും തൂക്കു്. ഷട്ടറിനിടയിലൂടെ വെളിച്ചം പുറത്തു കടക്കരുതു്.''

ഒരു കുപിതശബ്ദം ഉറക്കെ ചോദിച്ചു:

''ആളില്ലാത്ത വീട്ടിൽ കൂടണമെന്നു് ഏതു ബുദ്ധിമാനാണു നിർദ്ദേശിച്ചതു്?''

''പതുക്കെ!''

മൂലയ്ക്കു് ഒരു കൊച്ചുവിളക്കു് തെളിഞ്ഞു. സാമാനങ്ങളൊന്നുമില്ലാത്ത ഒരൊഴിഞ്ഞ മുറിയായിരുന്നു അതു്. രണ്ടു് വീഞ്ഞപ്പെട്ടികളുടെ കുറുകെയിട്ടിരുന്ന ഒരു പലകയിന്മേൽ, വേലിപ്പുറത്തിരിക്കുന്ന കാക്കകളെപ്പോലെ അഞ്ചു പേർ നിരന്നിരിപ്പുണ്ടു്. കുത്തിനിർത്തിയ മറെറാരു പെട്ടിയിന്മേൽ വിളക്കു വച്ചിരിക്കുന്നു. മൂന്നുപേർ ചുമരും ചാരി നിലത്തിരിപ്പുണ്ടു്. മുടി നീട്ടി, വിളറി, ക്രമാധികം ശോഷിച്ച ദേഹവുമായി ഒരു ചെറുപ്പക്കാരൻ ജനാൽപ്പടിയിൽ ഇരിക്കുന്നു. ആ ചെറുപ്പക്കാരനെയും താടിക്കാരനെയും ഒഴികെ മറെറല്ലാവരെയും എനിക്കു നേരത്തെ അറിയാം. ഞാൻ വായിച്ചു കേൾപ്പിക്കാൻ പോകുന്ന ലഘുലേഖയുടെ പേർ

''നമ്മുടെ അഭിപ്രായവ്യത്യാസങ്ങൾ'' എന്നാണെന്നും ''മുൻനറോദ്നയ വോലൃക്കാര''നായ ഗെയോർഗിയ് പ്ലെഹാനൊവാണ് ഗ്രന്ഥകാരനെന്നും താടിക്കാരൻ കനത്തുമുഴങ്ങുന്ന ശബ്ദത്തിൽ പറഞ്ഞു.

നിലത്തെ നിഴലിൽനിന്നും ആരോ മുറുമുറുത്തു:

''അതൊക്കെ ഞങ്ങൾക്കറിയാം.''

നിഗൂഢതയുടെ അന്തരീക്ഷം എന്നിൽ സുഖകരമായൊരു ഉദ്വേഗമുണർത്തി. നിഗൂഢതയുടെ കാവ്യാത്മകതയ്ക്കപ്പുറമൊന്നില്ല. ദേവാലയത്തിൽ വന്ന് പ്രഭാതപ്രാർത്ഥന നടത്തുന്ന ഒരു ദൈവവിശ്വാസിയാണു ഞാനെന്ന് എനിക്കു തോന്നി. റോമാരാജ്യത്തെ ഭൂഗർഭഗൃഹകളേയും ആദികാലക്രിസ്ത്യാനികളേയും ഞാൻ ഓർത്തുപോയി. വാക്കുകൾ പെറുക്കിപ്പെറുക്കി ഉച്ചരിച്ചുകൊണ്ടിരുന്ന ആ കനത്ത ശബ്ദം മുറിയിൽ മുഴങ്ങി.

''അസംബന്ധം!'' വീണ്ടും ആരോ മൂലയ്ക്കുനിന്നു മുറുമുറുത്തു.

ആ കോണിൽ ഇരുട്ടത്ത് കണ്ട ചെമ്പിന്റെ നിഗൂഢമായ തിളക്കം റോമായോദ്ധാവിന്റെ പടത്തൊപ്പിയെ അനുസ്മരിപ്പിച്ചു. അത് അടുപ്പിന്റെ മൂടിയായിരിക്കുമെന്നു ഞാൻ ഊഹിച്ചു.

മുറിയിൽ കേട്ട പതിഞ്ഞ ശബ്ദങ്ങൾ ചൂടുപിടിച്ച വാക്കുകളുടെ കലക്കത്തിൽ കിടന്ന് മല്ലിട്ടു. ആരെന്തു പറയുന്നുവെന്നു മനസ്സിലാക്കാൻ സാദ്ധ്യമാവാതായി. അപ്പോഴാണ് എന്റെ തലയ്ക്കു മുകളിലുള്ള ജനാലപ്പടിയിൽനിന്ന് പരിഹാസസ്വരത്തിലുള്ള ഒരു ചോദ്യം ഉച്ചത്തിലുയർന്നത്:

''വായന നടത്തുന്നുണ്ടോ ഇല്ലയോ?''

നീണ്ട മുടിയും വിളറിയ മുഖവുമുള്ള ചെറുപ്പക്കാരനാണ് അതു ചോദിച്ചത്. എല്ലാവരും മൗനം പൂണ്ടു. വായനക്കാരന്റെ കനത്ത ശബ്ദം മാത്രമേ കേട്ടുള്ളു. ഉരയ്ക്കുന്ന തീപ്പെട്ടിക്കോലുകളുടെ ജ്വാലയിലും എരിയുന്ന സിഗററ്റുകളുടെ ചുവന്ന തിളക്കത്തിലും കണ്ണുകളിറുക്കിയോ വിടർത്തിയോ ഇരിക്കുന്ന ചിന്താധീനങ്ങളായ മുഖങ്ങൾ തെളിഞ്ഞു.

വായന നീണ്ടുനീണ്ടു പോയി. സംശയത്തിനിടനൽകാത്ത ചിന്തകളെ ലളിതമായും അനായാസമായും ഉൾക്കൊള്ളുന്ന ആ എരിവും മൂർച്ചയുമുള്ള വാക്കുകൾ എനിക്കിഷ്ടപ്പെട്ടെങ്കിലും ഞാൻ വായന കേട്ട് ക്ഷീണിച്ചു.

പെട്ടെന്ന്, തികച്ചും അപ്രതീക്ഷിതമായി, വായന നിന്നു. രോഷാകുലമായ ആക്രോശങ്ങളാൽ അവിടം മുഖരിതമായി.

''ചതികാൽവെട്ടി!''

''ചപ്പടാച്ചി!''

''നമ്മുടെ വീരപുരുഷന്മാർ ചിന്തിയ ചോര കളങ്കപ്പെടുത്തുന്നു!''

''ഗ്രെനെറാലൊവിമെനയും ഉല്യാനൊവിനെയും മററും കഴുവേററിയതിനു ശേഷമാണിതു്...''

ജനാലപ്പടിയിൽനിന്നു് ചെറുപ്പക്കാരന്റെ ശബ്ദം വീണ്ടും കേട്ടു:

''മാന്യരേ! നമുക്കു് ഈ പ്രാക്ക നിർത്തി ഗൗരവമുള്ള ചർച്ച തുടങ്ങിയാലെന്താ?''

എനിക്കു തർക്കങ്ങൾ ഇഷ്ടമല്ല. അവ മനസ്സിലാക്കാനുള്ള കഴിവുമില്ല. ക്ഷുഭിതചിന്തകളുടെ ചപലഗതികൾ പിന്തുടരാൻ എനിക്കു വിഷമമാണു്. തർക്കത്തിലേർപ്പെടുന്നവർ വെളിപ്പെടുത്തുന്ന അഹന്ത എന്നെ സദാ അമർഷംകൊള്ളിച്ചിട്ടുമുണ്ടു്.

ജനാലപ്പടിയിൽനിന്നു് മുന്നോട്ടാഞ്ഞുകൊണ്ടു് ചെറുപ്പക്കാരൻ എന്നോടു ചോദിച്ചു:

''അപ്പപ്പുരയിൽ ജോലിചെയ്യുന്ന പേഷ്കോവാണു നിങ്ങൾ, അല്ലേ? എന്റെ പേർ ഫെദൊസേയെവു് എന്നാണു്. നമ്മൾ തമ്മിൽ പരിചയപ്പെടണം. ഇവിടെ ഇനി കാര്യമായിട്ടൊന്നും നടക്കുകയില്ല. ഈ ബഹളം വളരെനേരം നീണ്ടുനിൽക്കും. അതുകൊണ്ടു് വലിയ പ്രയോജനമൊട്ടില്ലതാനും. നമുക്കിവിടന്നു കടക്കാം?''

കാര്യഗൗരവമുള്ള ഒരു യുവജനവൃത്തം സംഘടിപ്പിച്ചയാളാണു ഫെദൊസേയെവെന്നു ഞാൻ കേട്ടിരുന്നു. ആഴമുള്ള കണ്ണുകളോടുകൂടിയ അയാളുടെ വിളറിയ മുഖം എനിക്കിഷ്ടപ്പെട്ടു.

പാടത്തുകൂടി ഒന്നിച്ചു നടക്കുമ്പോൾ അയാൾ എന്നോടു പലതും ചോദിച്ചു. തൊഴിലാളികൾക്കിടയിൽ എനിക്കു പരിചയക്കാരാരെങ്കിലുമുണ്ടോ? ഞാൻ എന്തു പുസ്തകങ്ങളാണു വായിക്കുന്നതു്? ഒഴിവുസമയം എത്ര കിട്ടും? കൂട്ടത്തിൽ അയാൾ പറഞ്ഞു:

''നിങ്ങളുടെ അപ്പപ്പുരയെപ്പററി ഞാൻ കേട്ടിട്ടുണ്ടു്. നിങ്ങൾ ആ വിഡ്ഢിത്തത്തിനുവേണ്ടി സമയം കളയുന്നതു് അത്ഭുതമായിരിക്കുന്നു. നിങ്ങൾ എന്തിനങ്ങിനെ ചെയ്യുന്നു?''

എനിക്കു് അവിടെ നിന്നതുകൊണ്ടു പ്രയോജനമൊന്നുമില്ലെന്നു തോന്നാൻ തുടങ്ങിയിട്ടു് കുറച്ചു നാളായി. ഞാൻ അക്കാര്യം അയാളോടു പറഞ്ഞു. അയാൾ സന്തുഷ്ടനായി. ഹൃദ്യമായ ഒരു പുഞ്ചിരിയോടെ അയാൾ എന്റെ കൈ ഗാഢമായി പിടിച്ചുകുലുക്കി. താൻ ഒന്നുരണ്ടു ദിവസത്തിനകം പട്ടണം വിടുകയാണെന്നും മൂന്നാഴ്ചകഴിഞ്ഞു് മടങ്ങിവരുമെന്നും എവിടെവെച്ചു് എങ്ങിനെ തമ്മിൽക്കാണാമെന്നു് അപ്പോഴറിയിക്കാമെന്നും അയാൾ പറഞ്ഞു.

അപ്പപ്പുരയിലെ കാര്യങ്ങഠം പൂർവാധികം ഭംഗിയായി നടന്നു. എന്റെ സ്ഥിതി പൂർവാധികം മോശമാവുകയും ചെയ്തു. പുതിയ കെട്ടിടത്തിലേക്കു മാറിയതോടെ എന്റെ ജോലികഠം വർദ്ധിച്ചു. അപ്പപ്പുരയിലെ പണിക്കു പുറമെ റൊട്ടിയുംകൊണ്ടു് വീടുകളിലും സെമിനാരിയിലും ''കലീനബാലികാപാഠശാല''യിലും പോകണം. എന്റെ വട്ടിയിൽനിന്നു ബൺറൊട്ടികഠം പെറുക്കിയെടുക്കുന്നതിനിടയിൽ ആ പെൺകുട്ടികഠം എന്നെ ചില കത്തുകഠം ഏല്പിക്കും. ഭംഗിയുള്ള കടലാസിൽ കുട്ടിത്തംവിട്ടുമാറാത്ത കൈപ്പടയിൽ എഴുതിയ നിർലജ്ജമായ വാക്കുകഠം കണ്ടു് ഞാൻ പലപ്പോഴും അത്ഭുതപ്പെട്ടിട്ടുണ്ടു്. വെടിപ്പുള്ള വേഷവും തെളിഞ്ഞ കണ്ണുകളുമായി എന്റെ വട്ടിക്കുചുററും ആഹ്ലാദത്തോടെ തിങ്ങിക്കൂടുന്ന ആ കലീനകുമാരിമാർ മുഖംകൊണ്ടു് ഗോഷ്ഠി കാണിക്കുന്നതും ഇളംചുവപ്പാർന്ന കുഞ്ഞിക്കൈകളിലിട്ടു് ബൺറൊട്ടികഠം തിരിക്കുന്നതും കാണുമ്പോഠം എനിക്കൊരു വല്ലായ്മ അനുഭവപ്പെടും. അവരിലാരാണു്, ഒരുപക്ഷെ ശരിയായ അർത്ഥം മനസ്സിലാക്കാതെയാവാം, എനിക്കു് ആ നിർലജ്ജമായ കുറിപ്പുകളെഴുതിയതെന്നു് ഞാൻ അവരെ നോക്കി അത്ഭുതപ്പെട്ടിട്ടുണ്ടു്. മലീമസമായ ''ആശ്വാസഗൃഹങ്ങളെ'' ഓർത്തുകൊണ്ടു് ഞാൻ ചിന്തിച്ചുപോകും:

''ആ മാളങ്ങളിൽനിന്നും 'അദൃശ്യതന്തു' ഇവിടെ വന്നെത്തിയതാവുമോ?''

ആ ബാലികമാരിലൊരുവഠം—മുഴുത്ത മാറും വണ്ണത്തിൽ പുറകോട്ടു പിന്നിയിട്ട കറുത്ത മുടിയുമുള്ള ഒരു കുബേരപുത്രി—ഒരു ദിവസം എന്നെ ഇടനാഴിയിൽ വച്ചു് തടഞ്ഞുനിർത്തിയിട്ടു് തിടുക്കത്തിൽ സ്വകാര്യമായി പറഞ്ഞു:

''ഈ കത്തു കൊണ്ടുക്കൊടുത്താൽ ഞാൻ നിനക്കു് പത്തു കോപ്പെക്കു തരാം.''

കരുണാർദ്രമായ കരിമിഴികളിൽ കണ്ണീരുമായി അവഠം ചുണ്ടുകടിച്ചുകൊണ്ടു് എന്നെ നോക്കിയപ്പോഠം അവളുടെ കപോലങ്ങളും കർണ്ണപുടങ്ങളും ചുവന്നു ചോരനിറമായി. പത്തു കോപ്പെക്കു് ഞാൻ മഹാമനസ്കതയോടെ നിരസിച്ചെങ്കിലും കത്തു് മേൽവിലാസക്കാരനെ ഏല്പിച്ചു. മേൽക്കോടതിയിലെ ഒരു ജഡ്ജിയുടെ മകനായിരുന്നു അയാഠം. കവിളത്തു് ക്ഷയരോഗത്തിന്റെ തുടുപ്പു പരന്നിരുന്ന, നീളംകൂടിയ ഒരു വിദ്യാർത്ഥി. അമ്പതു കോപ്പെക്കിന്റെ ചില്ലറ ചിന്താമൂകനായി എണ്ണിയെടുത്തിട്ടു് അയാഠം എനിക്കു നീട്ടി. ഞാൻ വേണ്ടെന്നു പറഞ്ഞപ്പോഠം അയാഠം അതെന്റെ കീശയിലിടാൻ ഒരു വിഫലശ്രമം നടത്തി. ചില്ലറ മുഴുവനും നിലത്തു വീണു.

ചെമ്പുതുട്ടുകഠം മുറിയിൽ സർവ്വത്ര ഓടിനടക്കുന്നതു് അയാഠം നിർ

വികാരനായി നോക്കിനിന്നു. വിരലുകളുടെ ഞൊട്ടയൊടിയുന്നത്ര ശക്തിയായി കൈകരം കൂട്ടിത്തിരുമ്മിക്കൊണ്ട് അയാരം ഒരു നെടുവീർപ്പോടെ മന്ത്രിച്ചു:

''ഇനി എന്തു ചെയ്യാൻ? ശരി, പോയിട്ടുവാ. എനിക്കു് ആലോചിക്കണം.''

അയാരം ആലോചിച്ചിട്ടെന്തുണ്ടായെന്ന് എനിക്കറിഞ്ഞുകൂടാ. പക്ഷെ ആ പെൺകുട്ടിയോടു് എനിക്കു് അങ്ങേയററം സഹതാപം തോന്നി. അവരം താമസിയാതെ പാഠശാല വിട്ടു. പതിനഞ്ചു വർഷത്തിനുശേഷം ഞാനവളെ വീണ്ടും കണ്ടുമുട്ടി. ക്രൈമിയയിലെ ഒരു സ്കൂളിലെ അദ്ധ്യാപികയായിരുന്നു അവരം. ഒരു ക്ഷയരോഗിയായിക്കഴിഞ്ഞിരുന്ന അവരം, ജീവിതത്താൽ അവഹേളിക്കപ്പെട്ട ഒരാളുടെ ഒടുങ്ങാത്ത പകയോടെയാണു് ലോകത്തുള്ള സർവ്വതിനെക്കുറിച്ചും സംസാരിച്ചതു്.

റൊട്ടികൊടുപ്പു കഴിഞ്ഞാൽ എനിക്കു് കുറച്ചൊന്നുറങ്ങാൻ ഇടകിട്ടും. വൈകുന്നേരം അപ്പപ്പുരയിലെ പണിതുടങ്ങുകയായി. പാതിരാവ്വുമുമ്പു് അപ്പക്കടയിൽ മധുരപലഹാരങ്ങരം എത്തിയിരിക്കണം. പുതിയ കടയുടെ സ്ഥാനം നാടകശാലയ്ക്കടുത്താണു്. കളി കഴിഞ്ഞു് ചൂടാറാത്ത ബെല്ലു തിന്നാൻ ആളുകരം വരും. അതു കഴിഞ്ഞാൽ പിറേറന്നത്തേയ്ക്കു് വലിയ റൊട്ടിക്കുള്ള മാവു കുഴയ്ക്കലായി. പത്തും ഇരുപതും മന്നു് കൈകൊണ്ടു കുഴയ്ക്കുന്നതു് കുട്ടിക്കളിയല്ല.

വീണ്ടും രണ്ടോ മൂന്നോ മണിക്കൂർ നേരത്തെ ഉറക്കം. വീണ്ടും റൊട്ടി കൊടുക്കാനുള്ള പോക്കു്.

ഇതു് ദിവസേന തുടർന്നുപോന്നു.

''വിവേകവും നന്മയും ശാശ്വതത്വവു''മാർന്ന എന്തോ വിതയ്ക്കാനുള്ള സഹിക്കാനാവാത്ത വെമ്പൽ ഈ സമയത്തു് എന്നെ പിടികൂടിയിരുന്നു. സ്വതെ സംസർഗ്ഗപ്രിയനായിരുന്ന ഞാൻ സരസമായി കഥപറയാൻ സമർത്ഥനായിരുന്നു. എന്റെ അനുഭവങ്ങളും പുസ്തകവായനയും എന്റെ ഭാവനയെ ഉത്തേജിപ്പിച്ചു. സർവ്വസാധാരണമായ ഒരു നിസ്സാരകാര്യത്തിൽനിന്നു് ഞാൻ ''അദൃശ്യതന്തു'' യഥേഷ്ടം തുന്നിച്ചേർത്തുകൊണ്ടു് രസകരങ്ങളായ കഥകരം നെയ്തെടുക്കും. ക്രെസ്തോവ്നിക്കൊവിന്റെയും അലഫുസൊവിൻേറയും ഫാക്ടറികളിലെ തൊഴിലാളികളിൽ ചിലരെ എനിക്കറിയാമായിരുന്നു. നികീത റുബ്ത്സോവ് എന്ന പേരുള്ള ഒരു വൃദ്ധനെയ്ത്തുകാരനോടു് എനിക്കു വിശേഷിച്ചും അടുപ്പം തോന്നി. അസ്വസ്ഥനും വിവേകശാലിയുമായ ആ മനുഷ്യൻ റഷ്യയിലെ ഏതാണ്ടെല്ലാ നെയ്ത്തുശാലകളിലും കയറിയിറങ്ങിയിട്ടുണ്ട്.

''ഞാൻ ഈ ഊരു ചുററാൻ തുടങ്ങിയിട്ടു് അമ്പത്തേഴു വർഷമായി.

എന്റെ അലെക്സേയ് മിഖായിലിച്ച് ! കുഞ്ഞേ, എന്റെ പുത്തൻ തകിലിൾ!'' കറുത്ത കണ്ണടക്കു പിന്നിലെ ദീനംപിടിച്ച ചാരക്കണ്ണുകളിൽ പുഞ്ചിരി വരുത്തിക്കൊണ്ട് അയാൾ അടഞ്ഞ സ്വരത്തിൽ പറയും. അയാൾ തന്നത്താനുണ്ടാക്കിയ ആ കണ്ണടയുടെ ചെമ്പുകമ്പികൾ അയാളുടെ മൂക്കിന്റെ കടഭാഗത്തും ചെവിയുടെ പുറകിലും ക്ലാവിന്റെ പച്ചപ്പാടുകൾ സൃഷ്ടിച്ചു. കീഴ്ച്ചുണ്ടിനു താഴെ മുററിനിൽക്കുന്ന നരച്ച രോമമൊഴിച്ചാൽ താടി വടിച്ച് തടിച്ച മേൽമീശ വച്ചു നടക്കുന്ന ആ മനുഷ്യനെ അക്കാരണത്താൽ ''ജർമ്മൻകാരൻ'' എന്നാണ് കൂടെയുള്ളവർ വിളിച്ചത്. സാധാരണ പൊക്കവും വിരിഞ്ഞ മാറുമുള്ള അയാളിൽ നിന്നും വിഷാദ സമന്വിതമായ ഒരു ഉന്മേഷം പ്രസരിച്ചു.

''എനിക്കു സർക്കസ്സു കാണാൻ ഇഷ്ടമാണ്,'' അവിടവിടെ മുഴച്ചു നിൽക്കുന്ന കഷണ്ടിത്തല ഇടത്തോട്ട് ചെരിച്ചുപിടിച്ചുകൊണ്ട് അയാൾ പറയും. ''കുതിരകളെ എത്ര ഭംഗിയായി പരിശീലിപ്പിച്ചിട്ടുകുന്നു, അല്ലേ? വെറും മൃഗങ്ങൾ. അതു കാണുമ്പോൾ ആശ്വാസം തോന്നും. ആ മൃഗങ്ങളെ ബഹുമാനത്തോടെ നോക്കുമ്പോൾ ആലോചിച്ചുപോകും: ഇക്കണക്കിന് മനുഷ്യരേയും മൂള ഉപയോഗിക്കാനായി പഠിപ്പിക്കാനൊക്കും. മൃഗങ്ങളെ സർക്കസ്സുകാർ പാട്ടിലാക്കുന്നത് പഞ്ചാര കൊടുത്തിട്ടാണ്. നമുക്കുവേണ്ടിയും കടയിൽനിന്നു പഞ്ചാര വാങ്ങാം. പക്ഷെ നമുക്കു വേണ്ടതു് ആത്മാവിനുള്ള പഞ്ചാരയാണ്. അതിന്റെ പേരാണ് ദയ. അതുകൊണ്ട്, ചങ്ങാതി, കാര്യങ്ങൾ നടത്തേണ്ടതു് ദയകൊണ്ടാണ്, നമ്മുടെ ഇടയിൽ നടക്കുന്നതുപോലെ കുറുവടികൊണ്ടല്ല. ശരിയല്ലേ?''

പക്ഷെ അയാൾ ആളുകളോടു ദയ കാട്ടിയില്ല. പാതി അവജ്ഞയോടും പരിഹാസത്തോടുംകൂടിയാണ് അയാൾ അവരോടു സംസാരിച്ചതു്. തർക്കങ്ങളിൽ അയാൾ എതിരാളിയെ അപമാനിക്കണമെന്ന വ്യക്തമായ ഉന്നംവച്ചുകൊണ്ട് ആശ്ചര്യസൂചകമായ ഒന്നോ രണ്ടോ വാക്കുകളിലൂടെ തിരിച്ചടിക്കും. ഒരു ബിയർഷാപ്പിൽവച്ചാണ് ഞാൻ അയാളെ ആദ്യമായി പരിചയപ്പെടുന്നതു്. ആ സമയത്ത് ആളുകൾ അയാളെ തല്ലാൻ വട്ടംകൂട്ടുകയായിരുന്നു. ഒന്നുരണ്ടടി കൊടുക്കുകയും ചെയ്തു. ഞാൻ ഇടപെട്ട് അയാളെ പിടിച്ചുമാററി.

''അവർ വല്ലാതെ തല്ലിയോ?'' ശരൽക്കാലത്തു പതിവുള്ള ചെറിയ ചാററൽമഴയത്ത് ഇരുട്ടിലൂടെ നടന്നുപോകുമ്പോൾ ഞാൻ ചോദിച്ചു.

''ഇതു് തല്ലാണോ?'' അയാൾ അലക്ഷ്യമായി പറഞ്ഞു.

അതായിരുന്നു ഞങ്ങളുടെ പരിചയത്തിന്റെ തുടക്കം. ആദ്യമൊ

ക്കെ അയാൾ എന്നെ അതിസമർത്ഥമായി കളിയാക്കുമായിരുന്നു. പക്ഷെ നമ്മുടെ ജീവിതത്തിൽ ''അദൃശ്യതന്തു''വിനുള്ള പങ്കു് ഞാൻ വിവരിച്ചു കേൾപ്പിച്ചപ്പോൾ അയാൾ ചിന്താവിഷ്ടനായി ആശ്ചര്യം പ്രകടിപ്പിച്ചു:

''നീ ആളു് മടയനല്ലല്ലൊ! അല്ലേയല്ല! എന്താ, കൊള്ളാമോ?''

അതിനുശേഷം അയാളെന്നോടു് പിതൃനിർവിശേഷമായ വാത്സല്യത്തോടെയാണു് പെരുമാറിയതു്. എന്നെ ഇരട്ടപ്പേരു ചേർത്തു് വിളിക്കാനും തുടങ്ങി.

''അലെക്സെയ് മക്സീമിച്ച്, എന്റെ പൊന്നു് തോലുളി! നിന്റെ വിചാരങ്ങളുണ്ടല്ലൊ—ഒക്കെ ശരിയാണു്. പക്ഷെ നീ പറയുന്നതു് ഒരുത്തനും വിശ്വസിക്കില്ല. ഒരു ഗുണവുമില്ല.''

''നിങ്ങൾ വിശ്വസിക്കുന്നുണ്ടോ?''

''ഞാനൊരു തെണ്ടിപ്പട്ടിയല്ലെ. പോരെങ്കിൽ വാലു മുറിച്ചതും. പക്ഷെ ആളുകളുണ്ടല്ലൊ, തുടലിട്ട പട്ടികളാണു്. ഓരോരുത്തന്റേയും വാലിൽ എന്തൊക്കെയാണു് തൂങ്ങുന്നതു്: ഭാര്യ, മക്കൾ, പിന്നെ ഒരു നൂറുകൂട്ടം ലൊട്ടുലൊടുക്കുകൾ. ഓരോ പട്ടിയും അവന്റെ കൂടിനെ പൂജിക്കുന്നു. ആളുകൾ നീ പറയുന്നതു വിശ്വസിക്കില്ല. ഞാൻ മൊറോസൊവിന്റെ മില്ലിലായിരുന്നപ്പോൾ അവിടൊരിക്കൽ ഒരു കുഴപ്പം നടന്നു. മുമ്പിൽ നിന്നവർക്കു് തലയ്ക്കടി കിട്ടി. തല ആസനമല്ലല്ലൊ. എളുപ്പം മറക്കില്ല.''

ക്രെസ്തോവ്നിക്കൊവ് ഫാക്ടറിയിലെ ഫിററായിരുന്ന യാക്കൊവ് ഷാപ്പൊഷ്നിക്കൊവിനെ പരിചയപ്പെട്ടതോടെ അയാൾ കുറെശ്ശെ സ്വരം മാററാൻ തുടങ്ങി. ക്ഷയരോഗിയും ഗിത്താർവായനക്കാരനും ബൈബിൾ പണ്ഡിതനുമായിരുന്ന യാക്കൊവിന്റെ വികാരനിർഭരമായ ദൈവനിഷേധം അയാളെ അത്ഭുതപ്പെടുത്തി. ശ്വാസകോശത്തിന്റെ ചോരപുരണ്ട മൃതാംശങ്ങൾ നാലുപാടും തുപ്പിത്തെറിപ്പിച്ചുകൊണ്ടു് യാക്കൊവ് ആവേശപൂർവ്വം വാദിക്കും:

''ഒന്നാമതു്, 'ദൈവത്തിന്റെ പ്രതിച്ഛായയിലും സാദൃശ്യത്തിലു'മല്ല എന്നെ സൃഷ്ടിച്ചിട്ടുള്ളതു്. എന്റെ അറിവു് പൂജ്യമാണു്. കഴിവു് പൂജ്യമാണു്. ഞാൻ നല്ലവനുമല്ല. അല്ലേയല്ല! രണ്ടാമതു്, ദൈവത്തിനു് ഒന്നെങ്കിൽ എന്റെ കഷ്ടപ്പാടുകളെപ്പററി അറിഞ്ഞുകൂടാ, അല്ലെങ്കിൽ അറിയാമായിട്ടും സഹായിക്കാനുള്ള കഴിവില്ല; അതുമല്ലെങ്കിൽ കഴിവുണ്ടെങ്കിലും അനുഗ്രഹമില്ല. മൂന്നാമതു, ദൈവം സർവ്വജ്ഞനോ സർവ്വശക്തനോ ദയാപരനോ അല്ല. അങ്ങിനെയൊരാളേ ഇല്ല! വെറും കെട്ടുകഥ. സർവ്വതും കെട്ടുകഥയാണു്. നമ്മുടെ ജീവിതം മുഴുവനും. പക്ഷെ എന്നെ പററിക്കാൻ നോക്കണ്ട!''

റുബ്ത്സോവ് നാവുയർത്താൻ കഴിയാതെ അന്തംവിട്ട കേഠം ക്കും. പിന്നീടയാഠം കോപംകൊണ്ടു വിവർണ്ണനായി വായിൽത്തോന്നിയതൊക്കെ വിളിച്ചുപറയും. പക്ഷെ യാക്കൊവ് ബൈബിളിൽനിന്നുദ്ധരിക്കുന്ന വിശുദ്ധവചനങ്ങഠം അയാളെ നിരായുധനും ചിന്താമൂകനുമാക്കും.

ഈ ആക്രോശങ്ങഠം നടത്തുമ്പോഠം യാക്കൊവിന്റെ രൂപമാകെ ഒരു ഭീഷണഭാവം ആർജ്ജിച്ചിരുന്നു. ഇരുണ്ടുശോഷിച്ച മുഖം. ജിപ്സിയുടേതുപോലെ കറുത്തു ചുരുണ്ട മുടി. കരിവാളിച്ച ചുണ്ടുകളുടെ പിന്നിൽ തിളങ്ങുന്ന ചെന്നായ്പ്പല്ലുകഠം. അയാളുടെ ഇരുണ്ട കണ്ണുകഠം എതിരാളിയുടെ മുഖത്തേക്കു് ചുഴിഞ്ഞിറങ്ങുമ്പോഠം, കശക്കിഞെരിക്കുന്ന ആ തറച്ചുനോട്ടം താങ്ങാൻ വിഷമമാണു്. ഭ്രാന്താലയത്തിലെ മെഗാലൊമേനിയാക്കിന്റെ നോട്ടം ഞാനോർത്തുപോയി.

യാക്കൊവിന്റെ അടുത്തുനിന്നു മടങ്ങി റുബ്ത്സോവ് എന്നോടു വിഷണ്ണനായി പറഞ്ഞു:

''ദൈവത്തിനെതിരായി എന്റെ മുമ്പിൽ ഇതേവരെ ആരും സംസാരിച്ചിട്ടില്ല. ഞാൻ പലതും കേട്ടവനാണു്. പക്ഷെ ഇതുപോലൊന്നു കേട്ടിട്ടില്ല. ആ മനുഷ്യൻ അധികകാലം ജീവിക്കുകയില്ലെന്നു തീർച്ച. കഷ്ടംതന്നെ! ചൂടു കേറിക്കേറി ചുട്ടുപഴുത്തിരിക്കയാണു്... കൗതുകകരംതന്നെ.''

അയാഠം അതിവേഗം യാക്കൊവിന്റെ ഒരു ഉററചങ്ങാതിയായി. ഉള്ളാകെ തിളച്ചുമറിഞ്ഞു്, അടിമുടി ഇളകിവശായി, അയാഠം കൂടെക്കൂടെ കൈ പൊക്കി ദീനംപിടിച്ച കണ്ണു തിരുമ്മിക്കൊണ്ടിരുന്നു.

''അപ്പോഠം അങ്ങിനെയാണു്!'' അയാഠം ചിരിച്ചുകൊണ്ടു പറയും. ''ദൈവത്തെ വേണ്ട, അല്ലെ! ഹും! സാറിന്റെ കാര്യമാണെങ്കിൽ, എന്റെ പൊന്നു സൂചി, എനിക്കു ചിലതൊക്കെ പറയാനുണ്ടു്. സാറിനെക്കൊണ്ടു് എനിക്കൊരു ശല്യവുമില്ല. കുഴപ്പക്കാരൻ സാറല്ല, മുതലാളിയാണു്. ഞാൻ ഏതു സാറിന്റേക്കൂടെയും ഒത്തുപൊക്കോളാം. ഇവാൻ ഗ്രോസ്നിയ്തന്നെ ആയിക്കോട്ടെ. ഭരിക്കാനാണിഷ്ടമെങ്കിൽ കയറിയിരുന്നു് ഭരിച്ചോ. ഒന്നുമാത്രം. മുതലാളിയെ എനിക്കു വിട്ടുതരണം. അതാണു കാര്യം! അതു ചെയ്യാമെങ്കിൽ ഞാൻ നിന്നെ സിംഹാസനത്തിൽ സ്വർണ്ണത്തുടലിട്ടു പൂട്ടി ഇരുത്താം. പൂജിക്കാം.''

''പട്ടിണിമന്നൻ'' എന്ന പുസ്തകം വായിച്ചിട്ടു് അയാഠം പറഞ്ഞു:

''അതിൽ പറഞ്ഞിട്ടുള്ളതു മുഴവനും സത്യമാണു്, സംശയമില്ല!''

കല്ലച്ചിലെഴുതിയ ഒരു ലഘുലേഖ ആദ്യമായി കണ്ടപ്പോഠം അയാഠം എന്നോടു ചോദിച്ചു:

''ഇതാരാണ് നിനക്കെഴുതിത്തന്നതു്? വെടിപ്പായിപ്പറഞ്ഞിട്ടുണ്ടു്. എന്റെ നന്ദി അറിയിച്ചേക്കു്.''

റുബ്ത്സോവിനു് അറിവിനു വേണ്ടി ഒടുങ്ങാത്ത ദാഹമായിരുന്നു. ഷാപ്പൊഷ്നിക്കൊവിന്റെ ദൈവദൂഷണങ്ങൾ അതീവശ്രദ്ധയോടെയാണു് അയാൾ കേട്ടതു്. പുസ്തകങ്ങളെക്കുറിച്ചുള്ള എന്റെ സംസാരം അയാൾ മണിക്കൂറുകളടുപ്പിച്ചു കേട്ടുകൊണ്ടിരിക്കും. ആഹ്ലാദത്തോടെ പൊട്ടിച്ചിരിച്ചു് തലയാട്ടിക്കൊണ്ടു് അയാൾ പറയും:

''മനുഷ്യന്റെ തലച്ചോറെന്നു പറയുന്നതു് അതിശയംതന്നെ! സംശയമില്ല!''

കണ്ണിനു സുഖമില്ലാത്തതുകൊണ്ടു് അയാൾക്കു വായിക്കാൻ ബുദ്ധിമുട്ടായിരുന്നു. എങ്കിലും അയാൾക്കു പലതിനെക്കുറിച്ചും അറിവുണ്ടായിരുന്നു. അതു കണ്ടിട്ടു് ഞാൻതന്നെ പലപ്പോഴും അത്ഭുതപ്പെട്ടിട്ടുണ്ടു്.

''ജർമ്മൻകാരുടെ ഇടയിൽ അസാമാന്യബുദ്ധിയുള്ള ഒരു മരപ്പണിക്കാരനുണ്ടു്. രാജാവുതന്നെ അയാളുടെ ഉപദേശം തേടാറുണ്ടു്.''

ചോദിച്ചുവന്നപ്പോൾ അയാൾ സംസാരിക്കുന്നതു് ബേബലിനെക്കുറിച്ചാണെന്നു് എനിക്കു മനസ്സിലായി.

''നിങ്ങൾ ഇക്കാര്യം എങ്ങിനെ അറിഞ്ഞു?''

''അതൊക്കെ അറിയാം,'' തലയോട്ടിയുടെ മുഴയിൽ മാന്തിക്കൊണ്ടു് അയാൾ രണ്ടു വാക്കിൽ മറുപടി പറഞ്ഞു.

ജീവിതത്തിന്റെ ദുസ്സഹമായ ഒച്ചപ്പാടും ബഹളവുമൊന്നും ഷാപ്പൊഷ്നിക്കൊവിനെ അലട്ടിയില്ല. ദൈവനിഗ്രഹത്തിലും പുരോഹിതദ്വേഷത്തിലും അയാൾ പൂർണ്ണമായും മുഴുകിക്കഴിഞ്ഞിരുന്നു. സന്യാസിമാരെ അയാൾ വിശേഷിച്ചും വെറുത്തു.

ഒരിക്കൽ റുബ്ത്സോവ് അയാളോടു് സൗമ്യമായി ചോദിച്ചു:

''നീയെന്താണു്, യാക്കൊവ്, ഏതു സമയവും ദൈവത്തിന്റെ നേരെ മാത്രം ചാടിക്കടിക്കുന്നതു്?''

അതു കേട്ടു് അയാൾ കൂടുതൽ ദണ്ഡനയോടെ വിളിച്ചുപറഞ്ഞു:

''എന്നെ ശല്യപ്പെടുത്താൻ വേറെന്തുണ്ടു്? ഇരുപതു വർഷത്തോളം ഞാൻ ദൈവത്തിൽ വിശ്വസിച്ചു. ദൈവത്തെ ഭയന്നു് ജീവിച്ചു. എല്ലാം സഹിച്ചു. ചോദ്യംചെയ്യാൻ വയ്യല്ലൊ. എല്ലാം മുകളിലാണു നിശ്ചയിക്കുന്നതു്. ഞാൻ തടവിൽ ജീവിച്ചു. ബൈബിൾ ശ്രദ്ധിച്ചു വായിച്ചപ്പോൾ കാര്യം മനസ്സിലായി. എല്ലാം കെട്ടുകഥയാണു്! വെറും കെട്ടുകഥ, നിക്കീത!''

''അദൃശ്യതന്തു''വിനെ വലിച്ചുപൊട്ടിക്കാനെന്നപോലെ കൈ വീശിക്കൊണ്ടു് അയാൾ വിതുമ്മിക്കരഞ്ഞെന്നോണം പറയും:

''എന്നിട്ട ഞാനിതാ ഇത്ര നേരത്തേ ചാവാൻ പോവുകയാണ്!''

ശ്രദ്ധേയരായ മററു ചില പരിചയക്കാരും എനിക്കുണ്ടായിരുന്നു. ഞാൻ ഇടയ്ക്കൊക്കെ സെമ്യോനൊവിന്റെ അപ്പപ്പുരയിൽ പോയി പഴയ സ്നേഹിതരെ കാണും. അവർക്കെന്നെ കാണുന്നതിൽ വലിയ സന്തോഷമായിരുന്നു. എന്റെ സംസാരം താല്പര്യപൂർവ്വം ശ്രദ്ധിക്കുകയും ചെയ്യും. പക്ഷെ റുബ്ത്സോവ് പാർത്തിരുന്നത് അഡ്മിറാൽററി വാർഡിലാണ്. കമ്പാന്റെ വളരെ അപ്പുറത്ത് തത്താർക്കോളനിയിലായിരുന്നു ഷാപ്പ്രാഷ്നിക്കൊവിന്റെ താമസം. രണ്ടും തമ്മിൽ നാലു നാഴികയുടെ ദൂരമുണ്ട്. അതുകൊണ്ട് ഞാനവരെ വളരെ ദുർലഭമായിട്ടേ കാണാറുള്ളു. അവരെന്നെ വന്നുകാണാമെന്നു വച്ചാൽ അതു സാദ്ധ്യവുമല്ല. കാരണം, എനിക്കവരെ സ്വീകരിച്ചിരുത്താൻ ഇടമില്ല. പോരെങ്കിൽ, പുതിയ അപ്പക്കാരൻ—പട്ടാളത്തിൽനിന്നു പിരിച്ചുവിട്ട ഒരുത്തൻ—ജെൻഡാർമുകാരുമായി ലോഹ്യത്തിലായിരുന്നു. ജെൻഡാർമുകാരുടെ ആപ്പീസിന്റെ പിന്മുററവും ഞങ്ങളുടെ മുററവും തൊട്ടുതൊട്ടാണു കിടന്നിരുന്നത്. കരുത്തന്മാരായ ''നീലക്കോട്ടുകാർ'' മതിലു ചാടി വന്ന്, കേണൽ ഗൻഗർത്തിനായി ബണ്ണും തങ്ങൾക്കായി റൊട്ടിയും വാങ്ങിക്കൊണ്ടുപോകും. മാത്രമല്ല, അപ്പപ്പുരയിലേക്ക് അനാവശ്യമായി ശ്രദ്ധയാകർഷിക്കാതിരിക്കാൻ വേണ്ടി ''ആളുകളുടെ കൺവെട്ടത്ത് അധികം നിൽക്കേണ്ട''ന്ന് എന്നോട് നിർദ്ദേശിച്ചിട്ടുമുണ്ടായിരുന്നു.

എന്റെ ജോലി കൂടുതൽക്കൂടുതൽ അർത്ഥശൂന്യമായിവരികയാണെന്നു ഞാൻ കണ്ടു. യാതൊരു പ്രായോഗികപരിഗണനയും കൂടാതെ ആളുകൾ പണപ്പെട്ടിയിൽനിന്ന് കൂടെക്കൂടെ ഇഷ്ടംപോലെ പണമെടുക്കും. ചിലപ്പോൾ മാവിനു കൊടുക്കാൻ പോലും പണം തികയുകയില്ല. താടിരോമങ്ങൾ വലിച്ചുകൊണ്ട് ദെരെൻകോവ് മ്ലാനമായ പുഞ്ചിരിയോടെ പറയും:

''ഇക്കണക്കിനു നമ്മൾ പൊളിയും.''

അയാളുടെ സ്ഥിതിയും കഷ്ടമായിരുന്നു. ഗർഭവതിയായിരുന്ന ചുവന്ന മുടിക്കാരി നാസ്ത്യ അമർഷംകൊണ്ടു പൂച്ചയെപ്പോലെ ചീറി. ലോകത്തോടു മുഴുവനുമുള്ള പക അവളുടെ പച്ചക്കണ്ണുകളിൽ ജ്വലിച്ചു.

അന്ദ്രേയെ കാണാത്ത മട്ടിൽ അവൾ അയാളുടെ മുമ്പിലേക്കു നേരെ നടക്കും. അപരാധം നിറഞ്ഞ പുഞ്ചിരിയോടെ അയാൾ വഴിമാറിക്കൊടുത്തിട്ട് നെടുവീർപ്പിടും.

ചിലപ്പോൾ അയാൾ എന്നോട് പരാതിപ്പെടും:

''കാര്യഗൗരവം ആർക്കുമില്ല. സകലരും കയ്യിട്ടു വാരുകയാണ്.

അതിൽ വല്ല അർത്ഥവുമുണ്ടോ? ഞാൻ ജാഡ്സൻ സോക്സ് വാങ്ങി. അന്നുതന്നെ കാണാതായി!''

സോക്സിന്റെ കാര്യം ആലോചിച്ചാൽ ചിരിവരും. പക്ഷേ ഞാൻ ചിരിച്ചില്ല. നിസ്വാർത്ഥനും വിനയശീലനുമായ ആ മനുഷ്യൻ ആ പ്രയോജനപ്രദമായ സംരംഭത്തെ നിലനിർത്താൻ പാടുപെടുന്നതും ചുറ്റുമുള്ളവർ ആലോചനയില്ലാതെ, അലക്ഷ്യമായി, അതിനെ നശിപ്പിക്കുന്നതും ഞാൻ കണ്ടു. ആർക്കുവേണ്ടിയാണോ ഇതെല്ലാം ചെയ്യുന്നതു് അവരിൽനിന്നും ദെരെൻകോവ് യാതൊരു കൃതജ്ഞതയും പ്രതീക്ഷിച്ചില്ല. എങ്കിലും കുറേക്കൂടി അവധാനതയും സൗഹൃദവും അയാൾ അർഹിച്ചിരുന്നു. അയാൾക്കവ ലഭിച്ചില്ല. അയാളുടെ കുടുംബം അതിവേഗം തകർന്നുകൊണ്ടിരുന്നു. അച്ഛൻ മതഭീതികളെച്ചുറ്റിയുള്ള ഒരുതരം മനോവൈകല്യത്തിന് ഇരയായിക്കഴിഞ്ഞിരുന്നു. ഇളയ സഹോദരൻ മദ്യസേവയും സ്ത്രീസേവയും തുടങ്ങി. സഹോദരി ഒരു അന്യയെപ്പോലെ പെരുമാറി. അവൾ ചെമ്പൻമുടിക്കാരൻ വിദ്യാർത്ഥിയുമായി വ്യസനകരമായ ഒരു പ്രണയബന്ധത്തിൽ ഏർപ്പെട്ടിരിക്കുകയാണെന്നു തോന്നി. പലപ്പോഴും അവളുടെ കണ്ണുകൾ കരഞ്ഞുവീർത്തിരിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ഞാൻ ആ വിദ്യാർത്ഥിയെ വെറുക്കാൻ തുടങ്ങി.

ഞാൻ മരീയ ദെരെൻകോവയുമായി പ്രേമത്തിലാണെന്നു് എനിക്കു തോന്നി. ഞങ്ങളുടെ കടയിലെ വില്പനക്കാരിയായ നദേഷ്ദ ഷ്ചെർബാത്തൊവയേയും ഞാൻ പ്രേമിച്ചു. കൊഴുത്ത ദേഹവും തുടുത്ത കവിളുകളുമുള്ള ആ പെൺകൊടിയുടെ ചെഞ്ചുണ്ടിൽ സ്നേഹാർദ്രമായൊരു പുഞ്ചിരി സദാ കളിയാടിയിരുന്നു. ആകെക്കൂടി ഞാനൊരു പ്രേമാർത്ഥിയായിക്കഴിഞ്ഞിരുന്നു. എന്റെ പ്രായം, സ്വഭാവം, കലങ്ങിമറിഞ്ഞ ജീവിതം, ഇതെല്ലാംകൊണ്ടും സ്ത്രീസംസർഗ്ഗം എനിക്കാവശ്യമായിരുന്നു. അതു കുറെ വൈകിപ്പോയെങ്കിലേയുള്ളു. ഒരു സ്ത്രീയുടെ വാത്സല്യം, ചുരുങ്ങിയതു് സ്നേഹപൂർവ്വമായ താല്പര്യമെങ്കിലും, എനിക്കു വേണ്ടിയിരുന്നു. എനിക്കു് എന്നെപ്പററിത്തന്നെ തുറന്നു സംസാരിക്കണം. പൊരുത്തമില്ലാത്ത ചിന്തകളുടേയും കലങ്ങിമറിഞ്ഞ മനോമുദ്രകളുടേയും തുലാമാലകളഴിക്കണം.

എനിക്കു് സ്നേഹിതന്മാരാരുമുണ്ടായിരുന്നില്ല. ''സംസ്കരിച്ചെടുക്കാനുള്ള സാമഗ്രി''യായി എന്നെ വീക്ഷിച്ചവരോടു് എനിക്കു് അടുപ്പം തോന്നിയില്ല: ഉള്ളു തുറന്നു സംസാരിക്കാൻ കഴിഞ്ഞതുമില്ല. അവർക്കു താല്പര്യമില്ലാത്ത വല്ലതിനേയും കുറിച്ചു ഞാൻ സംസാരിച്ചുതുടങ്ങിയാൽ അവർ ഉപദേശിക്കും:

''അതു വിട്ടുകള!''

ഗ്ലൂരി പ്രെത്ന്യോവിനെ അറസ്റ്റുചെയ്തു് സെൻറ് പീറേറഴ്സ് ബർഗ്ഗിലുള്ള ''ക്രെസ്റ്റീ''ജയിലിലേക്കു കൊണ്ടുപോയി. അതിരാവിലെ തെരുവിൽവച്ചു കണ്ടുമുട്ടിയ നിക്കീഫൊറിച്ചാണു് എന്നോടീ വിവരം ആദ്യം പറഞ്ഞതു്. എൻെറ നേരെ ചിന്താമഗ്നനായി നടന്നുവന്ന അയാഠം പരേഡുകഴിഞ്ഞു വരുന്നവനെപ്പോലെ മെഡലുകളെല്ലാമണിഞ്ഞിരുന്നു. തൊപ്പിയുടെ നേരെ കയ്യുയർത്തിയിട്ടു് അയാഠം നിശ്ശബ്ദം എന്നെ കടന്നുപോയെങ്കിലും തൽക്ഷണംതന്നെ നിന്നു് കർക്കശസ്വരത്തിൽ പറഞ്ഞു:

''ഗ്ലൂരി അലെക്സാന്ദ്രോവിച്ചിനെ ഇന്നലെ രാത്രി അറസ്റ്റുചെയ്തു.''

ചുററും കണ്ണോടിച്ചിട്ടു് അയാഠം കൈവീശിക്കൊണ്ടു് സ്വരം താഴ്ത്തി പറഞ്ഞു:

''ആ പയ്യൻെറ കാര്യം കഴിഞ്ഞു.''

അയാളുടെ കൗശലമാർന്ന കണ്ണുകളിൽ കണ്ണുനീരിൻെറ തിളക്കം കണ്ടെന്നു തോന്നി.

പ്രെത്ന്യോവ് അറസ്റ്റു പ്രതീക്ഷിച്ചിരുന്നുവെന്നു് എനിക്കറിയാമായിരുന്നു. അയാഠംതന്നെ അക്കാര്യത്തെക്കുറിച്ചു് മുന്നറിയിപ്പു തരികയും ഞാനും റുബ്ത്സോവും അയാളെ കാണാൻ ചെല്ലരുതെന്നു് ഉപദേശിക്കുകയും ചെയ്തിരുന്നു. എന്നെപ്പോലെതന്നെ അയാഠംക്കും റുബ്ത്സോവിനെ വലിയ കാര്യമായിരുന്നു.

കണ്ണു നിലത്തൂന്നിക്കൊണ്ടു് നിക്കീഫൊറിച്ചു് നിരുന്മേഷനായി ചോദിച്ചു:

''എന്താ നീ വീട്ടിൽ വരാത്തതു്?''

അന്നു വൈകിട്ടു് ഞാൻ അയാളുടെ കാവൽപ്പുര സന്ദർശിച്ചു. അയാഠം ഉറക്കമുണർന്നതേയുള്ളു. കട്ടിലിലിരുന്നു് ക്വാസു് കുടിക്കുകയാണു്. ഭാര്യ ജനാലയ്ക്കരികിൽ കുനിഞ്ഞിരുന്നു് അയാളുടെ ട്രൗസറിൽ എന്തോ തുന്നുന്നു.

''അങ്ങിനെ അതും നടന്നു,'' ഇടതൂർന്ന രോമങ്ങഠംക്കിടയിലൂടെ നെഞ്ചു ചൊറിയുന്നതിനിടയിൽ എൻെറ നേരെ ചിന്താനിരതമായ ഒരു നോട്ടമയച്ചുകൊണ്ടു് പോലീസുകാരൻ പറഞ്ഞു. ''അയാളെ അറസ്റ്റുചെയ്തു. അയാളുടെ മുറിയിൽനിന്നു് ഒരു പാത്രം കണ്ടെടുത്തു. അയാളതിലാണു് സാറിനെതിരായ പോസ്റ്ററുകഠംക്കുള്ള ചായം കലക്കിയതു്.''

നിലത്തു തുപ്പിയിട്ടു് അയാഠം ദേഷ്യത്തോടെ ഭാര്യയോടു് മുറുമുറുത്തു:

''ട്രൗസറിങ്ങു താ!''

''ഇപ്പൊത്തരാം,'' തലയുയർത്താതെ അവാം പറഞ്ഞു.

''ഇവാംക്കു വലിയ സങ്കടം. കരച്ചിലാണ്,'' ഭാര്യയുടെനേരെ കണ്ണെറിഞ്ഞുകൊണ്ടു് വൃദ്ധൻ പറഞ്ഞു. ''എനിക്കുമുണ്ടു് സങ്കടം. പക്ഷെ ഒരു വിദ്യാർത്ഥി വിചാരിച്ചാൽ സാറിനെതിരെ എന്തു ചെയ്യാൻ കഴിയും?''

അയാാം വസ്ത്രമെടുത്തിട്ടുകൊണ്ടു് പറഞ്ഞു:

''ഞാനിപ്പോാം വരാം... നീ സമോവാർ കത്തിക്കു്!''

ഭാര്യ ജനാലയിലൂടെ വെളിയിലേക്കു നോക്കിക്കൊണ്ടു് അനങ്ങാതിരുന്നു. പക്ഷെ അയാളുടെ പിന്നിൽ കതകടഞ്ഞ ക്ഷണത്തിൽ അവാം വേഗം തല തിരിച്ചു്, കതകിൻെറ നേരെ മുഷ്ടിചുരുട്ടിക്കാട്ടി. ഒടുങ്ങാത്ത പകയോടെ പല്ലുകടിച്ചുകൊണ്ടു് അവാം പറഞ്ഞു:

''ചെകുത്താൻ!''

അവളുടെ മുഖം കരഞ്ഞുകരഞ്ഞു് വീർത്തിരുന്നു. ഇടത്തേ കണ്ണു് കരിവാളിച്ചു് മിക്കവാറും അടഞ്ഞിരിക്കുന്നു. അവാം എണീററു് അടുപ്പിനടുത്തേക്കു പോയി. സമോവാറിൻെറ നേരെ കുനിഞ്ഞുകൊണ്ടു് അവാം പിറുപിറുത്തു:

''ഞാൻ അയാളെ ചതിച്ചില്ലെങ്കിൽ കണ്ടോ! അയാളെ ഞാൻ കരയിക്കും! ചെന്നായെപ്പോലെ അയാാം കിടന്നു നിലവിളിച്ചില്ലെങ്കിൽ നോക്കിക്കോ! നീ അയാാം പറഞ്ഞതൊന്നും വിശ്വസിക്കരുതു്. ഒരു വാക്കുപോലും വിശ്വസിക്കരുതു്. അയാാം നിന്നെ കുടുക്കിലാക്കാനുള്ള ശ്രമമാണ്. അയാാം പച്ചക്കള്ളമാണു പറയുന്നതു്. അയാാംക്കു് ഒരുത്തനെക്കുറിച്ചും സങ്കടമില്ല. ചൂണ്ടയിടുകയാണ്. നിങ്ങളെക്കുറിച്ചു സകല കാര്യങ്ങളും അയാാംക്കറിയാം. അതാണയാളുടെ വയററിപ്പിഴപ്പു്. ആളെപ്പിടുത്തം.''

അവാം എൻെറ അടുത്തു വന്നു് കെഞ്ചുന്ന സ്വരത്തിൽ പറഞ്ഞു:

''നിനക്കെന്നോടു കുറച്ചു സ്നേഹം കാട്ടിക്കൂടേ?''

എനിക്കവളെ ഒരിക്കലും ഇഷ്ടപ്പെട്ടിരുന്നില്ല. പക്ഷെ തീക്ഷ്ണവും ദുസ്സഹവുമായ വേദന മുററിനിന്ന ആ നോട്ടം കണ്ടപ്പോാം ഞാൻ അവളെ അരികിലണച്ചു്, മെഴുക്കുപുരണ്ടു് പരുപരുത്തു് അലങ്കോലമായിക്കിടന്നിരുന്ന മുടി തലോടി.

''ആരെയാണ് അയാാം ഇപ്പോാം നോട്ടമിട്ടിരിക്കുന്നതു്?''

''റിബ്നൊര്യാദ്സ്കയ തെരുവിലെ ഒരു സത്രത്തിൽ താമസിക്കുന്ന ആരെയോ.''

''പേരറിയാമോ?''

അവളൊരു പുഞ്ചിരിയോടെ പറഞ്ഞു:

''നീ എന്നോടു ചോദിച്ച കാര്യം ഞാൻ അയാളോടു പറയാൻ പോവുകയാണ്! അതാ വരുന്നുണ്ട്!... പാവം ഗ്ലൂരിയുടെ പുറകെ മണത്തുനടന്നതു് അയാളാണ്.''

ഇത്രയും പറഞ്ഞിട്ടു് അവരം അടുപ്പിനടുത്തേക്കു് ഓടി.

നിക്കിഫൊറിച്ച് ഒരു കുപ്പി വോഡ്ക്കയും ജാമും റൊട്ടിയുമായി വന്നു. ഞങ്ങരം ചായകുടിക്കാനിരുന്നു. തൊട്ടടുത്തു് ഇരുന്ന മരീന കേട്ടപാററാത്ത കണ്ണു് എന്റെ മുഖത്തേക്കയച്ചുകൊണ്ടു് എന്നെ പ്രത്യേകവാത്സല്യത്തോടെ സൽക്കരിച്ചു. ഭർത്താവു് എന്നോടു് വേദാന്തപ്രസംഗവും തുടങ്ങി:

''അദൃശ്യതന്തുവുണ്ടല്ലൊ. അതിരിക്കുന്നതു് ആളുകളുടെ ചങ്കിലാണ്. അസ്ഥിയിലാണ്. അതു് പൊട്ടിക്കാൻ കഴിയുമോ? പറിച്ചുകളയാൻ കഴിയുമോ? ആളുകരം സാറിനെ കാണുന്നതു് ദൈവമായിട്ടാണ്.''

അപ്രതീക്ഷിതമായി അയാരം എന്റെ നേരെ ഒരു ചോദ്യമെറിഞ്ഞു.

''നീ വലിയ പുസ്തകവായനക്കാരനാണല്ലൊ. സുവിശേഷം വായിച്ചിട്ടുണ്ടോ? എന്തു പറയുന്നു? അതിൽ പറഞ്ഞിട്ടുള്ളതു മുഴുവനും ശരിയാണോ?''

''എന്തോ, അറിഞ്ഞുകൂടാ.''

''എന്റെ അഭിപ്രായത്തിൽ, അനാവശ്യമായ പലതും അതിലെഴുതിവച്ചിട്ടുണ്ടു്. അതും കുറച്ചൊന്നുമല്ല. ഉദാഹരണത്തിനു് പിച്ചക്കാരുടെ കാര്യമെടുക്കാം. പിച്ചക്കാർ സ്വർഗ്ഗീയസുഖം അനുഭവിക്കുന്നവരാണത്രെ. എന്തിനെച്ചൊല്ലിയാണ് സ്വർഗ്ഗീയസുഖം? ആ പറച്ചിലിൽ വലിയ കാര്യമില്ല. പൊതുവിൽ പാവങ്ങളെപ്പററി പലതും വ്യക്തമല്ല. പാവപ്പെട്ടവനും പാപ്പരായവനും രണ്ടാണ്. പാവപ്പെട്ടവനാകുന്നതു മോശമാണ്. പക്ഷെ പാപ്പരാകുന്നതു് ഭാഗ്യദോഷം കൊണ്ടാണെന്നു വരാം. അങ്ങിനെ വേണം കാണാൻ. അതാണു നല്ലതു്.''

''അതെന്താ?''

എന്നെ തറച്ചുനോക്കിക്കൊണ്ടു് സ്വല്പനേരം മിണ്ടാതിരുന്നശേഷം അയാരം സുചിന്തിതങ്ങളെന്നു തോന്നിയ കനപ്പെട്ട വാക്കുകരം സ്ഫുടമായ സ്വരത്തിൽ പറഞ്ഞുതുടങ്ങി.

''സുവിശേഷത്തിൽ അനുകമ്പ ധാരാളമുണ്ടു്. വലിയ ദോഷം ചെയ്യുന്ന ഒരു സംഗതിയാണ് അനുകമ്പ. എനിക്കങ്ങിനെയാണു തോന്നുന്നതു്. അനുകമ്പയുണ്ടെങ്കിൽ, ഒന്നിനും കൊള്ളാത്തവരെന്നു മാത്രമല്ല ഉപദ്രവകാരികരംപോലുമായവർക്കുവേണ്ടി പണം വാരിക്കോരി ചെലവാക്കേണ്ടിവരും. ധർമ്മശാലകരം, ജയിലുകരം, ഭ്രാന്താലയങ്ങരം,

ക്കെ വേണം. നല്ല ആരോഗ്യവും കരുത്തുമുള്ളവരെയാണ് സഹായിക്കേണ്ടതു്. അവർക്കപ്പോൾ അവരുടെ ശക്തി പാഴാക്കികളയേണ്ടിവരില്ല. പക്ഷെ നമ്മൾ സഹായിക്കുന്നതു് ബലഹീനരെയാണ്. ബലഹീനനെ ബലവാനാക്കാൻ സാധിക്കുമോ? ഫലമോ? ബലവാന്മാർ ക്ഷീണിക്കുന്നു. ബലഹീനന്മാർ അവരുടെ പിടലിയിൽ കയറിയിരിക്കുന്നു. അതാണു പ്രശ്നം! പലതിനെക്കുറിച്ചും രണ്ടാമതാലോചിക്കേണ്ടിയിരിക്കുന്നു. ഒരു കാര്യം മനസ്സിലാക്കണം. ജീവിതം സുവിശേഷത്തിൽ നിന്നു് എന്നേ മാറിപ്പോയി. അതു് അതിന്റെ വഴിക്കു പോകുന്നു. ക്രൈസ്തവരാഷ്ട്ര്യാവിനെത്തന്നെ പിടിച്ചതു് എന്തുകൊണ്ടാണെന്നറിയാമോ? അനുകമ്പകൊണ്ട്! പിച്ചക്കാർക്കു പിച്ചകൊടുക്കും. വിദ്യാർത്ഥികൾ തുലഞ്ഞുപൊക്കോട്ടെ! ഇതിലെന്തു ന്യായമാണു്?''

ഞാൻ ഇത്തരം ചിന്താഗതികൾ മുമ്പു് കേട്ടിട്ടുണ്ട്. സാധാരണ കരുതപ്പെടുന്നതിലും എത്രയോ വിപുലമായും ശക്തിയായും പടർന്നുപിടിച്ചിട്ടുള്ളതാണവ. പക്ഷെ ഇത്ര നിശിതമായ രൂപത്തിൽ അവ പ്രകാശിപ്പിച്ചുകേൾക്കുന്നതു് ആദ്യമാണ്. ഏഴു വർഷം കഴിഞ്ഞു് നിററ്സ്ഷെയെക്കുറിച്ചുള്ള കൃതികൾ വായിച്ചപ്പോൾ, കസാനിലെ പോലീസുകാരന്റെ തത്വശാസ്ത്രം ഞാൻ വളരെ വ്യക്തമായി ഓർത്തു. ഞാൻ ഇടയ്ക്കൊന്നു പറഞ്ഞുകൊള്ളട്ടെ. നേരത്തേതന്നെ ജീവിതത്തിൽ നേരിട്ടു് കേൾക്കാത്ത ഒരാശയം വളരെ അപൂർവ്വമായിട്ടേ ഞാൻ പുസ്തകത്തിൽ കണ്ടിട്ടുള്ളു.

വാക്കുകളുടെ താളത്തിനൊപ്പിച്ചു് ചായത്തട്ടത്തിന്റെ വക്കിൽ തട്ടിക്കൊണ്ട് ആ ''ആൾപ്പിടിയൻ'' ദീർഘനേരം സംസാരിച്ചു. പരുഷമായി പുളിച്ചുപിടിച്ചിരുന്ന ആ ശോഷിച്ച മുഖം എന്റെ നേർക്കല്ല, തേച്ചുമിനുക്കിയ സമോവാറിന്റെ താമ്രദർപ്പണത്തിലേക്കാണു തിരിച്ചു നോക്കിയതു്.

''നിങ്ങൾക്കു പോകാൻ സമയമായി,'' ഭാര്യ രണ്ടുതവണ ഓർമ്മിപ്പിച്ചു. പക്ഷെ അയാൾ മറുപടി പറയാതെ തന്റെ ചിന്തകളുടെ ചരടിൽ വാക്കുകൾ ഒന്നൊന്നായി കോർത്തുകൊണ്ടിരുന്നു. പെട്ടെന്നു്, ഞാനറിയാതെതന്നെ അയാളുടെ സംസാരം മറെറാരു വഴിക്കു തിരിഞ്ഞു.

''നീയൊരു മായനല്ല. പഠിപ്പുണ്ട്. റൊട്ടിപ്പുരയിലെ ജോലി നിനക്കു പററിയതാണോ? സാറിന്റെ സാമ്രാജ്യത്തെ മററു വിധത്തിൽ സേവിച്ചാൽ അതിലൊട്ടും കുറയാത്ത പണം കിട്ടും...''

അയാളുടെ സംസാരം കേട്ടുകൊണ്ടിരിക്കുമ്പോൾ, നിക്കിഫൊറിച്ച് നോട്ടമിട്ടിരിക്കുന്ന കാര്യം റിബ്നൊര്യാദ്സ്കയയിലെ ഏനിക്കു പരിചയമില്ലാത്ത ആളുകളെ എങ്ങിനെ അറിയിക്കണമെന്നു് ആലോചി

ക്കുകയായിരുന്നു ഞാൻ. അടുത്ത കാലത്ത് യല്വത്തൊറൊവ്സ്കിൽനിന്ന് ശിക്ഷ കഴിഞ്ഞ് മടങ്ങിയെത്തിയ സെർഗേയ് സോമൊവ് എന്നൊരാൾ അവിടത്തെ സത്രത്തിൽ താമസമുണ്ടായിരുന്നു. അയാളെപ്പററി കൗതുകകരമായ പലതും ഞാൻ കേട്ടിരുന്നു.

''വിവരമുള്ളവർ ഒന്നിച്ചു കഴിയണം——തേനീച്ചകളേയും കടന്നലുകളേയും പോലെ ഒരു കൂട്ടിൽ കഴിയണം. സാറിൻെറ സാമ്രാജ്യം....''

''സമയം നോക്ക്! മണി ഒമ്പതായി!'' ഭാര്യ പറഞ്ഞു.

''നാശം!''

നിക്കീഫൊറിച്ച് ചാടിയെണീററ് യൂണിഫോറത്തിൻെറ കുടുക്കിട്ടു.

''സാരമില്ല. വണ്ടി പിടിച്ചോളാം. ഇറങ്ങട്ടെ, അനിയാ. ഇടയ്ക്കൊക്കെ വാ. നാണിക്കണ്ട.''

മേലിലൊരിക്കലും നിക്കീഫൊറിച്ചിൻെറ ''അതിഥി''യായി പോവില്ലെന്ന ദൃഢനിശ്ചയത്തോടെയാണ് ഞാൻ കാവൽപ്പുരയിൽനിന്നിറങ്ങിയത്. വൃദ്ധൻ എൻെറ കൗതുകമുണർത്തിയെങ്കിലും എനിക്കയാളോട് അറപ്പു തോന്നി. അനുകമ്പകൊണ്ടുള്ള ദോഷത്തെക്കുറിച്ച് അയാൾ പറഞ്ഞ വാക്കുകൾ എന്നെ വല്ലാതെ പിടിച്ചുലയ്ക്കുകയും എൻെറ ഓർമ്മയിൽ ഗാഢമായി പതിയുകയും ചെയ്തു. സത്യമായിട്ടുള്ള എന്തോ ഒന്ന് അവയിൽ അടങ്ങിയിട്ടുണ്ടെന്ന് എനിക്കു തോന്നിയെങ്കിലും ഒരു പോലീസുകാരൻെറ നാവിൽനിന്നാണ് അവ വീണതെന്ന വസ്തുത എന്നെ ഈർഷ്യപ്പെടുത്തി.

ഈ വിഷയത്തെക്കുറിച്ചുള്ള വിവാദങ്ങൾ ദുർലഭമായിരുന്നില്ല. വിശേഷിച്ചും ഒരു ചർച്ച എൻെറ മനസ്സിനെ വല്ലാതെ ഉലച്ചു.

ഒരു ''ടോൾസ്റ്റോയ്ചിന്താഗതിക്കാരൻ'' പട്ടണത്തിൽ വന്നു. അത്തരക്കാരിലൊരാളെ ഞാനാദ്യമായി കാണുകയാണ്. ഉറച്ച ദേഹവും ഇരുണ്ട നിറവും കറുത്ത ഊശാൻതാടിയും തടിച്ച കാപ്പിരിച്ചുണ്ടുമുള്ള ഒരു ദീർഘകായൻ. കുറച്ചൊന്നു കൂനി നിലത്തു കണ്ണൂന്നിയാണു നടപ്പെങ്കിലും കഷണ്ടികയറിയ തല ഇടയ്ക്കു പെട്ടെന്നുയർത്തി, ഇരുണ്ടുനനവുള്ളതും വികാരംകൊണ്ടു ജ്വലിക്കുന്നതുമായ കണ്ണുകളാൽ ദഹിപ്പിക്കുന്നൊരു നോട്ടമയയ്ക്കും. വെറുപ്പ് നീറിപ്പുകഞ്ഞുകൊണ്ടിരിക്കുന്ന, തുളച്ചുകയറുന്നൊരു നോട്ടം. ചർച്ചനടന്നത് ഒരു പ്രൊഫസറുടെ വീട്ടിൽ വച്ചാണ്. അവിടെക്കൂടിയ അനേകം ചെറുപ്പക്കാരുടെ കൂട്ടത്തിൽ മുഖശ്രീയുള്ള ഒരു മെലിഞ്ഞ പാതിരിയുമുണ്ടായിരുന്നു. ഒരു വൈദികബിരുദധാരി. ശൈത്യം ദ്യോതിപ്പിക്കുന്ന ചാരക്കണ്ണുകളുടെ ശുഷ്കമായ പുഞ്ചിരിയാൽ പ്രശോഭിതമായ വിളറിയ സുന്ദരമുഖത്തെ കറുത്ത പട്ടുവസ്ത്രം എടുത്തുകാട്ടി.

സ്വവിശേഷത്തിലെ മഹൽസത്യങ്ങളുടെ നിത്യമായ അചഞ്ചലതയെക്കുറിച്ച് ടോംസ്റ്റോയ്ചിന്താഗതിക്കാരൻ ദീർഘനേരം സംസാരിച്ചു. അയാളുടെ ശബ്ദം വിരസവും വാചകങ്ങൾ ഹ്രസ്വവുമായിരുന്നു. പക്ഷെ ദൃഢമായി മുഴങ്ങിയ വാക്കുകളിൽ അടിയുറച്ച ബോദ്ധ്യത്തിന്റെ ഊററം അനുഭവപ്പെട്ടു. രോമാവൃതമായ ഇടത്തെ കൈ എന്തിനെയോ വെട്ടിമുറിക്കുന്ന മട്ടിൽ ഒരേ താളത്തിൽ വീശികൊണ്ടും വലത്തെ കൈ കീശയിൽ തിരുകിക്കൊണ്ടുമാണ് അയാൾ അവ ഉച്ചരിച്ചതു്.

''നല്ല അഭിനയം,'' എന്റെ അടുത്തുള്ള മൂലയിൽനിന്നു് ആരോ മന്ത്രിച്ചു.

''ശരിയാണു്, വളരെ നാടകീയമായിരിക്കുന്നു....''

ശാസ്ത്രത്തിന്റെ നേർക്കുള്ള കത്തോലിക്കാമതത്തിന്റെ സമരത്തെക്കുറിച്ച് ഞാൻ അടുത്ത കാലത്തു് ഒരു പുസ്തകം വായിക്കുകയുണ്ടായി. ഡ്രേപ്പെർ എഴുതിയതാണെന്നാണു് ഓർമ്മ. സ്നേഹത്തിന്റെ ശക്തിയിലൂടെ ലോകത്തിനു സായൂജ്യം നേടാമെന്നു ഭ്രാന്തെടുത്തു വിശ്വസിക്കുന്നവരും ജനങ്ങളോടു ദയ തോന്നിയിട്ടുമാത്രം അവരെ അറുത്തുമുറിക്കാനും തീയിലിട്ടു ചുടാനും തയ്യാറായിട്ടുള്ളവരുമായ അക്കൂട്ടരിലൊരാളാണു് ഈ ടോംസ്റ്റോയ്ചിന്താഗതിക്കാരനെന്നു് എനിക്കു തോന്നി.

വീതിയേറിയ കയ്യോടുകൂടിയ ഒരു വെളുത്ത ഷർട്ടും അതിന്റെ മീതെ ചാരനിറത്തിലുള്ള ഒരു പഴയ മേലങ്കിയുമാണു് അയാൾ ധരിച്ചിരുന്നതു്. അതും അയാളെ മററുള്ളവരിൽനിന്നു മാററിനിർത്തി. തന്റെ സ്വവിശേഷപ്രസംഗം ഉപസംഹരിച്ചുകൊണ്ടു് അയാൾ അട്ടഹസിച്ചു:

''നിങ്ങൾ ക്രിസ്തുവിന്റെക്കൂടെയോ ഡാർവിന്റെക്കൂടെയോ?''

ഭീതിയും ഹർഷോന്മാദവും പൂണ്ട കണ്ണുകൾ അയാളുടെ മുഖത്തുനട്ടുകൊണ്ടു് യുവതീയുവാക്കന്മാർ ഞെങ്ങിഞെരുങ്ങി ഇരുന്നിരുന്ന കോണിലേക്കാണു് ഒരു കരിങ്കല്ലുപോലെ അയാൾ ആ ചോദ്യമെറിഞ്ഞതു്. അയാളുടെ പ്രസംഗം സകലരേയും ഞടുക്കിക്കളഞ്ഞതുപോലെ തോന്നി. അവർ മൗനംപൂണ്ടു് തലകുനിച്ചു് ചിന്തയിലാണ്ടു. തീപാറുന്ന കണ്ണുകളാൽ സകലരേയും ഭസ്മമാക്കിക്കൊണ്ടു് അയാൾ പരുഷസ്വരത്തിൽ തുടർന്നു:

''പുരോഹിതന്മാർക്കു മാത്രമേ പരസ്പരവിരുദ്ധങ്ങളായ ഈ രണ്ടു വിശ്വാസങ്ങളെ കൂട്ടിയോജിപ്പിക്കാൻ കഴിയൂ. അങ്ങിനെ കൂട്ടിയോജിപ്പിക്കുന്നതിലൂടെ അവർ തങ്ങളോടുതന്നെ നിർലജ്ജം കളവുപറയുകയും ആ കളവുമുഖേന ജനങ്ങളെ ദുഷിപ്പിക്കുകയും ചെയ്യുന്നു.''

കൊച്ചു പുരോഹിതൻ എണീററു. കുപ്പായക്കൈ ഭംഗിയായി തെറു ത്തുകയററിയിട്ട് അയാഠം വിഷലിപ്തമായ മര്യാദയോടും സൗജന്യമാർ ന്ന പുഞ്ചിരിയോടുംകൂടി വാചാലമായി സംസാരിച്ചുതുടങ്ങി:

''പരീശന്മാരെക്കുറിച്ചു പരക്കെയുള്ള അഭിപ്രായമാണു് നിങ്ങഠം ക്കുമുള്ളതെന്നു തോന്നുന്നു. അതു് പ്രാകൃതമാണെന്നു മാത്രമല്ല പരമാബ ദ്ധവുമാണു്.''

യഹൂദജനതയുടെ നിയമങ്ങളെ സത്യസന്ധമായും വിശ്വസ്തമായും സംരക്ഷിച്ചിട്ടുള്ളവരാണു് പരീശന്മാരെന്നും ജനങ്ങഠം എക്കാലത്തും ശത്രുക്കഠംക്കെതിരെ അവരോടൊപ്പമുണ്ടായിരുന്നുവെന്നും അയാഠം പറയു ന്നതു കേട്ടപ്പോഠം എനിക്കുണ്ടായ അത്ഭുതം കുറച്ചൊന്നുമായിരുന്നില്ല.

''ഉദാഹരണത്തിനു് ജോസഫു് ഫ്ളാവിയസ്സു് എഴുതിയിട്ടുള്ളതു് വായിച്ചുനോക്കു....''

ടോഠംസ്റ്റോയ്ചിന്താഗതിക്കാരൻ ചാടിയെണീററു. ഫ്ളാവിയസ്സി നെ വകവരുത്തുന്ന മട്ടിൽ കൈ വീശിക്കൊണ്ടു് അയാഠം ഗർജ്ജിച്ചു:

''ഇന്നും ജനങ്ങഠം അവരുടെ മിത്രങ്ങഠംക്കെതിരെ ശത്രുക്കളുടെ കൂടെയാണു പോകുന്നതു്. ജനങ്ങഠം സ്വമേധയാ പോകുന്നതല്ല. അവരെ ബലാൽക്കാരമായി പിടിച്ചുതള്ളുകയാണു്. നിങ്ങളുടെ ഫ്ളാവിയസ്സു് പറയുന്നതു് എനിക്കു പുല്ലാണു്.''

പാതിരിയും മററു താർക്കികരുംകൂടി മൗലികപ്രശ്നത്തെ കടി ച്ചുകീറി തുണ്ടുതുണ്ടാക്കി. അതു് തർക്കത്തിൽനിന്നു് അപ്രത്യക്ഷ മായി.

''സ്നേഹമാണു് സത്യം,'' ടോഠംസ്റ്റോയ് ചിന്താഗതിക്കാരൻ ഉൽ ഘോഷിച്ചു. അതു പറയുമ്പോഠം അയാളുടെ കണ്ണുകഠം വെറുപ്പും അവ ജ്ഞയുംകൊണ്ടു ജ്വലിച്ചു.

വാക്കുകഠം എന്റെ തലയ്ക്കുപിടിച്ചെന്നു തോന്നി. എനിക്കു് അവയുടെ അർത്ഥം മനസ്സിലാകാതായി. വാക്കുകളുടെ ചുഴലിക്കാററിൽ പ്പെട്ടു് എന്റെ കാൽച്ചുവട്ടിൽ ഭൂമി കുലുങ്ങി. ഈ ലോകത്തു് എ ന്നോളം മഠയനും മന്ദബുദ്ധിയുമായി മററാരുമില്ലെന്നു ഞാൻ നിരാശ യോടെ ചിന്തിച്ചു.

ഇരുണ്ട മുഖത്തുനിന്നു വിയർപ്പു വടിച്ചുകളഞ്ഞുകൊണ്ടു് ടോഠംസ്റ്റോ യ്ചിന്താഗതിക്കാരൻ രോഷപൂർവ്വം അലറി:

''സുവിശേഷം ദൂരെയെറിയു്! അതു മറന്നേക്കു്! അപ്പോഠംപ്പി ന്നെ നിങ്ങഠംക്കു് കളവു പറയേണ്ടി വരില്ലല്ലോ! ക്രിസ്തുവിനെ ഒരിക്കൽ ക്കൂടി കുരിശിലേററു്! സത്യത്തോടു ബഹുമാനമുണ്ടെങ്കിൽ ചെയ്യേണ്ടതു് അതാണു്!''

ഒരു ചോദ്യത്തിൻെറ കന്മതിൽ എൻെറ മുമ്പിൽ ഉയർന്നു: എന്താണിതു്? സന്തുഷ്ടിക്കുവേണ്ടിയുള്ള നിരന്തരസമരമാണു ജീവിതമെങ്കിൽ ദയയും സ്നേഹവും ആ സമരത്തിൻെറ വിജയത്തെ തടസ്സപ്പെടുത്തുകയല്ലേയുള്ളു?

ടോൾസ്റ്റോയ്ചിന്താഗതിക്കാരൻെറ പേരു് ക്ലോപ്സ്കിയെന്നാണെന്നു് ഞാൻ മനസ്സിലാക്കി. അയാളുടെ താമസസ്ഥലവും മനസ്സിലാക്കി. പിറേറന്നു വൈകിട്ടു് ഞാൻ അയാളെ കാണാൻ ചെന്നു. ഭൂസ്വത്തുടമകളായ രണ്ടു യുവതികളുടെ വീട്ടിൽ അതിഥിയായി കൂടിയിരുന്ന അയാൾ തോട്ടത്തിൽ പഴക്കംചെന്ന ഒരു കൂററൻ ലിൻഡൻമരത്തിൻെറ തണലത്തു് അവരൊന്നിച്ചു് ഒരു മേശയ്ക്കരികിൽ ഇരിക്കുന്നതാണു ഞാൻ കണ്ടതു്. ഇരുണ്ടു് രോമനിബിഡമായ മാറിടം കാണുമാറു് തുറന്നുകിടന്നിരുന്ന വെളുത്ത കുപ്പായമണിഞ്ഞ ആ നീണ്ടു് എല്ലുന്തിയ ശുഷ്കരൂപം, കിടപ്പാടമില്ലാതെ സത്യപ്രചരണവുമായി നടക്കുന്ന അപ്പസ്തോലനെക്കുറിച്ചു് എൻെറ മനസ്സിലുണ്ടായിരുന്ന ചിത്രവുമായി ഭംഗിയായിട്ടൊത്തിണങ്ങിയിരുന്നു.

അയാൾ മുമ്പിലുള്ള പിഞ്ഞാണിയിൽനിന്നു് പാലൊഴിച്ച റാസ്പ്ബെറിപ്പഴങ്ങൾ വെള്ളിക്കരണ്ടികൊണ്ടു് സ്വാദോടെ കോരിത്തിന്നുകയും തടിച്ച ചുണ്ടുകൾ നക്കുകയും ഓരോ ഇറക്കും കഴിഞ്ഞു് പൂച്ചയുടേതുപോലെ അങ്ങിങ്ങു് എഴുന്നുനിൽക്കുന്ന മീശരോമങ്ങളിൽനിന്നും വെളുത്ത പാൽത്തുള്ളികൾ ഊതിത്തെറിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. യുവതികളിലൊരുവൾ അയാളെ പരിചരിക്കാൻ തയ്യാറായി മേശയ്ക്കരികിൽ നില്പുണ്ടു്. മാറത്തു കയ്യും കെട്ടി, പൊടിനിറഞ്ഞു് ചൂടെടുക്കുന്ന ആകാശത്തു് സ്വപ്നമൂറുന്ന കണ്ണും നട്ടു്, ലിൻഡൻമരത്തിൽ ചാരിനിൽക്കുകയാണു് അപര. ഊതനിറത്തിലുള്ള നേർത്ത വസ്ത്രങ്ങൾ അണിഞ്ഞിരിക്കുന്ന രണ്ടുപേരേയും കണ്ടാൽ തിരിച്ചറിയാൻ വിഷമിക്കും.

സ്നേഹത്തിൻെറ സർഗ്ഗശക്തിയെക്കുറിച്ചും ''മനുഷ്യനെ ലോകത്തിൻെറ ആത്മാവുമായി കൂട്ടിയിണക്കാൻ'' കഴിവുള്ള—ജീവിതത്തിലുടനീളം വ്യാപിച്ചുകിടക്കുന്ന സ്നേഹവുമായി ബന്ധപ്പെടുത്താൻ കഴിവുള്ള—ആ വികാരത്തെ ഓരോരുത്തരുടേയും ഉള്ളിൽ വളർത്തിയെടുക്കേണ്ടതിൻെറ ആവശ്യകതയെക്കുറിച്ചും അയാൾ സന്തോഷത്തോടും സൗമനസ്യത്തോടും കൂടി എന്നോടു സംസാരിച്ചു.

''അതൊന്നുകൊണ്ടു മാത്രമേ മനുഷ്യനെ ബന്ധിക്കാൻ കഴിയൂ. സ്നേഹമില്ലെങ്കിൽ ജീവിതത്തെ മനസ്സിലാക്കാൻ സാദ്ധ്യമല്ല. സമരമാണു് ജീവിതത്തിൻെറ നിയമമെന്നു പറയുന്നവർ അന്ധരായ ആത്മാക്കളാണു്. നശിക്കാൻ വിധിക്കപ്പെട്ടവരാണു്. തീകൊണ്ടു് തീയണെയ്ക്കാൻ

സാദ്ധ്യമല്ലാത്തതുപോലെതന്നെ തിന്മകൊണ്ടു് തിന്മയെ ജയിക്കാനും സാദ്ധ്യമല്ല.''

പക്ഷെ യുവതികഠം പരസ്പരം അരയിൽ കൈ ചുററിക്കൊണ്ടു് തോട്ടത്തിലൂടെ വീട്ടിലേക്കു നടന്നുപോയപ്പോഠം, അയാഠം കണ്ണുചെറുതാക്കി അവരെ നോക്കിക്കൊണ്ടു് എന്നോടു ചോദിച്ചു:

''നീയാരാണു്?''

എനിക്കു പറയാനുള്ളതു് കേട്ടുകഴിഞ്ഞപ്പോഠം അയാഠം മേശപ്പുറത്തു് വിരലുകഠം തട്ടി താളം പിടിച്ചുകൊണ്ടു് സംസാരിക്കാൻ തുടങ്ങി. മനുഷ്യൻ എവിടായാലും മനുഷ്യൻതന്നെയാണെന്നും ജീവിതപരിതസ്ഥിതി മാററാനല്ല, മറിച്ചു് മനുഷ്യസ്നേഹത്താൽ ആത്മാവിനു ശിക്ഷണം നൽകാനാണു് ശ്രമിക്കേണ്ടതെന്നും അയാഠം പറഞ്ഞു.

''മനുഷ്യൻ എത്രകണ്ടു താഴെയാണോ നിൽക്കുന്നതു്, ജീവിതത്തിൻെറ യഥാർത്ഥ സത്യവുമായി—അതിൻെറ പാവനപ്രജ്ഞയുമായി—അത്രകണ്ടു അടുത്താണവൻ.''

ഈ ''പാവനപ്രജ്ഞ''യുമായുള്ള അയാളുടെ പരിചയത്തെക്കുറിച്ചു് എനിക്കു സംശയം തോന്നിയെങ്കിലും അയാഠം മുഷിഞ്ഞിരിക്കുന്നവെന്നു കണ്ടു് ഞാനൊന്നും മിണ്ടിയില്ല. അമർഷം നിറഞ്ഞ ഒരു നോട്ടം എൻെറ നേർക്കയച്ചുക്കൊണ്ടു് അയാഠം കോട്ടുവായിട്ടു. കൈരണ്ടും കഴുത്തിനു പിന്നിൽ പിണച്ചുവച്ചു. കാലുകഠം നീട്ടി. ക്ഷീണിച്ചു് കണ്ണടച്ചുകൊണ്ടു് അയാഠം പാതിയുറക്കത്തിലെന്നപോലെ പിറുപിറുത്തു:

'സ്നേഹത്തിനു വഴങ്ങുക.... അതാണു് ജീവിതത്തിൻെറ നിയമം....''

പെട്ടെന്നു് അയാഠം ഞെട്ടി. കൈ നീട്ടി വായുവിലെന്തോ അള്ളിപ്പിടിച്ചുകൊണ്ടു് അയാഠം സംഭ്രാന്തിയോടെ എൻെറനേരെ തുറിച്ചുനോക്കി.

''എന്താണതു്? ഞാൻ ക്ഷീണിച്ചു. ക്ഷമിക്കു്.....''

അയാഠം വീണ്ടും കണ്ണടച്ചു. വേദനകൊണ്ടെന്നപോലെ പല്ലുകഠം ഞെരിച്ചു് പുറത്തുകാട്ടി. കീഴ്ച്ചുണ്ടു് താഴോട്ടു തൂങ്ങി. മേൽച്ചുണ്ടു് മേലോട്ടു പൊങ്ങിയപ്പോഠം നീലിമ കലർന്ന നേർത്ത മീശരോമങ്ങഠം എഴുന്നുനിന്നു.

ഉള്ളിൽ അയാളോടു നീരസവും അയാളുടെ ആത്മാർത്ഥതയെക്കുറിച്ചു് അവ്യക്തമായ സംശയവുമായിട്ടാണു് ഞാൻ അവിടന്നിറങ്ങിയതു്.

കുറച്ചു ദിവസം കഴിഞ്ഞു്, അവിവാഹിതനും മദ്യപാനിയും ഒരു സർവ്വകലാശാലാദ്ധ്യാപകനുമായ എൻെറ ഒരു പരിചയക്കാരനു് ബുക്കു കൊണ്ടുക്കൊടുക്കാൻ അതിരാവിലെ ചെന്നപ്പോഠം ഞാൻ ക്ലോപ്സ്കിയെ വീണ്ടും കണ്ടുമുട്ടി. അയാഠം രാത്രി കണ്ണടച്ചിട്ടില്ലെന്നു തോന്നി. മുഖം

വിളറിയും കണ്ണുകൾ ചുവന്നുവീർത്തും ഇരുന്നിരുന്നു. അയാൾ മദ്യപി ച്ചിട്ടുണ്ടെന്ന് എനിക്കു തോന്നി. തടിച്ച അദ്ധ്യാപകനാകട്ടെ, കടിച്ചുക ണ്ണീരൊലിപ്പിച്ചുകൊണ്ട്, വെറുമൊരു ജട്ടിയിട്ട്, കയ്യിലൊരു ഗിത്താറു മായി, നിലത്ത്, സ്ഥാനംമാറിക്കിടക്കുന്ന മരസ്സാമാനങ്ങളുടേയും ബിയർക്കുപ്പികളുടേയും വലിച്ചുവാരിയിട്ടിരിക്കുന്ന തുണികളുടേയും നടു വിൽ ചടഞ്ഞിരിക്കുകയായിരുന്നു. മുമ്പോട്ടും പിമ്പോട്ടും ആടിക്കൊണ്ട് അയാൾ വിളിച്ചുകൂവി:

''കരുണ വേണമേ....''

ക്ലോപ്സ്കി ദേഷ്യപ്പെട്ട് പരുഷമായി അട്ടഹസിച്ചു:

''കരുണയെന്നൊന്നില്ല! നമ്മൾ ഒന്നുകിൽ സ്നേഹിച്ചു സ്നേഹിച്ച് ഇല്ലാതാകും. അല്ലെങ്കിൽ സ്നേഹത്തിനുവേണ്ടി പൊരുതി നശിക്കും. രണ്ടായാലും നാശമാണ് നമ്മുടെ വിധി....''

എന്നെ തോളത്തു പിടിച്ച് മുറിക്കകത്തേക്കു വലിച്ചുകയററിക്കൊ ണ്ട് അയാൾ അദ്ധ്യാപകനോടു പറഞ്ഞു:

''ദാ! ഇവനോടു ചോദിക്ക്. ഇവന് എന്താണു വേണ്ടത്? ചോ ദിക്ക്! മനുഷ്യരെ സ്നേഹിക്കണമെന്നാണോ?''

അദ്ധ്യാപകൻ എന്നെ അശ്രുപങ്കിലമായ കണ്ണുകളുയർത്തി നോക്കി യിട്ട് പൊട്ടിച്ചിരിച്ചു.

''ഇവൻ അപ്പക്കടക്കാരനാണ്. ഞാനിവനു പണം കൊടുക്കാനുണ്ട്.''

ആടിയാടി കീശയിൽ കയ്യിട്ട് താക്കോൽ പുറത്തെടുത്ത് അയാൾ എനിക്കു നീട്ടി.

''ന്നാ! മുഴുവനുമെടുത്തോ!''

പക്ഷെ ടോൾസ്റ്റോയ് ചിന്താഗതിക്കാരൻ താക്കോൽ തട്ടിപ്പറിച്ചി ട്ട് എന്റെനേരെ കൈവീശിക്കാണിച്ചു.

''കടന്നു പോ പുറത്ത്! പണം പിന്നെ തന്നോളും.''

ഞാൻ കൊണ്ടുവന്ന ബൺറൊട്ടികൾ അയാൾ മൂലയിൽ കിടന്നി രുന്ന സോഫയിലേക്കെറിഞ്ഞു.

അയാൾ എന്നെ തിരിച്ചറിഞ്ഞില്ല. അതെന്നെ സന്തുഷ്ടനാക്കി. സ്നേഹിച്ചു നശിക്കുന്നതിനെക്കുറിച്ചുള്ള അയാളുടെ വാക്കുകൾ ഓർമ്മയി ലും അയാളോടുള്ള വെറുപ്പ് ഹൃദയത്തിലും വഹിച്ചുകൊണ്ടാണ് ഞാൻ അവിടന്നിറങ്ങിപ്പോന്നത്.

അതിഥിയായിത്താമസിച്ച വീട്ടിലെ രണ്ടു യുവതികളോടും അയാൾ ഒരേ ദിവസം പ്രേമപ്രഖ്യാപനം നടത്തിയെന്നു ഞാൻ പിന്നീടറിഞ്ഞു. തങ്ങളുടെ സന്തോഷം അന്യോന്യം പങ്കിടാൻ തുനിഞ്ഞ സഹോദരിമാർ ക്ക് സന്തോഷത്തിനു പകരം പ്രേമാർത്ഥിയോട് കടുത്ത വിരോധമാ

ണ തോന്നിയതു്. അവർ മുററംഌപ്പകാരനെ അയച്ച, ആ സ്നേഹപ്രചാരകൻ ഉടനടി ഇറങ്ങിപ്പോകണമെന്നു് അറിയിച്ചു. അയാഠം പട്ടണത്തിൽനിന്നു് അപ്രത്യക്ഷനായി.

മനുഷ്യജീവിതത്തിൽ സ്നേഹത്തിനും അനുകമ്പയ്ക്കും എന്തർത്ഥമാണുള്ളതെന്ന ചോദ്യം——ഭയാനകവും സങ്കീർണ്ണവുമായ ചോദ്യം——നേരത്തേതന്നെ എൻെറ മുമ്പിൽ പൊന്തിവരികയുണ്ടായി. അനിർവ്വചനീയമെങ്കിലും തീക്ഷ്ണമായി അനുഭവപ്പെട്ട ഒരു ആന്തരികവൈരുദ്ധ്യത്തിൻെറ രൂപത്തിലാണു് അതു് ആദ്യം ഉയർന്നുവന്നതു്. പിന്നീടതു് കൃത്യമായി നിർവ്വചിക്കപ്പെട്ട ഒരു ചോദ്യത്തിൻെറ വ്യക്തമായ രൂപംതന്നെ ആർജ്ജിച്ചു:

''സ്നേഹത്തിനുള്ള പങ്കെന്താണു്?''

ക്രിസ്തുമതചിന്താഗതികളും മനുഷ്യസ്നേഹവും ഭൂതദയയ്ക്കുവേണ്ടിയുള്ള വികാരനിർഭരമായ യാചനകളും കൊണ്ടു നിറഞ്ഞുകവിഞ്ഞതായിരുന്നു ഞാൻ വായിച്ച സർവ്വതും. ഞാൻ അക്കാലത്തു പരിചയപ്പെട്ട ഏററവും നല്ലയാളുകളും ഇതേ കാര്യംതന്നെ ഹൃദയാവർജ്ജകമായും വാചാലമായും പറഞ്ഞു.

എന്നാൽ എനിക്കു നേരിട്ടനുഭവപ്പെട്ട സർവ്വതും ഏതാണ്ടു പൂർണ്ണമായിത്തന്നെ ഭൂതദയയ്ക്കു് അന്യമായിരുന്നു. ശത്രുതയുടേയും മൃഗീയതയുടേയും അന്തമില്ലാത്ത ശ്രേണിയായിട്ടാണു്, നിസ്സാരവസ്തുക്കഠംവേണ്ടിയുള്ള നീചവും നിരന്തരവുമായ സമരമായിട്ടാണു്, ജീവിതം എൻെറ കൺമുമ്പിൽ ചുരുളഴിഞ്ഞതു്. എനിക്കാണെങ്കിൽ ആകെ വേണ്ടിയിരുന്നതു് പുസ്തകങ്ങളാണു്. മററൊന്നിനും എൻെറ ദൃഷ്ടിയിൽ വിലയില്ലായിരുന്നു.

നിരത്തിലേക്കിറങ്ങി പടിക്കൽ ഒരൊററ മണിക്കൂർ ഇരുന്നാൽ മതി, എൻേറയും എനിക്കു പ്രിയപ്പെട്ടവരുടേയും അഭിലാഷങ്ങളിൽനിന്നും ലക്ഷ്യങ്ങളിൽനിന്നും പാടേ വ്യത്യസ്തമായൊരു ജീവിതമാണു് ആ വണ്ടിക്കാരും വീട്ടുസൂക്ഷിപ്പുകാരും തൊഴിലാളികളും ഉദ്യോഗസ്ഥന്മാരും കച്ചവടക്കാരുമെല്ലാം നയിക്കുന്നതെന്നു മനസ്സിലാക്കാൻ കഴിയും. അതേ സമയം, ഞാൻ ബഹുമാനിക്കുകയും വിശ്വസിക്കുകയും ചെയ്തവരാകട്ടെ, വിചിത്രമാംവണ്ണം ഏകാകികളായിരുന്നു, അന്യരായിരുന്നു. ബഹുഭൂരിപക്ഷത്തിനിടയിൽ——മാലിന്യത്തിലൂടെയും കാപട്യത്തിലൂടെയും ജീവിതമാകുന്ന ഉറുമ്പിൻകൂന പണിയാൻ പാടുപെടുന്ന ഉറുമ്പുകഠംക്കിടയിൽ——അവർ അധികപ്പററായിരുന്നു. ആ ജീവിതം അടിമുടി ബുദ്ധിശൂന്യവും അതിൻെറ വിരസത മനുഷ്യനെ നിഹനിക്കുന്നതുമാണെന്നു് എനിക്കു തോന്നി. ആളുകളുടെ ഭൂതദയയും മനുഷ്യസ്നേ

ഹവും വാക്കുകളിൽ മാത്രം ഒതുങ്ങിനിൽക്കുന്നതും പ്രവൃത്തിയിലേക്കു കട ക്കുമ്പോൾ നിലവിലുള്ള ജീവിതക്രമത്തിന് അവരറിയാതെ വഴങ്ങി ക്കൊടുക്കുന്നതും ഞാൻ ദുർലഭമായിട്ടല്ലാതെ കണ്ടിട്ടുണ്ട്.

ഞാൻ വളരെയേറെ ക്ലേശിച്ചു.

ഒരു ദിവസം മൃഗഡോക്ടർ ലമ്പ്രോവ്, നീരാവിക്കം വന്ന് ചീർത്തു മഞ്ഞളിച്ച ദേഹവുമായി, എന്നോട് കിതച്ചുകൊണ്ട് പറഞ്ഞു:

''ക്രൂരത വർദ്ധിച്ചുവർദ്ധിച്ച് ആളുകളാക്കെ മടുക്കണം. ഈ നശിച്ച ശരൽക്കാലം എത്രകണ്ട് ഗർഹണീയമായിട്ടുണ്ടോ അത്രകണ്ടുതന്നെ സക ലർക്കും അതു ഗർഹണീയമാവണം.''

മഴയും തണുപ്പുമായി പതിവിലും നേരത്തേ വന്ന ശരൽക്കാലം രോഗങ്ങളും ആത്മഹത്യകളുംകൊണ്ട് സമ്പന്നമായിരുന്നു. അവസാനം ലമ്പ്രോവും പൊട്ടാസിയം സയനൈഡ് കഴിച്ച് സ്വന്തം ജീവനെടുത്തു. നീരാവിക്കം വീർപ്പുമുട്ടിച്ചു കൊല്ലാൻവേണ്ടി അയാൾ കാത്തില്ല.

''മൃഗങ്ങളെ ചികിത്സിച്ചു ചികിത്സിച്ച് മൃഗത്തെപ്പോലെ ചത്തു!'' ലമ്പ്രോവ് താമസിച്ചിരുന്ന വീടിന്റെ ഉടമസ്ഥനായ തയ്യൽക്കാരൻ മേ ദ്നിക്കൊവ് പറഞ്ഞു. ആ ശോഷിച്ച കൊച്ചുമനുഷ്യൻ ദൈവമാതാ വിനെക്കുറിച്ചുള്ള എല്ലാ സ്തുതിഗീതങ്ങളും ഓർമ്മയിൽനിന്ന് ഉരുവി ടാൻ കഴിവുള്ള ഒരു ദൈവഭക്തനായിരുന്നു. തന്റെ മക്കളെ—ഏഴുവ യസ്സുള്ള മകളെയും പതിനൊന്നു വയസ്സുള്ള ജിംനേഷിയം വിദ്യാർത്ഥി യായ മകനേയും—മൂന്നു തോൽവാറുകളോടുകൂടിയ ചാട്ടകൊണ്ട് പ്രഹരി ച്ചുപോന്ന അയാൾ, കാലിന്റെ വെള്ളയിൽ മുളവടികൊണ്ടുള്ള തല്ലാ ണ് ഭാര്യക്കു സമ്മാനിച്ചതു്. അയാൾ പരാതിപ്പെട്ടു:

''ഞാൻ ഈ സമ്പ്രദായം ചീനക്കാരിൽനിന്നു പകർത്തിയതാണെ ന്നും പറഞ്ഞ് മജിസ്ട്രേട്ട് എന്നെ താക്കീതു ചെയ്തു. പരസ്യപ്പലകകളി ലെ പടങ്ങളിലല്ലാതെ ഞാനൊരു ചീനക്കാരനെ ജന്മത്തു കണ്ടിട്ടില്ല.''

മുഖം വീർപ്പിച്ച്, വളകാലുമായി നടക്കുന്ന ഒരു ജോലിക്കാരൻ അയാൾക്കുണ്ടായിരുന്നു. ''ദുൻകയുടെ കെട്ടിയോൻ'' എന്നാണു് അയാളെ വിളിക്കുന്നതു്. അയാൾ തന്റെ മുതലാളിയെപ്പററി പറയും:

''സാധുക്കളായി നടക്കുന്ന ഭക്തന്മാരുണ്ടല്ലൊ. എനിക്കവരെ പേടി യാണ്. ചട്ടമ്പികളെ ഒററ പ്രനോട്ടത്തിൽ കണ്ടാലറിയാം. നമുക്കെപ്പോഴും ഓടിയൊളിക്കാൻ സമയം കിട്ടും. പക്ഷെ സാധുക്കൾ വരുന്നതു് പാ ത്തും പതുങ്ങിയുമാണ്—പുല്ലിലൂടെ ഇഴഞ്ഞുവരുന്ന പാമ്പിനെപ്പോലെ. എന്നിട്ട് ഒരൊററ കൊത്തു്. മാത്രം, ചങ്കിന്റെ ഏററവും തുറന്ന സ്ഥാ നത്തു്. എനിക്കു് സാധുക്കളെ പേടിയാണു്....''

സാധുവും സ്മത്രക്കാരനും ഏഷണിക്കാരനും മേദ്നിക്കൊവിന്റെ ഇഷ്ടസേവകനുമായിരുന്ന ''ദ്ദൻകയുടെ കെട്ടിയോൻ'' പറഞ്ഞതിൽ കാര്യമുണ്ടായിരുന്നു.

ജീവിതത്തിന്റെ ശിലാഹൃദയത്തിൽ പായൽപോലെ വളരുന്ന സാധുവർഗ്ഗം അതിനെ മയപ്പെടുത്തുകയും ഫലപുഷ്ടമാക്കുകയും ചെയ്യുകയാണെന്ന ചിലപ്പോൾ എനിക്കു തോന്നി. എന്നാൽ, പലപ്പോഴും അവരുടെ ബാഹുല്യവും നീചത്തത്തോടുള്ള അനായാസമായ പൊരുത്തപ്പെടലും പ്രത്യക്ഷത്തിൽ ഗോചരമല്ലാത്ത അസ്ഥിരതയും ഉരംവഴക്കവും ഇടവിടാതുള്ള ചിണുക്കവും കാണുമ്പോൾ, കുച്ചുവിലങ്ങിട്ട കുതിര കാട്ടീച്ചക്കൂട്ടത്തിന്റെ നടുവിലകപ്പെട്ടാലെങ്ങിനെയോ അതുപോലൊരു തോന്നലാണ് എനിക്കുണ്ടാവാറ്.

പോലീസുകാരന്റെ കാവൽപ്പുരയിൽനിന്ന മടങ്ങുമ്പോൾ എന്റെ മനസ്സിലൂടെ കടന്നുപോയ ചിന്തകൾ ഇതൊക്കെയായിരുന്നു.

കാററിന്റെ നിശ്വാസം തട്ടി തെരുവുവിളക്കുകളുടെ നാളങ്ങൾ ഉലഞ്ഞു. ഒക്ടോബർമാസത്തിലെ പൊടിപോലെ നേർത്ത ചാററൽമഴ തൂവിക്കൊണ്ടു് ഇരുണ്ടചാറനിറമാർന്ന ആകാശംതന്നെ വിറകൊള്ളുന്നതുപോലെ തോന്നി. നനഞ്ഞൊലിച്ച ഒരു വേശ്യ കുടിച്ചുവെളിവില്ലാത്ത ഒരുത്തനെ നിറത്തിലൂടെ പിടിച്ചുവലിച്ചു കൊണ്ടുപോയി. അയാൾ ഞരങ്ങിക്കൊണ്ടു് എന്തോ പിറുപിറുത്തു. പെണ്ണു് മടുപ്പോടെ നിർവികാരസ്വരത്തിൽ പറഞ്ഞു:

''തന്റെ തലേലെഴുത്തു്!''

''കണ്ടോ!'' ഞാൻ വിചാരിച്ചു. ''ഇതുതന്നെ എൻേറയും സ്ഥിതി. എന്നേയും ആരോ അസുഖകരമായ കോണുകളിലേക്കു പിടിച്ചുവലിച്ചു കൊണ്ടുപോയി വൃത്തികെട്ടവരും ദുഃഖിതരുമായ ഒരു വിചിത്രസങ്കരസമൂഹത്തെ കാണിച്ചുതറികയാണു്. അതെന്നെ തളർത്തിക്കഴിഞ്ഞു.''

ഒരുപക്ഷെ ഇതേ വാക്കുകളിലല്ലായിരുന്നിരിക്കാം, പക്ഷെ ഇതേ ചിന്തയാണു് എന്റെ തലച്ചോറിൽ ആളിക്കത്തിയതു്. വിഷാദപൂർണ്ണമായ അതേ സായാഹ്നത്തിലാണു് ആദ്യമായി എന്റെ ആത്മാവിനൊരു വൈവശ്യവും ഹൃദയത്തിൽ നീറുന്നൊരു പുകച്ചലും അനുഭവപ്പെട്ടതു്. ആ നിമിഷംതൊട്ടു് എന്നെ വല്ലാത്തൊരു അസ്വസ്ഥത ബാധിച്ചു. മാറിനിന്ന നോക്കുന്ന മട്ടിൽ അന്യവും ശൈത്യമാർന്നതും ശത്രുത സ്ഫുരിക്കുന്നതുമായ കണ്ണുകളോടെ ഞാൻ എന്നെ വീക്ഷിക്കാൻ തുടങ്ങി.

വാക്കും പ്രവൃത്തിയും തമ്മിൽ മാത്രമല്ല, വികാരങ്ങളെ സംബന്ധിച്ചും വൈരുദ്ധ്യങ്ങളുടെ അനിയതമായ സഹവർത്തിത്വമാണു് ഞാൻ ഏതാണ്ടെല്ലാവരിലുംതന്നെ ദർശിച്ചതു്. വികാരങ്ങളുടെ ചാപല്യങ്ങൾ

എന്നെ വിശേഷിച്ചും വീർപ്പുമുട്ടിച്ചു. ഞാൻ അതു മുന്നിൽത്തന്നെ കണ്ടു. അതോടെ എന്റെ അസ്വാസ്ഥ്യം പൂർവാധികം വർദ്ധിച്ചു. ഞാൻ നാലു വശത്തേക്കും പിടിച്ചുവലിക്കപ്പെട്ടു. സ്ത്രീകളിലെന്നപോലെതന്നെ പുസ്തകങ്ങളിലും തൊഴിലാളികളിലെന്നപോലെതന്നെ ഉല്ലാസപ്രിയരായ വിദ്യാർത്ഥികളിലും ഞാൻ ആകൃഷ്ടനായി. പക്ഷേ ഒന്നിലും ഞാൻ തങ്ങിനിന്നില്ല. ഒന്നിൽനിന്നു മറ്റൊന്നിലേക്കു് ഒരു പമ്പരംപോലെ ഞാൻ ചുറ്റിക്കൊണ്ടിരുന്നു. ആരുടെയോ അദൃശ്യമെങ്കിലും സുശക്തമായ ഒരു കരം അക്ഷോഭ്യമായി ചാട്ടകൊണ്ടടിച്ചു് എന്നെ മുന്നോട്ടു തള്ളിക്കൊണ്ടിരുന്നു.

യാക്കൊവ് ഷാപ്പോഷ്നിക്കൊവ് ആശുപത്രിയിലാണെന്നറിഞ്ഞു് ഞാൻ അയാളെ കാണാൻ ചെന്നു. പക്ഷേ അവിടെ, പുഴുങ്ങിയെടുത്തതുപോലെ ചുവന്നുതൂങ്ങുന്ന ചെവികൾക്കു പിന്നിൽ വെള്ളത്തൂവാല കെട്ടിയ തടിച്ച ഒരു കണ്ണടക്കാരി വക്രിച്ച വാ തുറന്നു് ക്രുദ്ധസ്വരത്തിൽ പറഞ്ഞു:

''അയാൾ ചത്തു.''

ഞാൻ എങ്ങും പോകാതെ മൗനമായി അവരുടെ മുമ്പിൽത്തന്നെ വഴിതടഞ്ഞു നിൽക്കുന്നതു കണ്ടു് അവർ ശുണ്ഠിയെടുത്തു് ചോദിച്ചു:

''ഉം? വേറെന്തു വേണം?''

എനിക്കും ശുണ്ഠിവന്നു. ഞാൻ പറഞ്ഞു:

''നിങ്ങളൊരു വിഡ്ഢിത്തള്ളയാണു്.''

''നിക്കൊലായ്! ഇവനെ പിടിച്ചു പുറത്താക്കൂ!''

നിക്കൊലായ് കുറെ ചെമ്പുകമ്പികൾ തുണിയിട്ടു പിടിച്ചു് തുടയ്ക്കുകയായിരുന്നു. അയാൾ മുരണ്ടുകൊണ്ടു് ചെമ്പുകമ്പി വീശി എന്റെ പുറത്തടിച്ചു. ഞാൻ അയാളെ പൊക്കിയെടുത്തു് നിരത്തിലേക്കു കൊണ്ടുപോയി, ആശുപത്രിനടയ്ക്കടുത്തു് കെട്ടിക്കിടന്നിരുന്ന വെള്ളത്തിൽ ഇരുത്തി. അയാൾ എല്ലാം ശാന്തമായി സഹിച്ചു. അല്പസമയം എന്നെ തുറിച്ചുനോക്കിക്കൊണ്ടു് മിണ്ടാതെ അവിടെത്തന്നെ ഇരുന്നു. പിന്നീടു് അവിടന്നെണീററിട്ടു് അയാൾ പറഞ്ഞു:

''നായിന്റെ മോൻ!''

ഞാൻ ദെർഷാവിൻ പാർക്കിൽ പോയി കവിയുടെ സ്മാരകത്തിനടുത്തുള്ള ഒരു ബെഞ്ചിലിരുന്നു. എന്തെങ്കിലുമൊരു കൊള്ളരുതായ്മ, ഒരു നീചത്വം, പ്രവർത്തിക്കണമെന്ന അടക്കാനാവാത്ത ആവേശം എന്നിൽ അങ്കുരിച്ചു. അപ്പോൾ ആൾക്കൂട്ടം എന്നെ ആക്രമിക്കും. അവരെ തിരിച്ചടിക്കാനുള്ള അവകാശം അങ്ങിനെ എനിക്കു കിട്ടും. പക്ഷേ ഒഴിവുദിവസമായിട്ടും പാർക്കു് വിജനമായിരുന്നു. ചുറ്റും ഒരു കുഞ്ഞുപോലുമില്ല. കരിയിലകൾ പറത്തിക്കൊണ്ടു് വിളക്കുകാലിന്മേൽനിന്നു വിട്ടുപോ

യ ഒരു പരസ്യക്കടലാസിന്റെ മൂല ഉലച്ചുകൊണ്ടും കാററടിക്കുന്നുണ്ട്. അത്രതന്നെ.

'നേർത്ത നീലിമയാർന്നു്, ശൈത്യമാർന്നു്, സായംസന്ധ്യ പാർക്കിനുമീതേ കനത്ത കരിമ്പടം വിരിച്ചു. വെള്ളോട്ടുകൊണ്ടുള്ള ഒരു സ്ഥൂല കായപ്രതിമപോലെ എന്റെ മുന്നിൽ ഉയർന്നുനിന്ന ആ സ്മാരകത്തെ നോക്കി ഞാൻ ആലോചിച്ചു: യാക്കൊവ് എന്നൊരു ഏകാന്തജീവി ഈ ഭൂമിയിൽ ജീവിച്ചു. സർവ്വശക്തിയുമെടുത്തു് ദൈവത്തോടു പൊരുതി. എന്നിട്ടോ, വെറും സാധാരണമട്ടിൽ മരിച്ചു. അവമാനകരവും ദുസ്സഹവുമായ എന്തോ ഒന്നു് അതിലടങ്ങിയിട്ടുണ്ട്.

നിക്കൊലായ് ഒരു ക്രൂരനാണു്. അയാരം എന്നോടു് മല്ലിടേണ്ടതായിരുന്നു. അല്ലമല്ലെങ്കിൽ പോലീസിനെ വിളിച്ചു് എന്നെ ജയിലിലാക്കണമായിരുന്നു.

ഞാൻ റുബ്ത്സോവിനെ കാണാൻ പോയി. അയാരം തന്റെ മാളത്തിൽ ഒരു മേശപ്പുറികിലിരുന്നു് ചെറിയൊരു വിളക്കിന്റെ വെട്ടത്തിൽ കോട്ടു തുന്നുകയായിരുന്നു.

''യാക്കൊവ് മരിച്ചു.''

വൃദ്ധൻ സൂചിപിടിച്ച കൈ പൊക്കി. കുരിശു വരയ്ക്കാൻ ഭാവിച്ചെന്നു തോന്നിയെങ്കിലും കൈ വീശിയതേയുള്ളു. നൂലു് എന്തിലോ കുടുങ്ങിയപ്പോരം അയാരം പതുക്കെ പ്രാകി.

അല്പസമയം കഴിഞ്ഞു് അയാരം പിറുപിറുത്തു:

''ആലോചിച്ചുനോക്കിയാൽ, നമ്മളൊക്കെ ചാവും. നമുക്കുള്ള ഒരു കഥയില്ലാത്ത ശീലമാണതു്. അതെ, അനിയാ, അങ്ങിനെ അയാളും ചത്തു. ഇവിടൊരു ചെമ്പുപണിക്കാരൻ ഉണ്ടായിരുന്നു. അയാളുടെ കാര്യവും കഴിഞ്ഞു. ഞായറാഴ്ച ജെൻഡാർമുകരം വന്നു് കൊണ്ടുപോയി. ഗുരിയാണു് എനിക്കയാളെ പരിചയപ്പെടുത്തിത്തന്നതു്. വിവരമുള്ള ഒരുത്തൻ! വിദ്യാർത്ഥികളുമായി അടുപ്പമായിരുന്നു. അവർ ബഹളം കൂട്ടുന്നുണ്ടെന്നു കേട്ടു. നേരാണോ? ന്നാ, ഈ കോട്ടൊന്നു തുന്നിത്താ. നാശം പിടിക്കാൻ കണ്ണും കാണുന്നില്ല......''

കീറിപ്പറിഞ്ഞ കോട്ടും സൂചിയും നൂലും എന്നെ ഏല്പിച്ചിട്ടു് അയാരം കൈ പുറകിൽ കെട്ടി മുറിയിൽ ഉലാത്താൻ തുടങ്ങി. ഇടയ്ക്കു ചുമച്ചുകൊണ്ടു് അയാരം പിറുപിറുത്തു:

''അങ്ങുമിങ്ങും തീ ആളിക്കത്തുന്നു. പക്ഷെ ചെകുത്താൻ അതു് തല്ലിക്കെടുത്തുന്നു. വീണ്ടും പഴയ മട്ടപ്പൻജീവിതംതന്നെ. ഒരു ഭാഗ്യം കെട്ട പട്ടണമാണിതു്. ആററിലെ വെള്ളമുറച്ചു് കപ്പലോട്ടം നിലയ്ക്കുന്നതിനുമുമ്പ് എനിക്കിവിടന്നു കടക്കണം.''

നടപ്പു നിർത്തി, കഷണ്ടിത്തല ചൊറിഞ്ഞുകൊണ്ടു് അയാൾ ഒരു ചോദ്യമെറിഞ്ഞു:

''പക്ഷെ എങ്ങോട്ടു പോകാൻ? ഞാൻ പോകാത്ത ഇടമില്ല. എന്നിട്ടോ? പോയതു മിച്ചം!''

കാർക്കിച്ചുതുപ്പിയിട്ടു് അയാൾ തുടർന്നു:

''എന്തൊരു നശിച്ച ജീവിതം! ഇത്രയും കാലം ജീവിച്ചിട്ടു് യാതൊരു പുണ്യവുമില്ല—ദേഹത്തിനുമില്ല, ദേഹിക്കുമില്ല.''

എന്തിനോ ചെവിയോർത്തിട്ടെന്നവണ്ണം കതകിനടുത്തുള്ള കോണിൽ അല്പനേരം മിണ്ടാതെ നിന്നശേഷം അയാൾ മനസ്സിലെന്തോ ഉറച്ചുകൊണ്ടു് എന്റെ അടുത്തു വന്നു് മേശയുടെ വക്കത്തിരുന്നു.

''എന്റെ അലെക്സേയ് മക്സീമിച്ച്, ഞാൻ പറയുന്നതൊന്നു കേൾക്കൂ. യാക്കോവ് ആ വലിയ ഹൃദയം ദൈവത്തിനുവേണ്ടി പാഴാക്കിയതു് കഷ്ടമായി. ഞാൻ നിഷേധിക്കുന്നെന്നു വച്ചു് ദൈവവും സാറുമൊന്നും നന്നാവാൻ പോകുന്നില്ല. ആളുകൾക്കു് തങ്ങളോടുതന്നെ ദേഷ്യം തോന്നണം. തങ്ങളുടെ നികൃഷ്ടജീവിതത്തെ അവർതന്നെ നിഷേധിക്കണം. അതാണു വേണ്ടതു്. എനിക്കു വയസ്സായി. പിറന്നതു് വൈകിപ്പോയി. അടുത്തുതന്നെ കണ്ണു തീരെ കാണാതാകും. കഷ്ടമാണെന്നിയാ! ഉന്നിത്തീർന്നോ? ഉപകാരം.... നമുക്കു് കടയിൽപ്പോയി കുറച്ചു ചായ കുടിക്കാം.''

കടയിലേക്കു പോകുന്നവഴി, ഇരുട്ടത്തു് വീഴാൻ ഭാവിച്ചും എന്റെ തോളത്തു് താങ്ങിയും നടക്കുമ്പോൾ അയാൾ തുടർന്നു:

''ഞാൻ പറയുന്നതു് ഓർമ്മവച്ചോ. ആളുകൾ അധികകാലം ക്ഷമിച്ചിരിക്കില്ല. അവർ എന്നെങ്കിലുമൊരു ദിവസം കോപിച്ചു് സർവ്വതും അടിച്ചുടയ്ക്കും. കയ്യിലുള്ള ലൊട്ടുലൊട്ടുക്കുകൾ മുഴുവനും അടിച്ചുടയ്ക്കും. ആളുകൾ അധികകാലം ക്ഷമിച്ചിരിക്കില്ല.''

ഞങ്ങൾ കടയിൽ എത്തിപ്പറ്റിയില്ല. വഴിക്കു്, നദിയിൽനിന്നുള്ള ഒരു സംഘം കപ്പൽജോലിക്കാർ ഒരു വേശ്യാലയത്തെ ആക്രമിക്കുന്നതു കണ്ടു. ആക്രമണത്തെ ചെറുത്തുകൊണ്ടു് പടിക്കൽ അലഫുസൊവ് മില്ലിലെ തൊഴിലാളികൾ നില്പുണ്ടു്.

''എല്ലാ വിശേഷദിവസവും ഇവിടെ അടിയാണു്,'' കണ്ണടയെടുത്തു മാറ്റിക്കൊണ്ടു് റുബ്ത്സോവ് സംതൃപ്തിയോടെ പറഞ്ഞു. പ്രതിരോധകരുടെ കൂട്ടത്തിൽ കൂട്ടുകാരെ കണ്ടയുടൻ അയാളുംതന്നെ പ്രോത്സാഹനാട്ടഹാസങ്ങളോടെ പോരാട്ടത്തിന്റെ നടുവിലേക്കെടുത്തുചാടി.

''വിട്ടുകൊടുക്കരുതു്, നെയ്ത്തുകാരേ! മാക്രികളെ തല്ലിച്ചതയ്ക്കു! മത്തികളെ ഇടിച്ചു ചമ്മന്തിയാക്കു്! ഹൊ—ഹോയ്!''

ആ ബുദ്ധിയുള്ള വൃദ്ധൻ ഉത്സാഹത്തോടെയും സമർത്ഥമായും കപ്പൽ ജോലിക്കാരുടെ നടുവിലേക്ക് തിക്കിക്കയറി അവരുടെ അടി തടയുന്നതും തോളുകൊണ്ടു തള്ളി അവരെ ഉരുട്ടിയിടുന്നതും കണ്ട് ഞാൻ അത്ഭുതപ്പെട്ടു. പകതീണ്ടാത്ത ആഹ്ലാദത്തോടെയും ധൈര്യം കാട്ടാനുള്ള രസത്തിനം അധികമായ മൂച്ച് പുറത്തുവിടാനുള്ള ഒരു മാർഗ്ഗമെന്ന നിലയ്ക്കുമാണ് ആൾക്കൂട്ടം അടികലശൽ നടത്തിയത്. ഉടലുകളുടെ ഒരു ഇരുണ്ട സമൂഹം നെയ്ത്തുതൊഴിലാളികളെ ഗേററിലേക്കു പിൻതള്ളി. പലകകൾ ഞരങ്ങി. ഉന്മേഷഭരിതമായ വിളികൾ മുഴങ്ങി:

''ആ കഷണ്ടിക്കാരനെ പിടി!''

രണ്ടു പേർ വീട്ടിന്റെ മേൽക്കൂരയിൽ പിടച്ചുകയറി, ഉച്ചത്തിൽ പാടാൻ തുടങ്ങി:

കള്ളന്മാരും കൊള്ളക്കാരും
ചതിയന്മാരും അല്ലല്ല!
കപ്പൽവേലക്കാർ ഞങ്ങൾ
മീൻപിടുത്തക്കാർ!

പോലീസുകാരന്റെ വിസിലടി കേട്ടു. ചെമ്പുകുടുക്കുകൾ ഇരുട്ടത്തു തിളങ്ങി. കാൽച്ചുവട്ടിൽ ചെളി തെറിച്ചു. പരപ്പുറത്തുനിന്നുള്ള പാട്ട് തുടർന്നു:

വെള്ളം തീണ്ടാത്തോരത്തും
വർത്തകനുടെ മണിമേടയിലും
കളപ്പുരയിലും അറപ്പുരയിലും
ഞങ്ങൾ വല വീശീടുന്നു.

''നിർത്ത്! തറപററിയവനെ തല്ലരുത്!''

''അപ്പൂപ്പാ, ന്നാ പിടിച്ചോ!''

അവസാനം റുബെത്സോവിനേയും എന്നേയും ഇരുപക്ഷത്തുനിന്നുമുള്ള വേറെ നാലഞ്ചു പേരേയും പിടിച്ച് പോലീസ്സ്റ്റേഷനിലേക്കു കൊണ്ടുപോയി. ശരൽക്കാലനിശയുടെ പ്രശാന്തമായ ഇരുട്ടിലൂടെ ആ തകർപ്പൻപാട്ട് ഞങ്ങളുടെ പിന്നാലെ ഒഴുകിവന്നു:

പിടിച്ചു ഞങ്ങൾ നാല്പതു മീൻ
രോമക്കോട്ടിനു പററിയ മീൻ!

''വോൾഗാക്കാർ മോശക്കാരല്ല!'' കൂടെക്കൂടെ മൂക്കു ചീററിക്കൊണ്ടും കാർക്കിച്ചുതുപ്പിക്കൊണ്ടും റുബെത്സോവ് ഉത്സാഹഭരിതനായി

പറഞ്ഞു. അയാൾ എന്റെ ചെവിയിൽ മന്ത്രിച്ചു: ''നീ ഓടിക്കോ! തരം കിട്ടുമ്പോൾ കടന്നോ! ലോക്കപ്പിൽ കിടന്നിട്ട് നിനക്കെന്തു കാര്യം?''

ഞാനും എന്റെ പിന്നാലെ നീളംകൂടിയ ഒരു കപ്പൽജോലിക്കാരനും ഒരു മതിൽ ചാടിക്കടന്നു. പിന്നൊന്നുകൂടി. പ്രിയപ്പെട്ടവനും വിവേകശാലിയുമായ നികീത റബ്ത്സേവിനെ ആ രാത്രിയ്ക്കുശേഷം ഞാൻ കണ്ടിട്ടില്ല.

ശൂന്യതയാണ് ഞാൻ എന്റെ ചുററും ദർശിച്ചതു്. വിദ്യാർത്ഥികൾക്കിടയിൽ അസ്വസ്ഥത ആരംഭിച്ചു. അതിന്റെ പൊരുൾ എനിക്കു മനസ്സിലായില്ല: ഉദ്ദേശം എനിക്കു വ്യക്തമായില്ല. ആർത്തുതിമിർത്തുകൊണ്ടുള്ള ബഹളമാണ് ഞാൻ കണ്ടതു്. അതിന്റെ പിന്നിലുള്ള സമരം എനിക്കനുഭവപ്പെട്ടില്ല. സർവ്വകലാശാലയിൽ പഠിക്കാനുള്ള സൗഭാഗ്യത്തിന് എന്തു ദണ്ഡനയും സഹിക്കാമെന്ന് എനിക്കു തോന്നി. ''നീ പഠിച്ചോ: പക്ഷെ എല്ലാ ഞായറാഴ്ചയും നിന്നെ നിക്കൊലായെവ്സ്കി കവലയിലിട്ട് പൊതിരെ തല്ലും'' എന്ന് ആരെങ്കിലും എന്നോടു പറഞ്ഞിരുന്നെങ്കിൽ ഞാൻ മിക്കവാറും സമ്മതിച്ചേനെ.

സെമ്യോനൊവിന്റെ അപ്പപ്പുരയിൽ ചെന്നപ്പോൾ, അവിടത്തെ ജോലിക്കാർ സർവ്വകലാശാലയിൽ പോയി വിദ്യാർത്ഥികളെ തല്ലാൻ വട്ടംകൂട്ടുകയാണെന്ന് അറിഞ്ഞു.

''നമുക്കവരെ തുലാക്കട്ടികൊണ്ടു് ഇടിക്കാം!'' അവർ പകനിറഞ്ഞ ഉത്സാഹത്തോടെ പറഞ്ഞു.

ഞാനവരോട് തർക്കിക്കാനും തട്ടിക്കയറാനും തുടങ്ങി. പക്ഷെ പെട്ടെന്ന്, ഭീതിയോടെയെന്നുതന്നെ പറയാം, എനിക്കു തോന്നി, വിദ്യാർത്ഥികളുടെ ഭാഗം പിടിക്കാനുള്ള ആഗ്രഹം എനിക്കില്ലെന്ന്. അവരെ ന്യായീകരിച്ചു പറയാനുള്ള വാക്കുകൾ എന്റെ പക്കലില്ലായിരുന്നു.

അസഹ്യവും ഉന്മൂലനാശകവുമായ തീവ്രവേദന ഹൃദയത്തിൽ പേറിക്കൊണ്ട് ഞാൻ ഒരു കുടന്നനെപ്പോലെ വെച്ചുവെച്ച് ആ നിലവറയിൽനിന്നും പുറത്തിറങ്ങിയതു് ഓർക്കുന്നു.

രാത്രി മുഴുവൻ ഞാൻ കറുത്ത വെള്ളത്തിലേക്കു കല്ലെറിഞ്ഞുകൊണ്ട് കസ്സാന്റെ കരയിലിരുന്നു. ഒരൊററ ചിന്ത മാത്രമേ എന്റെ മനസ്സിലുണ്ടായിരുന്നുള്ളു. അതിനു പ്രകാശനം നൽകിക്കൊണ്ട് ഞാൻ നിർത്താതെ വീണ്ടും വീണ്ടും ഉരുവിട്ടുകൊണ്ടിരുന്നു:

''ഞനെന്തു ചെയ്യണം?''

മടുപ്പൊന്നു കുറയ്ക്കാൻവേണ്ടി ഞാൻ വയലിൻ പഠനം ആരംഭിച്ചു.

കാവൽക്കാരനേയും എലികളേയും അസഹ്യപ്പെടുത്തിക്കൊണ്ടു് ഞാൻ രാത്രിസമയത്തു് കടയിലിരുന്നു് വയലിൻ വായിക്കും. എനിക്കു സംഗീതം ഇഷ്ടമായിരുന്നു. വലിയ ആവേശത്തോടെയാണു് ഞാൻ അതു് അഭ്യസിച്ചതു്. പക്ഷെ ഒരു ദിവസം രാത്രി പാഠമെടുത്തുകൊണ്ടിരുന്ന സമയത്തു് ഞാൻ ഒരു നിമിഷത്തേക്കു് കടയുടെ പുറത്തു പോയപ്പോൾ എന്റെ അദ്ധ്യാപകൻ—നാടകശാലയിലെ മേളക്കാരിൽപ്പെട്ട വയലിനിസ്റ്റു്—ഞാൻ പൂട്ടാതിട്ടിരുന്ന പണപ്പെട്ടി തുറന്നു. ഞാൻ മടങ്ങിവന്നപ്പോൾ പെട്ടിയിലെ പണം അയാളുടെ കീശയിൽ കുത്തി നിറച്ചിരിക്കുന്നതാണു കണ്ടതു്. എന്നെ വാതിൽക്കൽ കണ്ടമാത്രയിൽ അയാൾ കഴുത്തു നീട്ടിപ്പിടിച്ചു്, മട്ടപ്പു നിഴലിക്കുന്ന വടിച്ച മുഖം കാട്ടിക്കൊണ്ടു് ശാന്തനായി പറഞ്ഞു:

''ഉം. അടിച്ചോ!''

അയാളുടെ ചുണ്ടുകൾ വിറച്ചു. മെഴുകുപുരണ്ട കണ്ണുനീർ വിചിത്രമാംവണ്ണം വലിയ തുള്ളികളായി അയാളുടെ വിവർണ്ണനയനങ്ങളിൽനിന്നു് ഒലിച്ചു.

ഞാൻ അയാളെ തല്ലിയേനെ. തല്ലാതിരിക്കാൻവേണ്ടി ഞാൻ നിലത്തിരുന്നു് മുഷ്ടികൾ കാലുകൾക്കടിയിൽ തിരുകിവച്ചു. പണം പെട്ടിയിൽ തിരിച്ചുവയ്ക്കാൻ ഞാൻ പറഞ്ഞു. അയാൾ കീശ കാലിയാക്കി കതകിനടുത്തേക്കു നടന്നെങ്കിലും പെട്ടെന്നു നിന്നു് ഒരു വിഡ്ഢിയുടെ ഭയാനകസ്വരത്തിൽ ഉറക്കെപ്പറഞ്ഞു:

''പത്തു റൂബിൾ താ!''

ഞാനയാൾക്കു പണം കൊടുത്തു. പക്ഷെ വയലിൻപഠിത്തം അന്നത്തോടുകൂടി നിർത്തി.

ഡിസംബറിൽ ഞാൻ ആത്മഹത്യ ചെയ്യാൻ നിശ്ചയിച്ചു. ആ തീരുമാനത്തിന്റെ പിന്നിലുള്ള ഉദ്ദേശം വിവരിക്കാൻ ''മക്കാറിന്റെ ജീവിതത്തിലെ ഒരു സംഭവം'' എന്ന കഥയിൽ ഞാനൊരു ശ്രമം നടത്തിയിട്ടുണ്ടു്. പക്ഷെ അതു വിജയിച്ചിട്ടില്ല. ഭംഗിയോ രസമോ ഇല്ലെന്നതിനു പുറമെ ആ കഥയിൽ ആന്തരികസത്യവുമില്ല. എന്നാല തേസമയം, ആന്തരികസത്യത്തിന്റെ ഈ അഭാവംതന്നെയാണു് ആ കഥയുടെ പ്രധാനപ്പെട്ട മേന്മയെന്നു് എനിക്കു തോന്നുന്നു. അതിൽ പറഞ്ഞിട്ടുള്ള വസ്തുതകൾ സത്യമാണു്. പക്ഷെ അവയുടെ വ്യാഖ്യാനം എന്റേതല്ലെന്നു തോന്നും. ആ കഥയാകെത്തന്നെ എന്നെക്കുറിച്ചാണെന്നു തോന്നുകയില്ല. കഥയുടെ സാഹിത്യമേന്മ വിട്ടുകളഞ്ഞാൽ, എനിക്കിഷ്ടപ്പെട്ട എന്തോ ഒന്നു് അതിലുണ്ടു്. ഞാൻ എന്നെത്തന്നെ കവച്ചുകടന്നതുപോലൊരു തോന്നൽ.

ഞാൻ കമ്പോളത്തിൽനിന്ന് ഒരു ഡ്രംമേജറുടെ നാലു തിരയുള്ള കൈത്തോക്ക വാങ്ങി എന്റെ ചങ്കിലേക്ക വെടിവച്ചു. ഹൃദയത്തിൽ കൊള്ളുമെന്നാണ കരുതിയതു്. പക്ഷെ ശ്വാസകോശത്തിലെ കൊണ്ടുള്ളു. ഒരു മാസം കഴിഞ്ഞു്, അങ്ങേയററത്തെ വൈകല്യത്തോടും വലിയൊരു വായത്തരം കാണിച്ച ബോധത്തോടും കൂടി ഞാൻ വീണ്ടും അപ്പപ്പുരയിലെ പണിയിൽ പ്രവേശിച്ചു.

പക്ഷെ അതു് അധികകാലം നീണ്ടുനിന്നില്ല. മാർച്ചുമാസം അവസാനത്തിൽ ഒരു ദിവസം വൈകിട്ട് ഞാൻ അപ്പപ്പുരയിൽനിന്ന കടയിലേക്ക വരുമ്പോൾ വില്ലനക്കാരിയുടെ മുറിയിൽ ഹൊവാഹാൻ ഇരിക്കുന്നതു കണ്ടു. തടിച്ചൊരു സിഗററ്റും വലിച്ചു്, അതിൽനിന്നുയരുന്ന പുകയിൽ ഏകാഗ്രമായി നോക്കിക്കൊണ്ട്. അയാൾ ജനാലയ്ക്കരികിൽ ഇരിക്കുകയായിരുന്നു.

''കുറച്ചു സമയമെടുക്കാനുണ്ടോ?'' അഭിവാദനങ്ങളൊന്നും കൂടാതെ അയാൾ ചോദിച്ചു.

''ഇരുപതു മിനിട്ടെടുക്കാം.''

''ഇരിക്കു. നമുക്ക സംസാരിക്കാം.''

എപ്പോഴത്തേയുംപോലെ, പരുക്കൻതുണികൊണ്ടുള്ള അയാളുടെ കോട്ട് കഴുത്തുവരെ കുടുക്കിട്ടിരുന്നു. സ്വർണ്ണനിറത്തിലുള്ള താടി വിരിഞ്ഞ മാറത്തു് പരന്നുകിടന്നിരുന്നു. പററെ വെട്ടിയ മുടി നിശ്ചയദാർഢ്യം സ്ഫുരിക്കുന്ന നെററിയുടെ മീതെ ചകിരിനാരുകൾപോലെ എഴുന്നുനിന്നു. കൃഷിക്കാരുടെ കനത്ത നീളൻ ചെരിപ്പുകൾ ധരിച്ചിരുന്ന അയാളിൽനിന്നും ടാറിന്റെ തീക്ഷ്ണഗന്ധം പ്രസരിച്ചു.

''അപ്പോഴേ,'' അയാൾ സ്വരം താഴ്ത്തി, ശാന്തമായി പറഞ്ഞുതുടങ്ങി. ''നിങ്ങൾ എന്റെകൂടെ പോരുന്നോ? ക്രിസ്റ്റോവീദൊവൊ എന്ന ഗ്രാമത്തിലാണ് എന്റെ താമസം. വോൾഗയിലൂടെ ഒരു മുപ്പതു നാഴിക താഴോട്ടു പോകണം. എനിക്കവിടെ സ്വന്തമായിട്ടൊരു കടയുണ്ടു്. സാമാനമെടുത്തുകൊടുക്കാൻ എന്നെ സഹായിക്കലായിരിക്കും നിങ്ങളുടെ ജോലി. അതിനു് അധികം സമയമെടുക്കില്ല. എന്റെ കൈവശം നല്ല പുസ്തകങ്ങളുണ്ടു്. നിങ്ങളെ പഠിക്കാൻ സഹായിക്കാം. എന്താ, സമ്മതമാണോ?''

''അതെ.''

''വെള്ളിയാഴ്ച രാവിലെ ആറു മണിക്കു് കർബാത്തൊവിന്റെ ജെട്ടിയിൽ വന്നു്, ക്രിസ്റ്റോവീദൊവൊയിൽനിന്നുള്ള വള്ളമേതാണെന്നു് അന്വേഷിക്കണം. വസീലിയു് പൻകോവ് എന്നാണു് വള്ളമുടമസ്ഥന്റെ പേരു്. ഞാനവിടെക്കാണും. അതുകൊണ്ടു് ചോദിക്കേണ്ടിവരില്ല. ഞാനിറങ്ങുന്നു!''

അയാൾ എണീററ് വീതിയേറിയ കൈപ്പത്തി എന്റെനേരെ നീട്ടി. മറേറ കൈ അകത്തെ കീശയിലിട്ട് വെള്ളികൊണ്ടുള്ള ഒരു കനത്ത പോക്കററ്വാച്ച് പുറത്തെടുത്തുകൊണ്ട് അയാൾ പറഞ്ഞു:

''ആറു മിനിട്ടെടുത്തു. എന്റെ പേരു പറഞ്ഞില്ലല്ലൊ. റൊമാസ്, മിഹൈലൊ അന്തോനൊവിച്ച്. മനസ്സിലായല്ലൊ.''

ഉറച്ച ചുവടുകൾ വച്ചുകൊണ്ടും കടഞ്ഞെടുത്തതുപോലുള്ള കനത്ത ദേഹം ലാഘവത്തോടെ ചലിപ്പിച്ചുകൊണ്ടും അയാൾ തിരിഞ്ഞുനോക്കാതെ നടന്നു.

രണ്ടു ദിവസം കഴിഞ്ഞ് ഞാൻ ക്രസ്നൊവീദൊവൊയിലേക്കു പുറപ്പെട്ടു.

വോൾഗയിലെ തണുത്തുറഞ്ഞുകിടന്നിരുന്ന വെള്ളം ഒഴുകിത്തുടങ്ങിയതേയുള്ളു. ചാരനിറമാർന്ന ഉറപ്പില്ലാത്ത മഞ്ഞുകട്ടകൾ കലക്കവെള്ളത്തിലൂടെ ആടിയുലഞ്ഞ് ഒഴുകിക്കൊണ്ടിരുന്നു. ഞങ്ങളുടെ വള്ളം കടന്നുപോവുമ്പോൾ അവ അതിന്റെ പള്ളയിൽ ഉരസി. ചില കട്ടകൾ ആഘാതത്താൽ പൊട്ടിപ്പിളർന്ന് കൂർത്ത തരികൾ തെറിപ്പിച്ചു. മുകളിൽ, ഓളങ്ങളെ തീരത്തേക്കെടുത്തെറിഞ്ഞുകൊണ്ട് കാററ് കളിച്ചുരസിച്ചു. നീലിച്ച് സ്ഫടികംപോലിരുന്ന മഞ്ഞുകട്ടകളിൽ തട്ടി വെളുത്ത കിരണങ്ങൾ ചിതറിക്കൊണ്ട് സൂര്യൻ കണ്ണഞ്ചിക്കുമാറ് പ്രകാശിച്ചു. പെട്ടികളും വീപ്പകളും ചാക്കുകളുമെല്ലാമായി നിറയെ ഭാരംകയററിയ വള്ളം പായകെട്ടിയാണ് നീങ്ങിയത്. ചുക്കാൻ പിടിച്ചത് പൻകോവാണ്. പതംവരുത്തിയ ആട്ടിൻതോൽകൊണ്ടുള്ളതും നാനാവർണ്ണത്തിലുള്ള നാടകൾ മാറത്തു തുന്നിപ്പിടിപ്പിച്ചതുമായ ഒരു കോട്ട് മോടിയോടെ അണിഞ്ഞ ഒരു യുവകർഷകൻ.

അയാളുടെ മുഖത്ത് ശാന്തതയും കണ്ണുകളിൽ ശൈത്യവും നിഴലിച്ചു. ആളൊരു മൗനിയായിരുന്നു. കാഴ്ചയ്ക്ക് കൃഷിക്കാരനാണെന്നു തോന്നിച്ചില്ല. പൻകോവിന്റെ പണിക്കാരനായ കുക്കുഷ്കിൻ കയ്യിലൊരു കൊളുത്തുമായി അണിയത്ത് കാലും കവച്ചു നിന്നിരുന്നു. ചരടിട്ടു കെട്ടിയ കീറിയ കോട്ടും ചുക്കിച്ചുളിഞ്ഞ പാതിരിത്തൊപ്പിയുമായി അലങ്കോലപ്പെട്ട വേഷം. മുറിവും ചതവുമുള്ള മുഖം. നീണ്ട കൊളുത്തുകൊണ്ട് മഞ്ഞുകട്ടകളെ കുത്തിമാററുമ്പോൾ അയാൾ അവജ്ഞയോടെ മുറുമുറുക്കും:

''വഴീന്ന് മാറിപ്പോ! എങ്ങോട്ടാണ് തള്ളിക്കയറി വരുന്നത്?''

ഞാനും റൊമാസും പായമരച്ചുവട്ടിൽ ഒരു പെട്ടിയുടെ പുറത്തിരിക്കുകയായിരുന്നു. അയാൾ ശാന്തസ്വരത്തിൽ എന്നോടു പറഞ്ഞു:

''കൃഷിക്കാർക്കു് എന്നെ കണ്ണിനുനേരെ കണ്ടുകൂടാ—വിശേഷിച്ചും പണക്കാർക്കു്. ആ ഇഷ്ടക്കേടിന്റെ കുറച്ചോഹരി നിങ്ങൾക്കും കിട്ടും.''

കൊളുന്തു് കാൽച്ചുവട്ടിലായി അണിയത്തു് കുറുക്കെ വച്ചുകൊണ്ടു് കപ്ലൂസ്സിൻ തന്റെ ചതവും മുറിവുമുള്ള മുഖം ഞങ്ങളുടെ നേരേ തിരിച്ചു് ഉത്സാഹപൂർവ്വം പറഞ്ഞു:

''അന്തോനിച്ചു് കത്തനാർക്കാണു് നിങ്ങളെ തീരെ കണ്ടുകൂടാത്തതു്.''

''ശരിയാണു്,'' പൻകോവ് യോജിച്ചു.

''നിങ്ങൾ ആ നായിന്റെ തൊണ്ടയിൽ കുടുങ്ങിയ എല്ലുപോലാണു്.''

''പക്ഷെ എനിക്കു സ്നേഹിതന്മാരുമുണ്ടു്. അവർ നിങ്ങളേയും സ്നേഹിക്കും,'' ഹൊഹോൽ തുടർന്നു.

തണുപ്പു തോന്നി. മാർച്ചുമാസത്തെ സൂര്യനു് വേണ്ടത്ര ചൂടുണ്ടായിരുന്നില്ല. വൃക്ഷങ്ങളുടെ ഇരുണ്ട നഗ്നശിഖരങ്ങൾ ഓരത്തു് ഉലഞ്ഞാടി. കുത്തനെയുള്ള ഓരത്തെ ഇടുക്കുകളിലും കുററിച്ചെടികളുടെ ചുവട്ടിലും മഞ്ഞിന്റെ വില്ലസ്ഫടികഷണങ്ങൾ കിടന്നിരുന്നു. മേച്ചിൽപ്പുറത്തെ ആട്ടിൻപറ്റത്തെപ്പോലെ നദിയിലൂടെ ഐസുകട്ടകൾ ഒഴുകി. ഇതെല്ലാമൊരു സ്വപ്നമാണെന്നു് എനിക്കു തോന്നി.

പൈപ്പിൽ പുകയില നിറയ്ക്കുന്നതിനിടയിൽ കപ്ലൂസ്സിൻ വേദാന്തം പറയാൻ തുടങ്ങി:

''നിങ്ങൾ കത്തനാരുടെ ഭാര്യയല്ലായിരിക്കാം. പക്ഷെ എല്ലാ സഹസൃഷ്ടികളേയും സ്നേഹിക്കുകയെന്നതു് അയാളുടെ കർത്തവ്യമാണു്. പുസ്തകത്തിൽ പറഞ്ഞിട്ടുള്ളതു് അങ്ങിനെയാണു്.''

''ആരാണു് തന്നെ തല്ലി ഈ പരുവമാക്കിയതു്?'' റൊമാസ് ഒരു ചെറുചിരിയോടെ ചോദിച്ചു.

''ഏതോ ചില അലവലാതികൾ. തെമ്മാടികളാവാനാണു വഴി,'' കപ്ലൂസ്സിൻ അവജ്ഞയോടെ പറഞ്ഞു. അതിനുശേഷം അഭിമാനപൂർവ്വം അയാൾ തുടർന്നു: ''ഒരിക്കൽ എന്നെ കുറച്ചു പട്ടാളക്കാർ കൂടി തല്ലി. പീരങ്കിപ്പട്ടാളക്കാർ. അതായിരുന്നു തല്ലു്! ഞാൻ എങ്ങിനെ ജീവനോടെ രക്ഷപ്പെട്ടെന്നു് എനിക്കുതന്നെ അറിഞ്ഞുകൂടാ.''

''എന്തിനാണു തല്ലിയതു്?'' പൻകോവ് ചോദിച്ചു.

''ഇന്നലെയോ? അതോ, പട്ടാളക്കാരോ?''

''ഇന്നലെ.''

''തല്ലുന്നതിനു കാരണം വല്ലതും വേണോ? നമ്മുടെ ആൾക്കാർ പട്ടിക്കുട്ടികളെപ്പോലെയാണെന്നു് ഒന്നു കരുതിയാൽ മതി. അറ്റുപോലും കത്താ

ൻ വരും. സാങ്കേതികശല്യമുണ്ടാക്കുകയാണ് തങ്ങളുടെ ജോലി എന്നാണ് അവരുടെ വിചാരം.''

''തന്റെ വായിലെ നാക്കുകാരണമാണ് ഈ തല്ലെല്ലാം കൊള്ളുന്നതെന്നാണ് എനിക്കു തോന്നുന്നത്,'' തൊമാസ് പറഞ്ഞു. ''താൻ വായിൽ തോന്നിയതു് എടുത്തു വിളമ്പും.''

''ശരിയായിരിക്കാം. സ്വതെ എനിക്കു വലിയ ജിജ്ഞാസയാണ്. ചോദ്യംചെയ്യാതെ ഒരുത്തനേയും വിടില്ല. പുതുതായിട്ടെന്തെങ്കിലും കേൾക്കുന്നതു് എനിക്കു സന്തോഷമാണ്.''

വള്ളത്തിന്റെ അററം ഒരു ഐസ്കട്ടയിൽ ശക്തിയായിച്ചെന്നിടിച്ചു. മറെറാരു കട്ട ഭീഷണമായി വശത്തുകൂടി ഉരസിപ്പോയി. കസ്റ്റൂസിൻ ഒന്നാടിയെങ്കിലും കൊളുത്തു കയ്യിലെടുത്തു. പൻകോവ് ശാസനാസ്വരത്തിൽ പറഞ്ഞു:

''നീ നിന്റെ ജോലി നോക്കു്, സ്റ്റെപ്പാൻ!''

''എന്നെക്കൊണ്ടു് വർത്തമാനം പറയിക്കുകയുമരുതു്!'' ഐസ്സ് കുത്തിമാററിക്കൊണ്ടു് കസ്റ്റൂസിൻ മറുപറഞ്ഞു. ''ഒരേ സമയത്തു് ജോലിനോക്കലും വർത്തമാനം പറയലുംകൂടി പററില്ല.....''

അവർതമ്മിൽ വിദ്വേഷം തീണ്ടാത്തൊരു തർക്കം തുടങ്ങി. തൊമാസ് എന്നോടു പറഞ്ഞു:

''ഇവിടത്തെ മണ്ണ് ഞങ്ങളുടെ ഉക്രേയിനിലത്തേതിനേക്കാൾ മോശമാണ്. പക്ഷെ ആളുകൾ മെച്ചപ്പെട്ടവരാണ്. നല്ല കഴിവുററവർ!''

അയാൾ പറയുന്നതു ഞാൻ സശ്രദ്ധം കേൾക്കുകയും വിശ്വസിക്കുകയും ചെയ്തു. അയാളുടെ ശാന്തപ്രകൃതവും സമനില വിടാത്ത ലളിതവും കനമുററതുമായ സംസാരരീതിയും എനിക്കിഷ്ടപ്പെട്ടു. വളരെക്കാര്യങ്ങൾ അറിയാവുന്നവനും ആളുകളെ തനതായ മാനദണ്ഡം വച്ചു് വിലയിരുത്തുന്നവനുമായ ഒരാളാണയാളെന്നു തോന്നി. ഞാനെന്തിനു് ആത്മഹത്യചെയ്യാൻ ശ്രമിച്ചുവെന്നു് അയാൾ ചോദിക്കാത്തതിൽ ഞാൻ വിശേഷിച്ചും കൃതജ്ഞനായിരുന്നു. അയാളുടെ സ്ഥാനത്തു് മററാരാണെങ്കിലും പണ്ടേ ചോദിച്ചേനെ. ഞാനാണെങ്കിൽ, ആ ചോദ്യം കേട്ടു് മടുത്തു. അതിനു മറുപടി പറയാൻ വിഷമവുമാണ്. ഞാൻ ആത്മഹത്യചെയ്യാൻ നിശ്ചയിച്ചതെന്തിനാണെന്നു് പിശാചിനേ അറിയൂ! ചോദ്യത്തിനു മറുപടിയായി ഞാൻ നീട്ടിവലിച്ചു് വല്ല അസംബന്ധവും വിളമ്പിയേനെ. എന്തായാലും അതെപ്പററി ഓർക്കാൻതന്നെ ഞാൻ ഇപ്പോൾ ഇഷ്ടപ്പെട്ടില്ല. വോൾഗയിലൂടെ പോകുമ്പോൾ അത്രയ്ക്കു് സുഖവും സ്വച്ഛതയും വെളിച്ചവും അനുഭവപ്പെട്ടു.

വള്ളം കരയോടു ചേർന്ന് നീങ്ങിക്കൊണ്ടിരുന്നു. ഇടതുവശത്ത് വിശാലമായി പരന്നുകിടന്നിരുന്ന നദി മറുഭാഗത്തെ മണൽക്കരയെ ആക്രമിച്ചുകൊണ്ടിരുന്നു. വെള്ളം ഓളംതല്ലി ആററുവക്കത്തെ കുററിച്ചെടികളെ നീർത്തുള്ളികൾ പാററി ഉലയ്ക്കുന്നതും മറുഭാഗത്തുനിന്ന് തറയിലെ ഓരോ വിടവും കുഴിയും നിറച്ചുകൊണ്ട് വർണ്ണോജ്ജ്വലമായ വസന്തജലപ്രവാഹം കുതിയൊലിച്ചുവന്ന് അതിൽ സംഗമിക്കുന്നതും ഞാൻ കണ്ടു. സൂര്യൻ പുഞ്ചിരിതൂകി. കരഞ്ഞുകൊണ്ട് തിരക്കിട്ട് കൂടുകെട്ടുന്ന മഞ്ഞക്കൊക്കുള്ള മലകാക്കകൾ സൂര്യകിരണങ്ങൾ തട്ടി ഉരുക്കിന്റെ നീലിമയോടെ തിളങ്ങി. വെയിലിൽ കുളിച്ചുകിടന്ന നിലത്തുനിന്ന് പച്ചപ്പുൽക്കൊടികൾ സൂര്യന്റെനേരെ തലനീട്ടി. എന്റെ ഉടൽ തണുത്തുകോച്ചിയെങ്കിലും ഉള്ളിൽ പ്രശാന്തമധുരമായൊരു ആഹ്ലാദം അനുഭവപ്പെട്ടു. ഭാസുരപ്രതീക്ഷയുടെ ഇളംതളിരുകൾ നാമ്പെടുത്തു. വസന്തത്തിൽ അത്യന്തം സുഖകരമായ ഒരിടമാണ് ഭൂമി.

ഞങ്ങൾ ഉച്ചയ്ക്ക് ക്രാസ്നോവിദോവൊയിലെത്തി. ചെങ്കുത്തായ കുന്നിന്റെ മുകളിൽ നീല താഴികക്കുടമുള്ള ഒരു പള്ളി നിന്നിരുന്നു. പള്ളിയിൽനിന്നു താഴോട്ട് കുന്നിന്റെ വക്കത്ത് ഒരു വരി ഈടുററ കർഷകഗൃഹങ്ങൾ കാണാം. മേൽക്കൂരകളിലെ മഞ്ഞപ്പലകകളും വയ്ക്കോൽപ്പട്ടകളും വെയിലത്തു തിളങ്ങി. ലളിതസുന്ദരമായ ഒരു ദൃശ്യമായിരുന്നു അതു്.

വോൾഗയിലൂടെ കപ്പലിൽ കടന്നുപോവുമ്പോൾ ഞാൻ എത്രയോ തവണ ഈ ഗ്രാമത്തെ ആരാധനനിറഞ്ഞ കണ്ണുകളോടെ നോക്കിയിട്ടുണ്ട്.

കുക്കുഷ്കിനും ഞാനും കൂടി വള്ളത്തിൽനിന്ന് ചരക്കിറക്കാൻ തുടങ്ങി. ചാക്കുകൾ പിടിച്ചുതരുമ്പോൾ റൊമാസ് എന്നോടു പറഞ്ഞു:

''നല്ല ശക്തിയുണ്ടല്ലൊ!''

എന്റെ മുഖത്തു നോക്കാതെ അയാൾ ചോദിച്ചു:

''നെഞ്ചു വേദനിക്കുന്നുണ്ടോ?''

''ഒരു തരിപോലുമില്ല.''

അയാളിങ്ങനെ വ്യംഗ്യമായി ചോദിച്ചതു് എന്റെ ഉള്ളിൽത്തട്ടി. എന്റെ ആത്മഹത്യാശ്രമത്തെക്കുറിച്ച് അവിടത്തെ കൃഷിക്കാരറിയണമെന്ന് എനിക്കു തീരെ താല്പര്യമില്ലായിരുന്നു.

''അതെ, ശക്തിയുണ്ടെന്നു സമ്മതിക്കണം. ജോലിക്കാവശ്യമായതിൽ കവിഞ്ഞുമുണ്ടെന്നു വേണമെങ്കിൽ പറയാം.'' കുക്കുഷ്കിൻ തട്ടിവിട്ടു. ''തന്റെ നാടേതാണ്, ചെറുപ്പക്കാരാ? നീ "നിഷ്നി"നോവ്ഗൊറോഡുകാരനാണോ? അവിടത്തുകാർ വലിയ വെള്ളംകുടിയന്മാരാണെന്നാണല്ലോ

കേട്ടിട്ടുള്ളൂ. 'കൊക്കു പറക്കുന്ന ദിക്കു പറയാമോ?' അതും അവിടത്തു കാരെക്കുറിച്ചാണ്.''

വെള്ളിനിറത്തിൽ തിളങ്ങുന്ന അനേകം അരുവികൾക്കിടയിൽ പശിമയോടെ കിടന്നിരുന്ന കളിമണ്ണിൽ വഴുക്കുന്ന വെറുംകാലുകൾ നീട്ടിവച്ചുകൊണ്ട്, ചടച്ചു നീളംകൂടിയ ഒരു കൃഷിക്കാരൻ അതിവേഗം കുന്നിറങ്ങിവന്നു. വെറുമൊരു ഷർട്ടും ട്രൗസറുമാണ് വേഷം. ചുരുണ്ടുചുരുളായ താടിരോമങ്ങൾ. ഇടതിങ്ങി തൊപ്പിപോലിരിക്കുന്ന ചെമ്പൻ മുടി.

നദീതീരത്തെത്തിയപ്പോൾ അയാൾ തെളിഞ്ഞ ശബ്ദത്തിൽ സ്നേഹപൂർവ്വം പറഞ്ഞു:

''സ്വാഗതം!''

ഒന്നു കണ്ണെറിഞ്ഞിട്ട് അയാൾ രണ്ടു തടിച്ച തണ്ടുകളെടുത്ത് വള്ളത്തിട്ടിൽ ചാരി വച്ചു. വള്ളത്തിലേക്ക് അനായാസമായി ചാടിക്കയറിക്കൊണ്ട് അയാൾ കല്പന കൊടുത്തു:

''ഊർന്നുപോവാതെ അററം ചവുട്ടിപ്പിടിക്ക്. വീപ്പകൾ വരട്ടെ. ഹേ, പയ്യൻ, ഇങ്ങോട്ടു വാ. ഒന്നു സഹായിക്ക്.''

അയാൾ അതീവസുന്ദരനായിരുന്നു. കണ്ടിട്ട് കരുത്തനാണെന്നും തോന്നി. വടിവൊത്ത വലിയ മൂക്കോടുകൂടിയ തുടുത്ത മുഖത്ത് ഇളംനീലനിറമുള്ള രണ്ടു കണ്ണുകൾ രൂക്ഷമായി തിളങ്ങി.

''ജലദോഷം പിടിക്കും, ഇസോത്ത്,'' റൊമാസ് പറഞ്ഞു.

''എനിക്കോ? ഇല്ല, പേടിക്കണ്ട.''

ഞങ്ങൾ ഒരു വീപ്പ മണ്ണെണ്ണ കരയിലേക്ക് ഉരുട്ടിയിറക്കി. ഇസോത്ത് എന്നെ അടിമുടി ഒന്നു നോക്കിയിട്ട് ചോദിച്ചു:

''കടയിൽ സഹായിക്കാൻ വന്നതാണോ?''

''അയാളൊടൊന്നു പിടിച്ചുനോക്കിയെ,'' കുക്കുഷ്കിൻ അഭിപ്രായപ്പെട്ടു.

''തൻെറ മോന്ത പിന്നെയും ചതച്ചോ?''

''അവരെ എന്തു ചെയ്യാനാണ്?''

''ആരെ?''

''തല്ലുന്നവരെ.''

''കഷ്ടം!'' നെടുതായി നിശ്വസിച്ചുകൊണ്ട് ഇസോത്ത് പറഞ്ഞു. റൊമാസിൻെറ നേരെ തിരിഞ്ഞ് അയാൾ തുടർന്നു: ''വണ്ടികൾ ഇപ്പോൾ വരും. നിങ്ങൾ വരുന്നത് ഞാൻ ദൂരെനിന്നേ കണ്ടു. വേഗമെത്തിയല്ലൊ. നിങ്ങൾ വീട്ടിൽ പൊയ്ക്കോളൂ, അന്തോനിച്ച്. ഇവിടത്തെ കാര്യങ്ങൾ ഞാൻ നോക്കിക്കോളാം.''

റൊമാസിനോടുള്ള അയാളുടെ പെരുമാററത്തിൽ സൗഹൃദവും ശ്രദ്ധാന്തിയും മാത്രമല്ല, റൊമാസിനെക്കാൾ പത്തു വയസ്സിന് ഇളപ്പമായിരുന്നെങ്കിലും ഒരു സംരക്ഷണമനോഭാവംകൂടി അടങ്ങിയിരുന്നുവെന്നു വ്യക്തമായിരുന്നു.

അരമണിക്കൂർ കഴിഞ്ഞ് ഞാൻ, പുതുതായി പണി തീർന്ന ഒരു വീട്ടിൽ പ്രവേശിച്ചു. മരക്കറയുടേയും ചണച്ചവറിന്റേയും മണം ചുവരുകളിൽനിന്നു വിട്ടുമാറിയിരുന്നില്ല. മുറി വൃത്തിയുള്ളതും സുഖപ്രദവുമായിരുന്നു. ക്രൂരദൃഷ്ടിയുള്ള ഒരു സ്ത്രീ ചുറുചുറുക്കോടെ ഭക്ഷണം വിളമ്പാനുള്ള വട്ടം കൂട്ടിക്കൊണ്ടിരുന്നു. ഹൊഹോൾ പെട്ടിയിൽനിന്നു പുസ്തകങ്ങളെടുത്ത് അടുപ്പിനടുത്തുള്ള ഒരു തട്ടിൽ അടുക്കിവച്ചു.

''നിങ്ങളുടെ മുറി തട്ടിൻപുറത്താണ്,'' അയാൾ പറഞ്ഞു.

തട്ടമ്പുറത്തെ എന്റെ മുറിയിൽ നിന്നു നോക്കിയാൽ ഗ്രാമത്തിന്റെ കുറെ ഭാഗവും വീടിനെതിർവശത്ത് ഒരിടുക്കും അതിൽ കുററിച്ചെടികൾക്കിടയിലായി കുളിപ്പുരകളുടെ കൂരകളും കാണാം. ഇടുക്കിനപ്പുറത്ത് പഴത്തോട്ടങ്ങളും കറുത്ത പാടങ്ങളും നീലക്കാടുകൾകൊണ്ടു കരയിട്ട ചക്രവാളസീമവരെ നീണ്ടുകിടക്കുന്നു. കുളിപ്പുരയുടെ കൂരപ്പുറത്ത് നീലയുടുപ്പിട്ട ഒരു കൃഷിക്കാരൻ ഒരു കയ്യിൽ കോടാലിയുമേന്തി, മറേറ കൈ കണ്ണുകൾക്കു മീതെ പിടിച്ച് വോൾഗയിലേക്കു നോക്കിക്കൊണ്ട് ഇരിക്കുകയാണ്. വണ്ടിച്ചക്രങ്ങളുടെ കിറുകിറുപ്പും ഒരു പശുവിന്റെ അമറലും വെള്ളത്തിന്റെ കളകളശബ്ദവും കേൾക്കാം. അടിമുടി കറുത്ത വസ്ത്രമണിഞ്ഞ ഒരു വൃദ്ധ വീടിന്റെ പടി കടന്ന് തിരിഞ്ഞുനിന്ന് ഉറക്കെ പറയുന്നതു കേട്ടു:

''നിങ്ങടെ തലയിൽ ഇടിത്തീ വീഴും!''

കല്ലും മണ്ണും കൊണ്ട് ഒരു ചാലിൽ ചിറകെട്ടിക്കൊണ്ടിരുന്ന രണ്ടു ബാലന്മാർ ആ സ്ത്രീയുടെ ശബ്ദം കേട്ടമാത്രയിൽ ചാടിയോടി. വൃദ്ധ നിലത്തുനിന്ന് ഒരു മരക്കഷണമെടുത്ത് അതിൽ തുപ്പിയിട്ട് വെള്ളത്തിലിട്ടു. അതുകഴിഞ്ഞ് അവർ പുരുഷന്മാരുടേതായ കനത്ത ബൂട്ടിട്ട കാൽകൊണ്ട് കുട്ടികളുടെ ചിറ ചവുട്ടിയരച്ചശേഷം ഇറക്കമിറങ്ങി ആററിനടുത്തേക്കു പോയി.

എന്റെ ഇവിടത്തെ ജീവിതം എങ്ങിനെയിരിക്കുമോ എന്തോ?

എന്നെ ഭക്ഷണത്തിനു വിളിച്ചു. താഴെയിറങ്ങിച്ചെന്നപ്പോൾ, നീണ്ട കാലുകൾ നീട്ടിവച്ചുകൊണ്ട് ഇസോത്ത് മേശയ്ക്കരികിൽ ഇരിക്കുന്നതു കണ്ടു. അയാളുടെ നഗ്നപാദങ്ങൾ കരിവാളിച്ചിരുന്നിരുന്നു. അയാൾ എന്തോ സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. എന്നെ കണ്ടയുടനെ സംസാരം നിർത്തി.

''എന്നിട്ടോ?'' റൊമാസ് നിരുന്മേഷസ്വരത്തിൽ ചോദിച്ചു. ''പറയ്.''

''അത്രയേയുള്ളു. അപ്പോഴും ഇതാണ് തീരുമാനം. നമുക്കു തനിച്ചു നടത്താം. നിങ്ങൾ വെളിയിൽ പോകുമ്പോഴെല്ലാം കയ്യിലൊരു കൈത്തോക്കോ നല്ലൊരു വടിയോ ഉണ്ടായിരിക്കണം. ബാരിനൊവിന്റെ മുമ്പിൽ വച്ച് അധികം സംസാരിക്കാത്തതാണു നല്ലത്. അയാളും കുക്കുഷ്കിനും പെണ്ണുങ്ങളുടെ നാക്കാണ്. ഹേ, പയ്യൻ, നിനക്ക് മീൻ പിടിക്കാൻ ഇഷ്ടമാണോ?''

''അല്ല.''

ചെറുകിട പഴത്തോട്ടകൃഷിക്കാരെ സംഘടിപ്പിക്കേണ്ടതിന്റേയും പൊന്നാക്കച്ചവടക്കാരുടെ പിടിയിൽനിന്ന് അവരെ രക്ഷിക്കേണ്ടതിന്റേയും ആവശ്യകതയെക്കുറിച്ച് റൊമാസ് സംസാരിച്ചു. അയാൾ പറയുന്നതു ശ്രദ്ധിച്ചു കേട്ടശേഷം ഇസോത്ത് പറഞ്ഞു:

''ആ കുടവയറന്മാർ നിങ്ങൾക്ക് സൈ്വരം തരില്ല.''

''നമുക്കു നോക്കാം.''

''അല്ലെങ്കിൽ കണ്ടോളൂ!''

ഞാൻ ഇസോത്തിനെ നോക്കി ആലോചിക്കുകയായിരുന്നു:

''ഇയാളെപ്പോലുള്ള കൃഷിക്കാരെ മുന്നിൽ കണ്ടുകൊണ്ടായിരിക്കും കരോനിനും സ്ലത്തൊവ്രാത്സ്കിയും അവരുടെ കഥകളെഴുതുന്നത്.''

കാര്യമായിട്ടുള്ള എന്തോ ഒന്നിൽ ഞാൻ എത്തിപ്പിടിച്ചെന്നോ? യഥാർത്ഥമായ പണിയിലേർപ്പെട്ടിരിക്കുന്നവരോടൊപ്പം ഇനിമേൽ ഞാൻ ജോലി ചെയ്യുമെന്നോ?

ഭക്ഷണാനന്തരം ഇസോത്ത് പറഞ്ഞു:

''തിടുക്കം കൂട്ടരുത്, മിഹൈലൊ അന്തോനൊവിച്ച്. നല്ല കാര്യങ്ങൾ അത്ര വേഗം സംഭവിക്കില്ല. കുറച്ചു സാവകാശമായി പോകണം.''

അയാൾ പൊയ്ക്കഴിഞ്ഞ് റൊമാസ് ചിന്താധീനനായി പറഞ്ഞു:

''വിവരമുള്ള ഒരുത്തൻ. നെറിയുള്ളവനും. കഷ്ടകാലത്തിന് പഠിപ്പു കുറവാണ്. കഷ്ടിച്ചു വായിക്കാം. പഠിക്കാൻ കൊണ്ടുപിടിച്ചു ശ്രമിക്കുന്നുണ്ട്. നിങ്ങൾ വിചാരിച്ചാൽ അയാളെ സഹായിക്കാൻ കഴിയും.''

വൈകുന്നേരംവരെ ഞങ്ങൾ കടയിലെ കാര്യങ്ങൾ പറഞ്ഞ് ഇരുന്നു. സാമാനങ്ങളുടെ വിലയെല്ലാം അയാൾ പറഞ്ഞുതന്നു. അയാൾ പറഞ്ഞു:

''ഇവിടെ വേറെ രണ്ടു കടക്കാർ കൂടിയുണ്ടു്. ഞാൻ അവരേക്കാൾ കുറഞ്ഞ വിലയ്ക്കാണു് വിൽക്കുന്നതു്. അവർക്കതു പിടിക്കുന്നില്ല. അവരെന്നെ കുഴിയിൽ ചാടിക്കാൻ പല പണികളും നോക്കുന്നുണ്ടു്. ഇപ്പോൾ തല്ലാനുള്ള വട്ടമാണു്. കച്ചവടം നടത്താനുള്ള ഇഷ്ടംകൊണ്ടോ ലാഭം നോക്കിയോ അല്ല ഞാനിവിടെ നിൽക്കുന്നതു്. അതിനു വേറെ കാരണമുണ്ടു്. നിങ്ങളുടെ അപ്പുപ്പുരപോലൊന്നാണു് ഇതും.''

ഞാനതു് ഊഹിച്ചെന്നു് ഞാൻ പറഞ്ഞു.

''ആളുകളെ വിവരംവയ്ക്കാൻ പഠിപ്പിക്കേണ്ടിയിരിക്കുന്നു. അല്ലേ?''

കട അടച്ചുപൂട്ടിയിരുന്നു. കയ്യിൽ വിളക്കുമായിട്ടാണു് ഞങ്ങൾ അതിനകത്തു് നീങ്ങിയതു്. പുറത്തു്, റോഡിലും ആരോ നടക്കുന്നുണ്ടായിരുന്നു. ചളിയിൽ സൂക്ഷിച്ചു ചുവടുവച്ചു് നടക്കുന്നതും ഇടയ്ക്കു് പടവുകളിൽ അമർത്തിച്ചവിട്ടി തിണ്ണയിലേക്കു കയറുന്നതും കേൾക്കാം.

''കാലൊച്ച കേട്ടോ? അതാണു് മിശ്രൻ. ഒററത്തടിയാണു്. ഉററവരും ഉടയവരുമായിട്ടാരുമില്ല. ഒരു നികൃഷ്ടജന്തു. സൗന്ദര്യമുള്ള പെണ്ണിനു് ശൃംഗരിക്കാൻ എത്ര വാസനയുണ്ടോ, അതുപോലാണു് ദ്രോഹംചെയ്യാൻ അയാൾക്കുള്ള വാസന. അയാളോടു സംസാരിക്കുന്നതു സൂക്ഷിച്ചു വേണം.... അയാളോടെന്നല്ല, ആരോടും.''

മുറിയിലേക്കു മടങ്ങിവന്നശേഷം, വീതിയേറിയ പുറം ചേർത്തു് അടുപ്പിൻചുമരിൽ ചാരിനിന്നു് പൈപ്പു കത്തിച്ചു വലിച്ചുകൊണ്ടും കണ്ണു ചെറുതാക്കി താടിരോമങ്ങൾക്കിടയിലേക്കു് പുക ഊതിവിട്ടുകൊണ്ടും അയാൾ സാവധാനം വാക്കുകൾ പെറുക്കിപ്പെറുക്കി വ്യക്തമായും ലളിതമായും സംസാരിച്ചുതുടങ്ങി. ഞാൻ എന്റെ ചെറുപ്പകാലം യാതൊരു പ്രയോജനവുമില്ലാതെ പാഴാക്കിക്കളയുന്നതു് വളരെ നാളായി ശ്രദ്ധിച്ചുവരികയാണെന്നു് അയാൾ പറഞ്ഞു.

''നിങ്ങൾ കഴിവുള്ളവനാണു്, സ്വതെ വാശിയുള്ളവനാണു്. കണ്ടിടത്തോളംകൊണ്ടു് നിങ്ങളുടെ ലക്ഷ്യങ്ങളും നല്ലതാണു്. നിങ്ങൾക്കു വേണ്ടതു് പഠിത്തമാണു്. പുസ്തകങ്ങൾ ജനങ്ങളെ മറച്ചുപിടിക്കാത്ത തരത്തിലുള്ള പഠിത്തം. 'പഠിക്കാനുള്ളതു മുഴുവനും ജനങ്ങളിൽനിന്നാണു്' എന്നു് പണ്ടൊരിക്കൽ ഏതോ ഒരു മതവിഭാഗക്കാരനായ വൃദ്ധൻ പറഞ്ഞിട്ടുള്ളതു വളരെ ശരിയാണു്. ജനങ്ങളുടെ പഠിപ്പിക്കൽ കൂടുതൽ വേദനാകരവും കർക്കശവുമാണു്. പക്ഷെ അങ്ങിനെ പഠിക്കുന്നതു് മനസ്സിൽ ശരിക്കും പതിയും.''

നാട്ടിൻപുറത്തുള്ളവരുടെ മനസ്സിനെ തട്ടിയുണർത്തുകയാണു് സർവ്വോപരി ആവശ്യമായിട്ടുള്ളതെന്നു് അയാൾ പറഞ്ഞു. എനിക്കു് നേരത്തെ അറിയാവുന്ന കാര്യമാണതു്. എങ്കിലും എനിക്കു സുപരിചിതമാ

യിരുന്ന ആ വാക്കുകളിൽ ഞാനിപ്പോൾ കൂടുതൽ ഗാഢവും പുതുമയാർന്നതുമായ അർത്ഥം കണ്ടെത്തി.

''അങ്ങു് പട്ടണത്തിലുള്ള നമ്മുടെ വിദ്യാർത്ഥികൾ ജനങ്ങളെ സ്നേഹിക്കുന്നതിനെപ്പററി ധാരാളം വാചകമടിക്കുന്നുണ്ടു്. ഞാനവരോടു പറയും: ജനങ്ങളെ സ്നേഹിക്കരുതു്. ജനങ്ങളോടുള്ള സ്നേഹമെന്നു പറയുന്നതു് വെറും പറച്ചിലേയുള്ളു.''

താടിയ്ക്കുള്ളിലേക്കു ചെറുതായി ചിരിച്ചും എന്റെ നേരെ തീക്ഷ്ണമായൊരു നോട്ടമെറിഞ്ഞും മുറിയിൽ ഉലാത്തുന്നതിനിടയിൽ അയാൾ ഉത്തമബോദ്ധ്യത്തോടെ ഊന്നിപ്പറഞ്ഞു:

''സമ്മതിക്കുക, കനിയുക, കണ്ണടയ്ക്കുക, ക്ഷമിക്കുക—അതാണു് സ്നേഹം. പെണ്ണിനെ സ്നേഹിക്കുമ്പോൾ ഇതൊക്കെ വേണം. പക്ഷെ ജനങ്ങളുടെ അജ്ഞതയുടെ നേരെ കണ്ണടയ്ക്കാൻ, അവരുടെ വ്യാമോഹങ്ങൾ സമ്മതിച്ചുകൊടുക്കാൻ, അവരുടെ നീചത്തത്തിനു കനിഞ്ഞുകൊടുക്കാൻ, അവരുടെ മൃഗീയത ക്ഷമിക്കാൻ, സാദ്ധ്യമാണോ? പറയൂ, സാദ്ധ്യമാണോ?''

''അല്ല.''

''കണ്ടോ! പട്ടണത്തിലുള്ള നിങ്ങളുടെ കൂട്ടുകാരൊക്കെ നെക്രാസൊവ് എഴുതിയിട്ടുള്ളതു് വായിക്കുന്നുണ്ടു്, പാടുന്നുണ്ടു്. പക്ഷെ ഒന്നോർത്തോളൂ—നെക്രാസൊവിനെ കൂട്ടുപിടിച്ചു് നിങ്ങൾക്കു് വളരെ ദൂരെ പോകാനൊക്കില്ല. കൃഷിക്കാരനോടു് തറപ്പിച്ചു പറയണം: ചങ്ങാതി, നീ ആളു് മോശക്കാരനല്ല. പക്ഷെ നിന്റെ ജീവിതം മോശപ്പെട്ടതാണു്. അതിനെ കുറേക്കൂടി എളുപ്പമാക്കാനും മെച്ചപ്പെടുത്താനും വേണ്ടി നിനക്കു യാതൊന്നും ചെയ്യാനറിഞ്ഞുകൂടാ. നീ നിന്റെ കാര്യങ്ങൾ നോക്കുന്നതിനേക്കാൾ ബുദ്ധിയോടെ ഒരു മൃഗം അതിന്റെ കാര്യങ്ങൾ നോക്കുന്നുണ്ടു്. അതു് നിന്നേക്കാൾ ഭംഗിയായി സ്വന്തം രക്ഷ നോക്കുന്നുണ്ടു്. അതേസമയം കൃഷിക്കാരായ നിങ്ങളിൽനിന്നാണു് സകലരും വളർന്നുവന്നിട്ടുള്ളതു്. പ്രഭുക്കന്മാർ, പുരോഹിതന്മാർ, പണ്ഡിതന്മാർ, ചക്രവർത്തിമാർ—ഇവരൊക്കെ പണ്ടു് കൃഷിക്കാരായിരുന്നവരാണു്. ഇപ്പോൾ കണ്ടോ? കാര്യം മനസ്സിലായോ? എന്നാൽ ഇനി നിന്നെ ചവുട്ടിമെതിക്കാത്ത വിധത്തിൽ ജീവിക്കാൻ പഠിക്കു്.''

അടുക്കളയിൽപ്പോയി പാചകക്കാരിയോടു് സമോവാർ കത്തിക്കാൻ പറഞ്ഞശേഷം അയാൾ മടങ്ങിവന്നു് അയാളുടെ പുസ്തകങ്ങൾ കാണിച്ചുതരാൻ തുടങ്ങി. ശാസ്ത്രീയസ്വഭാവമുള്ള പുസ്തകങ്ങളായിരുന്നു മിക്കതും: ബക്കിൾ, ലയെൽ, ലെക്കി, ലബ്ബോക്കു്, ടെയിലർ, മിൽ, സ്പെൻസർ, ഡാർവിൻ, റഷ്യൻ എഴുത്തുകാരുടെ കൂട്ടത്തിൽ പീസരെവ്,

ഡൊബ്രൊല്യുബൊവ്, ചെർനിഷെവ്സ്കിയ്, പുഷ്കിൻ, ഗൊൻചറോവിൻെറ ''ഫ്രിഗേററ് 'പള്ളാദ''', നെക്രാസൊവ്.

പൂച്ചക്കുഞ്ഞുങ്ങളെ തലോടുന്ന മട്ടിൽ ആ പുസ്തകങ്ങളെ വീതിയേറിയ കൈപ്പത്തിയാൽ വാത്സല്യപൂർവ്വം തടവിക്കൊണ്ടു് അയാൾ. വികാരപൂർവ്വമെന്നുതന്നെ പറയാം, മന്ത്രിച്ചു:

''നല്ല പുസ്തകങ്ങൾ! ദാ, ഇതു് ഒരു അപൂർവ്വഗ്രന്ഥമാണ്. സെൻസർമാർ കത്തിച്ചുകളയാൻ കല്പിച്ചതാണ്. ഭരണകൂടമെന്നുവച്ചാലെന്താണെന്നു് അറിയണമെങ്കിൽ ഇതാണു വായിക്കേണ്ടതു്!''

അയാൾ എനിക്കു് ഹോബ്സിൻെറ ''ലെവിയത്താൻ'' എന്ന പുസ്തകം നീട്ടി.

''ഇതും ഭരണകൂടത്തെപ്പററിയാണ്. കുറെക്കൂടി ലളിതമായും സരസമായും പറഞ്ഞിട്ടുണ്ടെന്നു മാത്രം.''

മക്കിയവെല്ലിയുടെ ''ഇൽ പ്രിൻചിപ്പെ'' (ഭരണാധിപൻ) ആയിരുന്നു ആ സരസമായ പുസ്തകം.

ചായ കുടിക്കുമ്പോൾ അയാൾ സ്വജീവിതത്തെപ്പററി ഒരു ചുരുങ്ങിയ വിവരണം നൽകി. ചെർനീഗൊവിൽ ഒരു ഇരുമ്പുപണിക്കാരൻെറ മകനായി ജനിച്ചു. കീവ് റെയിൽവേസ്റ്റേഷനിൽ വണ്ടിക്കു് എണ്ണയിടുന്ന ജോലിക്കിടയിൽ വിപ്ലവകാരികളുമായി പരിചയപ്പെട്ടു. തൊഴിലാളികളുടെ ഒരു പഠനഗ്രൂപ്പ് സംഘടിപ്പിച്ചു. അറസ്റ്റുചെയ്തു് രണ്ടു വർഷത്തോളം ജയിലിൽ പാർപ്പിച്ചശേഷം പത്തു വർഷത്തേക്കു് യാക്കുത്സ്ക് പ്രദേശത്തേക്കു നാടുകടത്തി.

''ആദ്യം യാക്കുത്തുകാരുടെകൂടെ താമസിച്ചു. അവിടന്നു് ജീവനും കൊണ്ടു് പുറത്തുകടക്കാമെന്നു ഞാൻ വിചാരിച്ചില്ല. അവിടത്തെ ശൈത്യകാലമുണ്ടല്ലൊ. മനുഷ്യൻെറ തലച്ചോറിനെവരെ മരവിപ്പിച്ചുകളയും. അവിടെ തലച്ചോറിൻെറ വലിയ ആവശ്യവുമില്ലായിരുന്നു. പിന്നീടു് അങ്ങുമിങ്ങും റഷ്യാക്കാരെ കണ്ടുമുട്ടാൻ തുടങ്ങി. അത്ര വളരെപ്പേരൊന്നുമില്ല. എന്നാലും ഉണ്ടല്ലൊ. ഞങ്ങൾ തനിച്ചിരുന്നു് മുഷിയരുതെന്നു കരുതി കൂടുതൽ കൂടുതൽ ആളുകളെ ഞങ്ങളുടെ നാട്ടത്തേക്കു് അയച്ചുകൊണ്ടിരുന്നു. എന്തൊരു ബുദ്ധിശാന്തി! വന്നവർ നല്ലയാളുകളായിരുന്നു. അക്കൂട്ടത്തിൽ ഒരു വിദ്യാർത്ഥിയുണ്ടായിരുന്നു. വ്ലദീമിർ കൊറൊലെൻകൊ. അയാളും ഇപ്പോൾ അവിടന്നു പോന്നു. ഞങ്ങൾ തമ്മിൽ വലിയ അടുപ്പമായിരുന്നു. പിന്നീടു് രണ്ടുവഴിക്കു പിരിഞ്ഞു. ഞങ്ങൾ തമ്മിൽ പല കാര്യങ്ങളിലും സാമ്യമുണ്ടായിരുന്നു. സാമ്യവും സൗഹൃദവും ഒത്തുപോവുകയില്ല. പക്ഷെ കാര്യഗൗരവവും സ്ഥിരോത്സാഹവുമുള്ള മനുഷ്യനായിരുന്നു അയാൾ. കൂടാതെ ഏതു ജോലി ചെയ്യാനും നല്ല സാമർത്ഥ്യ

വുമുണ്ടായിരുന്നു. വിശുദ്ധശുരുപങ്ങളംപോലും വരസ്സും. അതെനിക്കിഷ്ട പ്പെട്ടില്ല. ഇപ്പോഴയാരം മാസികകളിൽ ഭംഗിയായിട്ടെഴുതുന്നുണ്ടെന്നു കേരംക്കുന്നു.''

അയാരം പാതിരവരെ സംസാരിച്ചുകൊണ്ടിരുന്നു. അപ്പോരംത്തൊ ട്ടുതന്നെ എന്നെ അരികിൽ ഉറപ്പിച്ചിരുത്താൻ അയാരം ആഗ്രഹിക്കുന്നതു പോലെ തോന്നി. ഒരാളിന്റെ സാമീപ്യത്തിൽ ഞാൻ കാര്യമായ മനസ്സുഖം അനുഭവിക്കുന്നതു് അന്നാദ്യമായിട്ടാണു്. ആത്മഹത്യാശ്രമത്തി നശേഷം എനിക്കു് എന്നെപ്പററിയുള്ള മതിപ്പു് വളരെയേറെ ഇടി ഞ്ഞിരിക്കുകയായിരുന്നു. ഞാൻ ആരുമല്ലെന്നും ആരുടെയൊക്കെയോ മുമ്പിൽ അപരാധിയാണെന്നും എനിക്കു തോന്നി. ജീവിക്കാൻതന്നെ ഞാൻ ലജ്ജിച്ചു. അതു് മനസ്സിലാക്കിയിട്ടാവണം, തോമാസ് തന്റെ ജീവിതകവാടം എന്റെ മുമ്പിൽ തുറന്നുവച്ചതും അങ്ങിനെ എന്റെ സമ നില വീണ്ടെടുത്തതും. എനിക്കു മറക്കാനാവാത്ത ഒരു ദിവസമായിരു ന്നു അതു്.

ഞായറാഴ്ച ഉച്ചപ്രാർത്ഥന കഴിഞ്ഞു് ഞങ്ങരം കട തുറന്നു. അപ്പോരം ത്തന്നെ ആളുകരം തിണ്ണയിൽ കൂടാൻതുടങ്ങി. ആദ്യം വന്നതു് മത്വേ യ് ബാരിനൊവാണു്. മുഷിഞ്ഞു് പപ്രശ്നനായിരുന്ന അയാളുടെ കൈ കരം കുറങ്ങിന്റേതുപോലെ നീണ്ടിരുന്നിരുന്നു. സ്ത്രീകളുടേതുപോലെ സുന്ദരമായ കണ്ണുകരം അന്യമനസ്കതയോടെ നോക്കി.

''പട്ടണത്തിലെ വിശേഷമെന്തൊക്കെയാണു്?'' അഭിവാദനങ്ങരം ക്കുശേഷം അയാരം ചോദിച്ചു. മറുപടിക്കു കാക്കാതെ അയാരം കുക്കുഷ്കി ന്റെനേരെ ഒച്ചയെടുത്തു:

''സ്റ്റെപ്പാൻ! തന്റെ പൂച്ച പിന്നെയും എന്റെ കോഴിയെ പിടിച്ചു.''

സാറിനെ കാണാൻവേണ്ടി ഗവർണർ കസാനിൽനിന്നു് പീറേറഴ് സ്ബർഗ്ഗിലേക്കു പോയ കാര്യം അയാരം അപ്പോരംത്തന്നെ വിവരി ക്കാൻ തുടങ്ങി. കോക്കസസ്സിലേക്കും തുർക്കെസ്ഥാനിലേക്കും എല്ലാ തത്താറുകാരേയും നീക്കം ചെയ്യാൻ കല്പനകൊടുക്കണമെന്നു പറയാനാ ണത്രെ. അയാരം ഗവർണറെ പുകഴ്ത്തി.

''മിടുക്കൻ! ജോലിയറിയാം.''

''താനിതു മുഴുവനും ഉണ്ടാക്കിപ്പറയുന്നതല്ലെ,'' റൊമാസ് ശാന്തസ്വ രത്തിൽ പറഞ്ഞു.

''ഞാനോ? എപ്പോരം?''

''അതെനിക്കറിഞ്ഞുകൂടാ.''

''ആളുകരം പറയുന്നതൊന്നും നിങ്ങരം വിശ്വസിക്കില്ല, അന്തോ നിച്ച്,'' പരിഭവത്തോടെ തലയാട്ടിക്കൊണ്ടു് ബാരിനൊവ് പറഞ്ഞു.

''തത്താറുകാരുടെ കാര്യമോർത്താൽ സങ്കടം വരും. കോകസെസ്സുമായി പഴമകണ്ടിയിരിക്കുന്നു.''

ചടച്ച നീളംകുറഞ്ഞ ഒരുത്തൻ, മററാരുടെയോ കീറിപ്പറിഞ്ഞ ഒരു കോട്ടുമിട്ട് സൂക്ഷിച്ച് കയറിവന്നു. കോച്ചിവലിച്ച് വക്രിച്ചിരുന്നിരുന്ന ചാരനിറമാർന്ന മുഖത്ത് ഇരുണ്ട ചുണ്ടുകളും അനാരോഗ്യകരമായ ഒരു പുഞ്ചിരിയോടെ വിടർന്നിരുന്നു. തീക്ഷ്ണമായ ഇടത്തേകണ്ണ് ഇടവിടാതെ ചിമ്മിക്കൊണ്ടിരുന്നു. അതിന്റെ മുകളിൽ വിറച്ചുകൊണ്ടിരുന്ന നരച്ച പുരികം ഒരു വട്ടവിനു ചുററും തുള്ളിക്കളിച്ചു.

''അതാ, ബഹുമാനപ്പെട്ട മിഗ്നൻ!'' ബാരിനൊവ് പരിഹാസത്തോടെ പറഞ്ഞു. ''രാത്രി എന്താണ് മോഷ്ടിച്ചത്?''

''തന്റെ പണം.'' എന്നു മണിനാദംപോലുള്ള ശബ്ദത്തിൽ പറഞ്ഞുകൊണ്ട് മിഗ്നൻ തൊപ്പി പൊക്കി റൊമാസിനെ വണങ്ങി.

പട്ടണമോടിയിലുള്ള കോട്ടും കഴുത്തിൽ ചുവന്ന തുവാലയും കാലിൽ തിളങ്ങുന്ന റബ്ബർച്ചെരിപ്പും മാററ്റ് നാടപോലെ നീണ്ട ഒരു വെള്ളിത്തുടലുമായി ഞങ്ങളുടെ വീട്ടുടമസ്ഥനും അയൽക്കാരനുമായ പൻകോവ് പുറത്തിറങ്ങിവന്നു. മിഗ്നനെ രോഷത്തോടെ അടിമുടി ഒന്നു നോക്കിക്കൊണ്ട് അയാൾ പറഞ്ഞു:

''എടാ കിഴട്ടുപിശാചേ, നീ മേലിൽ എന്റെ പച്ചക്കറിത്തോട്ടത്തിൽ കയറിയാൽ ഞാൻ നിന്റെ കാലടിച്ചൊടിക്കും.''

''പതിവുപല്ലവി തുടങ്ങി,'' മിഗ്നൻ അക്ഷോഭ്യനായി പറഞ്ഞു. ''ജോലിയും തൊഴിലുമില്ലാതെ എങ്ങിനെ ജീവിക്കും. അല്ലെ?'' ഒരു ദീർഘനിശ്വാസത്തോടെ അയാൾ പൂരിപ്പിച്ചു.

പൻകോവ് അയാളുടെനേരെ കയർക്കാൻ തുടങ്ങി. പക്ഷെ അയാൾ തുടർന്നു:

''ഞാൻ കിഴവനാണെന്ന് ആരു പറഞ്ഞു? വയസ്സ് നാല്പത്താറായുള്ളു...''

''കഴിഞ്ഞ ക്രിസ്തുമസ്സിനു് തനിക്ക് അമ്പത്തിമൂന്നായിരുന്നല്ലൊ,'' ബാരിനൊവ് പറഞ്ഞു. ''താൻതന്നെ പറഞ്ഞതാണ്—അമ്പത്തിമൂന്നെന്ന്! എന്തിനു നുണ പറയുന്നു?''

സുസ്ലൊവ്* വന്നു. ഇരുത്തംവന്ന, താടിനീട്ടിയ ഒരുവൃദ്ധൻ. പുറകേ, മീൻപിടിത്തക്കാരനായ ഇസോട്ടും വന്നു. അങ്ങിനെ എട്ടുപത്തുപേർ അവിടെക്കൂടി. പൈപ്പുവലിച്ചുകൊണ്ടും കൃഷിക്കാരുടെ വർത്ത

---

* കൃഷിക്കാരുടെ ഇരട്ടപ്പേരുകൾ ഞാനോർക്കുന്നില്ല. എന്തിനും തെററുപററിയിരിക്കാനിടയുണ്ട്. (ഗോർക്കിയുടെ കുറിപ്പ്)

മാനം നിശ്ശബ്ദം ശ്രദ്ധിച്ചുകൊണ്ടും ഹൊഹോൽ കടയുടെ വാതിലിന ടുത്തായി ഉമ്മറത്തു് ഇരുന്നു. കൃഷിക്കാർ ഉമ്മറപ്പടികളിലും രണ്ടു വശത്തു മിട്ടിരുന്ന ബഞ്ചുകളിലും ഇരിപ്പുറപ്പിച്ചു.

വർണ്ണവൈവിധ്യമാർന്ന ഒരു തണുപ്പുദിവസമായിരുന്നു അതു്. ശൈത്യകാലത്തിന്റെ കൊടുംമഞ്ഞിൽനിന്നു് ഇനിയും മുക്തമായിട്ടി ല്ലാത്ത നീലാകാശത്തിലൂടെ മേഘങ്ങൾ ദ്രുതഗതിയിൽ ഒഴുകി. ഇട യ്ക്കു് തീക്ഷ്ണമായ തിളക്കത്താൽ കണ്ണഞ്ചിച്ചുകൊണ്ടും ഇടയ്ക്കു് പട്ടിന്റെ പശിമയാർന്ന കടാക്ഷങ്ങൾ വാത്സല്യപൂർവ്വം എറിഞ്ഞുകൊണ്ടും വെളിച്ചത്തിന്റേയും നിഴലിന്റേയും പൊട്ടുകൾ വെള്ളക്കുഴികളിലും ചാലുകളിലും മുങ്ങിക്കുളിച്ചു. ഭംഗിയായി അണിഞ്ഞൊരുങ്ങിയ യുവതി കൾ നിരത്തിലൂടെ വോൾഗാതീരത്തേക്കു നീങ്ങി. വെള്ളക്കുഴികൾ കട ക്കാൻ പാവാടകൾ പൊക്കിപ്പിടിക്കുമ്പോൾ അവരുടെ മയമില്ലാത്ത പാദരക്ഷകൾ പുറത്തു കണ്ടു. നീണ്ട ചൂണ്ടക്കോലുകൾ തൊളിലേന്തി ക്കൊണ്ടു് ബാലന്മാർ ഓടിപ്പോയി. മന്ദംമന്ദം നടന്നുപോകുന്ന കൃഷീ വലന്മാർ ഞങ്ങളുടെ കടയുടെ മുമ്പിൽ കൂടിയിരുന്നവരെ പാളിനോക്കു കയും തടിച്ച രോമത്തൊപ്പികളുയർത്തി മൗനാഭിവാദ്യം നൽകുകയും ചെയ്തു.

മിഗ്ലനും കുക്കുഷ്കിനും ഒരു പിടികിട്ടാപ്രശ്നത്തെപ്പററി സൗഹാർദ്ദപര മായ തർക്കത്തിലേർപ്പെട്ടു. ആരാണു് കൂടുതൽ ഊക്കോടെ തല്ലുന്നതു്? കച്ചവടക്കാരോ അതോ പ്രഭുക്കന്മാരോ? കുക്കുഷ്കിൻ കച്ചവടക്കാരെ താ ങ്ങിപ്പറഞ്ഞു. മിഗ്ലൻ ജന്മിമാരുടെ ഭാഗം പിടിച്ചു. മിഗ്ലന്റെ മണിനാ ദം കുക്കുഷ്കിന്റെ ഇഴച്ചുവലിച്ചുള്ള വർത്തമാനത്തെ തമർത്തിക്കളഞ്ഞു.

''മിസ്റ്റർ ഫിൻഗെറൊവിന്റെ അച്ഛൻ നെപ്പോളിയൻ ബോണപ്പാ ർട്ടിന്റെ മീശയ്ക്കു പിടിച്ചവനാണു്. മിസ്റ്റർ ഫിൻഗെറൊവാണെങ്കിൽ, രണ്ടാളെ പിടലിക്കു് കുത്തിപ്പിടിച്ചു് തല ചേർത്തു് ഒരിടി ഇടിച്ചാൽ അവരു് പിന്നെ നിലത്തുനിന്നു് എണീക്കില്ല.''

''ശരിയാ, താൻ എണീക്കില്ല!'' കുക്കുഷ്കിൻ സമ്മതിച്ചു. പക്ഷേ അയാൾ തുടർന്നു: ''എന്തായാലും കച്ചവടക്കാരന്റെ വയറു് പ്രഭുവിന്റെ വയറിനേക്കാൾ വലുതാണു്.''

മുകളിലത്തെ പടിയിലിരുന്നിരുന്ന വന്ദ്യവയോധികനായ സുസ്ലൊ വ് മുറുമുറുത്തു:

''കൃഷിക്കാർ മണ്ണിൽ കാലുറച്ചു നിൽക്കുന്നില്ല, മിഹൈലൊ അന്തോനൊവിച്ച്! ജന്മിമാരുടെ കീഴിൽ മടിപിടിച്ചിരിക്കാൻ സമ്മ തിക്കില്ലായിരുന്നു. ഓരോരുത്തനും അവനവന്റെ ജോലി ചെയ്തേ തീരൂ.''

''അടിയായ്മ വീണ്ടും സ്ഥാപിക്കണമെന്നും പറഞ്ഞു് താനൊരു

ഹർജി അയയ്ക്കു്,'' ഇസോത്തു് തിരിച്ചടിച്ചു. റൊമാസ് അയാളുടെ നേരെ മൗനമായി ഒരു നോട്ടമയച്ചിട്ടു് പടിയുടെ കൈവരിയിൽ തട്ടി പൈപ്പിലെ പുകയില കളയാൻ തുടങ്ങി.

അയാൾ സംസാരിക്കുന്നതും കാത്തു് ഞാനിരുന്നു. കൃഷിക്കാരുടെ പരസ്പരബന്ധമില്ലാത്ത സംസാരം ശ്രദ്ധിച്ചുകേട്ടുകൊണ്ടിരുന്ന ഞാൻ, ഹൊഹോൽ എന്തു പറയുമെന്നു് ഊഹിക്കാൻ ശ്രമിച്ചു. കൃഷിക്കാരുടെ സംസാരത്തിലിടപെടാനുള്ള പല സന്ദർഭങ്ങളും അയാൾ ഇതിനകം തന്നെ വിട്ടുകളഞ്ഞെന്നു് എനിക്കു തോന്നി. പക്ഷെ അയാൾ നിസ്സംഗനായി മൗനംപൂണ്ടിരുന്നതേയുള്ളു. കാററു് വെള്ളക്കുഴികളിലെ വെള്ളത്തെ ഉലയ്ക്കുന്നതും മേഘങ്ങളെ ഒരു കറുത്ത സമൂഹമായി തട്ടിക്കൂട്ടുന്നതും നോക്കി അയാൾ കൽപ്രതിമപോലെ ഇരുന്നു. നദിയിൽ ഒരു ആവിക്കപ്പൽ ചൂളംവിളിച്ചു. അക്കോർഡിയന്റെ അകമ്പടിയോടെ പാടുന്ന യുവതികളുടെ കൂർത്ത ശബ്ദം താഴെനിന്നു കേട്ടു. കുടിച്ചു വെളിവില്ലാത്ത ഒരാൾ എക്കിട്ടമിട്ടും അലറിവിളിച്ചും കൊണ്ടു് നിരത്തിലൂടെ കയ്യുംവീശി നടന്നു. അസ്വാഭാവികമായി വളഞ്ഞിരുന്ന കാലുകൾ വെള്ളക്കുഴികളിൽ ചവുട്ടി വെള്ളം തെറിപ്പിച്ചു. കൃഷിക്കാർ മെല്ലെ സംസാരിച്ചുകൊണ്ടിരുന്നു. അവരുടെ വാക്കുകളിൽ മ്ലാനത ധ്വനിച്ചു. വിഷാദത്തിന്റെ മന്ദചലനങ്ങൾ എനിക്കും അനുഭവപ്പെട്ടു. അതിനു കാരണമുണ്ടായിരുന്നു. ശൈത്യമാർന്ന ആകാശത്തു് മഴക്കോളുണ്ടായിരുന്നു. അതുമല്ല, പട്ടണത്തിലെ അനുസ്യൂതമായ ഒച്ചപ്പാടും ബഹളവും ഞാൻ ഓർത്തുപോയി. അവിടത്തെ ശബ്ദവൈവിധ്യം, നിരത്തുകളിലൂടെ ആളുകളുടെ ബദ്ധപ്പെട്ട പോക്കു്, അവരുടെ ചുറുചുറുക്കുള്ള സംസാരം, ചിന്തോദ്ദീപകങ്ങളായ വാക്കുകളുടെ ബാഹുല്യം—എല്ലാം ഞാനോർത്തു.

വൈകിട്ടു് ചായ കുടിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ ഹൊഹോലിനോടു് കൃഷിക്കാരുമായി സംസാരിക്കുന്നതു് എപ്പോഴാണെന്നു ചോദിച്ചു.

''എന്തിനെപ്പററി?''

''ഓ, അതോ!'' എന്റെ വിശദീകരണം ശ്രദ്ധിച്ചുകേട്ടശേഷം അയാൾ പറഞ്ഞു. ''ആവക കാര്യങ്ങൾ അവരോടു് റോഡിൽവച്ചു പറഞ്ഞാൽ എന്നെ വീണ്ടും യക്കൂത്തുകാരുടെ അടുത്തേക്കു പറഞ്ഞയയ്ക്കും.''

അയാൾ പൈപ്പിൽ പുകയില കുത്തിനിറച്ചു്, അകത്തേക്കു് ആഞ്ഞുവലിച്ചു. ധൂമപടലം അയാളെ പൊതിഞ്ഞു. തുടർന്നു് അയാൾ ഓർമ്മയിൽ തങ്ങിനിൽക്കുംവണ്ണം, ശാന്തസ്വരത്തിൽ, കൃഷിക്കാരെക്കുറിച്ചു സംസാരിച്ചുതുടങ്ങി. കൃഷിക്കാരൻ കരുതലോടെ പെരുമാറുന്നവനാണു്. അയാൾക്കു് ആരെയും വിശ്വാസമില്ല. തന്നെത്തന്നെ പേടി.

അയൽക്കാരെ പേടി. അന്യരുടെ കാര്യം പിന്നെ പറയാനുമില്ല. അയാരം സ്വതന്ത്രനായിട്ട് മുപ്പതു വർഷം തികഞ്ഞിട്ടില്ല. നാല്പതുകാരനായ ഓരോ കൃഷിക്കാരനും അടിയാനായിട്ടാണു ജനിച്ചതു്. അയാളതു് ഓർക്കുന്നുമുണ്ടു്. സ്വാതന്ത്ര്യമെന്നുവച്ചാലെന്താണെന്നു് മനസ്സിലാക്കാൻ പ്രയാസമുണ്ടു്. നേരിട്ടുള്ള അർത്ഥമെടുത്താൽ സ്വാതന്ത്ര്യമെന്നുവച്ചാൽ തോന്നിയതുപോലെ ജീവിക്കുകയെന്നാണു്. പക്ഷെ എങ്ങോട്ടു തിരിഞ്ഞാലും മേലധികാരികളാണു്. ജീവിക്കുന്നതിനു തടസ്സമാണു് അവരൊക്കെ. ജന്മിമാരിൽനിന്നു കൃഷിക്കാരെ വിടർത്തിമാററിയതു് സാറാണു്. മുഴുവൻ കൃഷിക്കാരുടേയും യജമാനൻ ഇപ്പോരം സാറാണെന്നർത്ഥം. നമുക്കൊന്നുകൂടി ആലോചിക്കാം: ഈ സ്വാതന്ത്ര്യമെന്നുവച്ചാലെന്താണു്? അതിന്റെ അർത്ഥമെന്താണെന്നു് പെട്ടെന്നൊരു സുപ്രഭാതത്തിൽ സാർ വിവരിച്ചെന്നു വരും. എല്ലാ ഭൂമിയുടേയും എല്ലാ ധനത്തിന്റേയും ഒരേയൊരു നാഥനായ സാറിനെ കൃഷിക്കാർക്കു പൂർണ്ണവിശ്വാസമാണു്. സാർ ജന്മിമാരിൽനിന്നു് കൃഷിക്കാരെ വിടുർത്തിമാററിയല്ലൊ. ഒരുപക്ഷെ കച്ചവടക്കാരിൽനിന്നു് കപ്പലുകളും കടകളും എടുത്തുമാററുമായിരിക്കും. കൃഷിക്കാരൻ സാറിന്റെ പക്ഷക്കാരനാണു്. ഒരു പാടു് യജമാനന്മാരേക്കാരം ഭേദം ഒരു യജമാനനാണെന്നു് അയാരംക്കറിയാം. സ്വാതന്ത്ര്യത്തിന്റെ അർത്ഥമെന്താണെന്നു് സാർ വിവരിച്ചുകൊടുക്കുന്ന ദിവസവും കാത്തു് ഇരിക്കുകയാണയാരം. അന്നു്, ഓരോരുത്തനും കയ്യിലാക്കാവുന്നിടത്തോളം കയ്യിലാക്കാം. ആ ദിവസം വന്നുചേരണമെന്നു് എല്ലാവരും ആഗ്രഹിക്കുന്നുണ്ടു്. അതേ സമയം എല്ലാവരും ഭയപ്പെടുന്നുമുണ്ടു്. അടച്ചുപിടിച്ചുള്ള ആ പങ്കിടൽദിവസം കൈവിട്ടു പോകരുതെന്ന ജാഗ്രതയോടെ ഇരിക്കുകയാണു് ഓരോരുത്തനും. അവനു് ധാരാളം വേണം. എടുക്കാൻ വേണ്ടത്രയുണ്ടുതാനും. പക്ഷെ എങ്ങിനെ എടുക്കും? ഇതാണവന്റെ പേടി. എല്ലാവർക്കും വേണ്ടതു് ഒന്നുതന്നെയാണു്. പോരെങ്കിൽ, എങ്ങോട്ടു തിരിഞ്ഞാലും ഉദ്യോഗസ്ഥന്മാർ. കൃഷിക്കാരോടു മാത്രമല്ല സാറിനോടും വിരോധമുള്ളവരാണവർ. പക്ഷെ ഉദ്യോഗസ്ഥന്മാരെ കൂടാതെ കഴിയില്ല. അവരില്ലെങ്കിൽ സകലവരും തമ്മിൽത്തമ്മിൽ കടിച്ചുകീറും.

വസന്തകാലത്തെ കനത്ത മഴയെ കാററു് രോഷപൂർവ്വം ജനാലച്ചില്ലിനുനേരെ എടുത്തെറിഞ്ഞു. നരച്ച ഒരു മൂടൽ നിരത്തിൽ നിറഞ്ഞു. എന്റെ ഉള്ളിലും അപ്രസന്നമായ ഒരു മടുപ്പു് അനുഭവപ്പെടാൻ തുടങ്ങി. പതിഞ്ഞുകേട്ട ആ ശാന്തസ്വരം ചിന്താധീനമായി തുടർന്നു:

''സാറിന്റെ അധികാരം സ്വന്തം കയ്യിലെടുക്കാൻ കുറേശ്ശെക്കുറേശ്ശെ പഠിക്കണമെന്നു് കൃഷിക്കാരനെ ബോദ്ധ്യപ്പെടുത്തുകയാണു വേണ്ട

ളു്. തങ്ങളുടെ മേലധികാരികളെ തങ്ങൾക്കിടയിൽനിന്നുതന്നെ തിരഞ്ഞെടുക്കാൻ ജനങ്ങൾക്ക് അവകാശമുണ്ടായിരിക്കണമെന്ന് അവരെ പറഞ്ഞു മനസ്സിലാക്കണം. പോലീസുദ്യോഗസ്ഥനേയും ഗവർണ്ണറേയും സാറിനെത്തന്നെയും തിരഞ്ഞെടുക്കാൻ അവർക്കവകാശമുണ്ടായിരിക്കണം.''

''അതിനൊരു നൂറുകൊല്ലം പിടിക്കും!''

''പെന്തെക്കോസ്തിനുമുമ്പ് എല്ലാം നടത്താമെന്നു വിചാരിച്ചോ?'' ഹൊഹോൽ ഗൗരവസ്വരത്തിൽ ചോദിച്ചു.

വൈകുന്നേരം അയാൾ എറവിടെക്കോ പോയി. പതിനൊന്നു മണിയടുപ്പിച്ച് റോഡിൽ അടുത്തെവിടെയോ ഒരു വെടി പൊട്ടുന്നതു കേട്ടു. ഇരുട്ടത്തു് മഴയത്തേക്കിറങ്ങിച്ചെന്നപ്പോൾ വെള്ളത്തിൽ ചവിട്ടാതെ സൂക്ഷിച്ച് ബദ്ധപ്പെടാതെ പടിവാതിലിനുനേരെ നടന്നുവരുന്ന മിഹൈലൊ അന്തോനൊവിച്ചിന്റെ കറുത്തുവലിയ രൂപം കണ്ടു.

''ഉം? എന്താ? ഞാനാണു വെടിവച്ചതു്.''

''ആരെ?''

''വഴിക്കുവച്ച് ഏതോ ചിലർ കുറുവടിയുമായി എന്റെനേരെ ചാടിവീണു. 'മാറിനിൽക്കിൻ! അല്ലെങ്കിൽ വെടിവയ്ക്കും' എന്നു ഞാൻ പറഞ്ഞുനോക്കി. അവർ കേട്ടില്ല. ഞാനുടനെ ആകാശത്തേക്കൊരു വെടിവച്ചു. ആകാശത്തിനു നോവില്ലല്ലൊ.''

അയാൾ ഉമ്മറത്തേക്കു കയറി വസ്ത്രമൂരാൻ തുടങ്ങുകയും നനഞ്ഞ താടിയിൽനിന്നു വെള്ളം പിഴിഞ്ഞുകളഞ്ഞുകൊണ്ട് കുതിരയെപ്പോലെ മുക്രയിടുകയും ചെയ്തു.

''ഈ നശിച്ച ബൂട്ടുകളിൽ തുളവീണെന്നാണു തോന്നുന്നതു്. മാററാതെ പററില്ല. കൈത്തോക്ക് വൃത്തിയാക്കാൻ അറിയാമോ? അതു തുരുമ്പെടുക്കാതെ ഒന്നു ശരിയാക്കിവയ്ക്കു. എണ്ണ പുരട്ടിയാൽ മതി.''

അയാളുടെ ഒന്നുകൊണ്ടും ഉലയാത്ത അചഞ്ചലതയും ആ ചാരക്കണ്ണുകളിൽ കണ്ട പ്രശാന്തമായ ദൃഢനിശ്ചയവും അതിശയകരമായിരുന്നു. മുറിയിൽ പ്രവേശിച്ചശേഷം നിലക്കണ്ണാടിയുടെ മുമ്പിൽ നിന്നു താടി തടവിക്കൊണ്ടു് അയാൾ എനിക്കു മുന്നറിയിപ്പു തന്നു:

''റോഡിലിറങ്ങി നടക്കുന്നതു സൂക്ഷിച്ചു വേണം—പ്രത്യേകിച്ച് വിശേഷദിവസങ്ങളിലും വൈകുന്നേരത്തും. നിങ്ങളേയും തല്ലാൻ ഒന്നോട്ടമിട്ടുകാണും. പക്ഷെ വടി കൊണ്ടു നടക്കണ്ട. അതു് വഴക്കിനു വരുന്നവരെ പ്രേരിപ്പിക്കുകയേയുള്ളു. മാത്രമല്ല, നിങ്ങൾക്കു പേടിയാണെന്ന് അവർ ധരിക്കാനും മതി. സത്യത്തിൽ പേടിക്കാനൊന്നുമില്ല. അവർതന്നെ പേടിത്തൊണ്ടന്മാരാണു്.''

പ്രിയങ്കരമായ ഒരു ജീവിതം ഞാൻ ആരംഭിച്ചു. പുതുമയേറിയതും പ്രധാനപ്പെട്ടതുമായ എന്തെങ്കിലുമൊന്നു കാഴ്ചവച്ചുകൊണ്ടാണു് ഓരോ ദിവസവും കടന്നുപോയതു്. പ്രകൃതിവിജ്ഞാനത്തെക്കുറിച്ചുള്ള പുസ്തകങ്ങൾ ഞാൻ ആർത്തിയോടെ വായിക്കാൻ തുടങ്ങി. റൊമാസ് എനിക്കു നൽകിയ ഉപദേശം അതായിരുന്നു:

''മററന്തിനേക്കാളും മുമ്പും മററന്തിനേക്കാളും ഭംഗിയായും അറിഞ്ഞിരിക്കേണ്ടതു് അതാണു്, മക്സീമിച്ചു്. മനുഷ്യന്റെ ഏററവും മികച്ച ബുദ്ധി ചെലുത്തിയിട്ടുള്ളതു് ആ ശാസ്ത്രത്തിലാണു്.''

ആഴ്ചയിൽ മൂന്നു ദിവസം ഞാൻ വൈകിട്ടു് ഇസോത്തിനെ എഴുത്തും വായനയും പഠിപ്പിച്ചു. ആദ്യമൊക്കെ അവിശ്വാസത്തോടെയും തെല്ലൊരു പരിഹാസത്തോടെയുമാണു് അയാൾ എന്നെ വീക്ഷിച്ചതു്. പക്ഷെ കുറച്ചു പാഠങ്ങൾ കഴിഞ്ഞപ്പോൾ അയാൾ സന്മനസ്സോടെ പറഞ്ഞു:

''നല്ലവണ്ണം പറഞ്ഞുതരുന്നുണ്ടു്. നീയൊരു അദ്ധ്യാപകനാവണം, കുഞ്ഞേ.''

പെട്ടെന്നയാൾ നിർദ്ദേശിച്ചു:

''നീ കണ്ടിട്ടു് കരുത്തനാണെന്നു തോന്നുന്നു. വാ, നമുക്കൊരു കൈ നോക്കാം.''

അടുക്കളയിൽനിന്നു് ഒരു വടി എടുത്തുകൊണ്ടു വന്നിട്ടു് ഞങ്ങൾ പരസ്പരം പാദങ്ങൾ ചേർത്തു് നിലത്തിരുന്നു് വടിയുടെ ഓരോ അററം പിടിച്ചു. എതിരാളിയെ നിലത്തുനിന്നു പൊക്കാൻവേണ്ടി രണ്ടുപേരും ആവുന്നത്ര ശക്തിയോടെ വലിച്ചുനോക്കിയെങ്കിലും ഫലമുണ്ടായില്ല. ഹൊഹോൽ ഒരു ചെറുചിരിയോടെ ഞങ്ങളെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു:

''വലിക്കു്! പൊക്കു്!''

ഇസോത്തു് അവസാനം എന്നെ വലിച്ചുപൊക്കി. എങ്കിലും അതോടെ അയാൾക്കു് എന്നെക്കുറിച്ചുള്ള മതിപ്പു് പൂർവാധികം വർദ്ധിച്ചതുപോലെ തോന്നി.

''സാരമില്ല, നിനക്കു നല്ല കരുത്തുണ്ടു്,'' അയാൾ എന്നെ സമാധാനിപ്പിച്ചു. ''നിനക്കു മീൻ പിടിക്കാൻ ഇഷ്ടമില്ലാത്തതു് കഷ്ടമായിപ്പോയി. അല്ലെങ്കിൽ നമുക്കൊന്നിച്ചു് വോൾഗയിൽ പോകാമായിരുന്നു. വോൾഗയിൽ രാത്രികാലത്തുണ്ടല്ലൊ, സ്വർഗ്ഗമാണു്!''

അയാൾ ശുഷ്കാന്തിയോടെ പഠിക്കുകയും വിജയത്തിൽ സന്തോഷിക്കുകയും തന്റെ അത്ഭുതം ഹൃദയാവർജ്ജകമായി പ്രകടിപ്പിക്കുകയും ചെയ്തു. ചിലപ്പോൾ പഠിത്തത്തിനിടയ്ക്കു് അയാൾ പെട്ടെന്നു ചാടിയെ

ണീററ് തട്ടിൽനിന്നു് ഒരു പുസ്തകം വലിച്ചെടുത്തു് പുറികമറിത്തി പണിപ്പെട്ടു് രണ്ടോ മൂന്നോ വരി ഉറക്കെ വായിക്കും. അതു കഴിഞ്ഞു്, ത്തുടുത്ത മുഖവുമായി എന്റെ മുഖത്തു നോക്കിക്കൊണ്ടു് അയാറം വിസ്മയാധീനനായി പറയും:

''കണ്ടോ, എനിക്കു് വായിക്കാൻ അറിയാം!''

കണ്ണുമടച്ചു് അയാറം ആവർത്തിക്കും:

മകന്റെ കുഴിമാടത്തിൽ അമ്മയുടെ
ആർത്തനാദംപോലെ
മ്ലാനമായ മൈതാനമുകളിൽ
പുള്ളിന്റെ കരച്ചിൽ കേട്ടു...

''കണ്ടോ?''

ഒന്നിലധികം തവണ അയാറം ശബ്ദമടക്കി കരുതലോടെ ചോദിച്ചു:

''ഇതെങ്ങിനെ സംഭവിക്കുന്നെന്നു് ഒന്നു പറഞ്ഞുതരൂ, അനിയാ! ഈ വരകളും കുറികളും ശ്രദ്ധിച്ചുനോക്കുമ്പോറം അവ വാക്കുകളായി മാറുന്നു. എനിക്കറിയാവുന്ന വാക്കുകറം! നമ്മറം നിത്യേന ഉപയോഗിക്കുന്ന വാക്കുകറം! ഞാനിതു് എങ്ങിനെ അറിഞ്ഞു? ആരും എന്റെ ചെവിയിൽ ഓതിത്തന്നില്ല. പടമായിരുന്നെങ്കിൽ മനസ്സിലാക്കാം. പക്ഷെ ഇവിടെ വിചാരങ്ങറംതന്നെ അച്ചടിച്ചുവച്ചതുപോലാണു്. അതെങ്ങിനെ?''

ഞാനെന്തു മറുപടി പറയും? ''അറിഞ്ഞുകൂടാ'' എന്ന എന്റെ മറുപടി അയാളെ വേദനിപ്പിച്ചു.

''എന്തോ ചെപ്പടിവിദ്യയാണു്!'' എന്ന നെടുവീർപ്പോടെ പറഞ്ഞുകൊണ്ടു് അയാറം പുസ്തകത്തിന്റെ താളുകറം വെളിച്ചത്തു പിടിച്ചു നോക്കി.

സംപ്രീതിജനകവും ഹൃദയസ്പർശകവുമായ ഒരു നിഷ്കപടത—സ്വതന്ത്ര്യവും ശിശുസഹജവുമായ എന്തോ ഒന്നു്—അയാളിൽ കുടികൊണ്ടിരുന്നു. പുസ്തകങ്ങളിൽ പറഞ്ഞിട്ടുള്ള നല്ല കൃഷിക്കാരനെ അയാറം കൂടുതൽകൂടുതൽ അനുസ്മരിപ്പിച്ചു. ഏതാണ്ടെല്ലാ മീൻപിടിത്തക്കാരേയും പോലെ അയാളും ഒരു കവിയായിരുന്നു. വോൾഗയേയും പ്രശാന്തമായ രാത്രിയേയും ഏകാന്തതയേയും ധ്യാനനിരതമായ ജീവിതത്തേയും അയാറം സ്നേഹിച്ചു.

നക്ഷത്രങ്ങളെ നോക്കിക്കൊണ്ടു് അയാറം എന്നോടു ചോദിച്ചു:

''ഇവിടത്തെപ്പോലെതന്നെ അവിടെയും എന്തോ ചില ജീവികളുണ്ടാവാനിടയുണ്ടെന്നാണു് ഹൊറേറാൻ പറയുന്നതു്. എന്തു തോന്നുന്നു?

നേരാണോ? ഒരടയാളമയച്ച് ചോദിച്ചാലോ എങ്ങിനെ കഴിയുന്ന വെന്ന്? നമ്മേക്കാൾ സുഖമായും സന്തോഷമായുമാകാനാണ വഴി.''

ആകെക്കൂടിയെടുത്താൽ അയാൾ തന്റെ ജീവിതത്തിൽ സംതൃപ്തനായിരുന്നു. അച്ഛനമ്മമാരില്ലാത്ത ആ അവിവാഹിതൻ തനിക്കിഷ്ടപ്പെട്ടതും സ്വാതന്ത്ര്യം പകരുന്നതുമായ മീൻപിടിത്തമെന്ന തൊഴിലിൽ മററാരേയും ആശ്രയിച്ചില്ല. പക്ഷെ അയാൾക്ക കൃഷിക്കാരോടു വിരോധമായിരുന്നു. അവർക്കെതിരായി എനിക്കു മുന്നറിയിപ്പു തരികയും ചെയ്തു.

''അവർ സ്നേഹം കാട്ടുന്നതൊന്നും വകവയ്ക്കരുത്. കള്ളന്മാരാണ്. സൂത്രക്കാരും. അവരെ വിശ്വസിക്കരുത്. ഇന്നു നിന്റെ കൂടെയായിരിക്കും. നാളെ കണ്ടാൽ മിണ്ടില്ല. ഓരോരുത്തനും സ്വന്തം കാര്യം മാത്രമേ നോട്ടമുള്ളു. പൊതുക്കാര്യത്തെ കാണുന്നതു് കഠിനതടവായിട്ടാണ്.''

ഇത്രയും സൗമ്യനായ ഒരാൾക്ക തീരെ ചേരാത്ത വെറുപ്പോടെയാണ് അയാൾ ''കുടവയറന്മാരെ''പ്പററി പറഞ്ഞതു്.

''അവരെങ്ങിനെ മററുള്ളവരേക്കാൾ പണക്കാരായി? മററുള്ളവരേക്കാൾ ബുദ്ധിയുള്ളതുകൊണ്ട്. എടാ നായേ, നിനക്ക ബുദ്ധിയുണ്ടെങ്കിൽ ഒന്നോർത്തോ: കൃഷിക്കാർ ഒന്നിച്ച് ഒററക്കെട്ടായി നിൽക്കണം. അപ്പോൾ അവർക്കു ശക്തി കാണും. പക്ഷെ, അവർ ഗ്രാമത്തെ കീറിമുറിക്കുന്നതു കണ്ടില്ലെ—ഒരൊററത്തടി വിറകുകഷണങ്ങളായി കീറുന്നതുപോലെ. അവർതന്നെയാണ് അവരുടെ ശത്രുക്കൾ. തെമ്മാടികളാണവർ. ഹൊഹോലിനെ പെട്ടത്തുന്ന പാടു കണ്ടോ.''

സുന്ദരനും സുശക്തനുമായിരുന്ന അയാൾക്ക് സ്ത്രീകളെ വലിയ ഇഷ്ടമായിരുന്നു. അവർ അയാൾക്ക സ്വൈരം കൊടുത്തില്ല.

''ആ ഒരു കാര്യത്തിൽ ഞാൻ വഷളനാണെന്നതു നേരാണ്,'' അയാൾ സൽപ്രകൃതത്തോടെ തുറന്നുപറഞ്ഞു. ''ഭർത്താക്കന്മാർക്കു് അതു് പിടിക്കുന്നില്ല. അവരുടെ സ്ഥാനത്തു് ഞാനായിരുന്നെങ്കിൽ എനിക്കും പിടിക്കില്ല. പക്ഷെ പെണ്ണുങ്ങളോട് സഹതാപം തോന്നിപ്പോകും. പെണ്ണെന്നുവച്ചാൽ രണ്ടാം ആത്മാവുപോലാണ്. സ്നേഹമെന്തെന്നറിയാതെ, ഉല്ലാസമെന്തെന്നറിയാതെ, അവൾ ജീവിക്കുന്നു. കുതിരയെപ്പോലെ പണിയെടുക്കുന്നു. അത്രതന്നെ. ഭർത്താവിനു് അവളോടു സ്നേഹം കാട്ടാൻ സമയമില്ല. ഞാനോ, സർവ്വതന്ത്രസ്വതന്ത്രൻ. പലരും കല്യാണം കഴിഞ്ഞു് ആദ്യത്തെ വർഷംതന്നെ ഭർത്താവിന്റെ മുഷ്ടിയുടെ രുചിയറിയും. ശരിയാണ്, ഈയൊരു കാര്യത്തിൽ ഞാൻ കുററക്കാരനാണെന്നു സമ്മതിക്കുന്നു. എനിക്കു് പെണ്ണുങ്ങളോട് ഒരൊററ അപേക്ഷയേയുള്ളു. അവർ തമ്മിൽ കടിപിടി കൂടരുതു്. എല്ലാവരേയും തൃപ്തിപ്പെടുത്താൻ ഞാൻ ധാരാളം മതി. അന്യോന്യം കുശുമ്പു പാടില്ല. നിങ്ങളെ

ല്ലാവരും എനിക്കൊരുപോലാണ്. എല്ലാവരോടും എനിക്കു സഹതാപമുണ്ട്.''

ജാള്യത കലർന്ന പുഞ്ചിരിയോടെ അയാൾ തുടർന്നു:

''ഒരിക്കൽ ഞാനൊരു തറവാട്ടുകാരിയോടൊത്തുപോലും കഴിച്ചു കൂടാൻ ശ്രമിച്ചു. അവൾ പട്ടണത്തിൽനിന്ന് വേനൽക്കാലത്തേക്ക് സുഖവാസത്തിന് ഇങ്ങോട്ടു പോന്നതാണ്. സുന്ദരി. പാലിന്റെ നിറം. പട്ടുപോലത്തെ മുടി. സ്നേഹം തുളുമ്പുന്ന നീലക്കണ്ണുകൾ. ഞാൻ മീൻ കൊണ്ടുക്കൊടുക്കുമ്പോഴൊക്കെ അവളെത്തന്നെ നോക്കി നിൽക്കും. 'നിനക്കെന്തു പററി?' അവൾ ചോദിച്ചു. 'ഞാൻ പറയാതെതന്നെ അറിയാമല്ലൊ,' ഞാൻ പറഞ്ഞു. 'ശരി, ഞാൻ ഇന്നുരാത്രി നിന്റെ അടുത്തു വരാം. കാത്തിരുന്നോ.' അവൾ വരികതന്നെ ചെയ്തു. പക്ഷെ കൊതുകുകൾ അവളെ ശല്യപ്പെടുത്തി. മേത്തൊക്കെ കടിച്ചു. വിചാരിച്ചതൊന്നും നടന്നില്ല. 'എനിക്കീ കടി സഹിക്കാൻ വയ്യ,' അവൾ കരച്ചിലിന്റെ വക്കത്തെത്തിക്കൊണ്ടു പറഞ്ഞു. പിറേറന്ന് ഭർത്താവു വന്നു. ഏതോ ജഡ്ജി. തറവാട്ടുകാരികളായാൽ അങ്ങിനെയാണ്,'' വിഷാദവും പരിഭവവും കലർന്ന സ്വരത്തിൽ അയാൾ ഉപസംഹരിച്ചു. ''കൊതുകുകൾ അവർക്കു സൈ്വരം കൊടുക്കില്ല.''

കള്ളുഷ്കിനെക്കുറിച്ച് അയാൾക്കു വലിയ മതിപ്പായിരുന്നു.

''ആ കൃഷിക്കാരനെ നോട്ടമിട്ടോ. ഒന്നാന്തരം ആത്മാവ്. ആളുകൾക്കയാളെ കണ്ടുകൂടാ. അതു ശരിയല്ല. അയാൾ കുറെ നാവിട്ടടിക്കുമെന്നതു നേരാണ്. പക്ഷെ എല്ലാം തികഞ്ഞവനായിട്ടാരുമില്ല.''

കള്ളുഷ്കിന് സ്വന്തമായി ഭൂമിയുണ്ടായിരുന്നില്ല. മദ്യപ്രിയയായ ഒരു കൃഷിപ്പണിക്കാരിയാണ് ഭാര്യ. വലിപ്പം കുറവാണെങ്കിലും നല്ല ശക്തിയും ചുറുചുറുക്കുമുള്ള ഒരു മുൻകോപക്കാരി. സ്വന്തം വീട് ഒരു ഇരുമ്പുപണിക്കാരനു വാടകയ്ക്കു കൊടുത്തിട്ട് അയാൾ ഇടുക്കിലുള്ള കുളിപ്പുരയിൽ താമസിച്ചുകൊണ്ട് പൻകോവിനുവേണ്ടി പണിയെടുത്തുപോന്നു. കള്ളുഷ്കിന് വിശേഷം പറയാൻ വലിയ ഇഷ്ടമാണ്. വിശേഷമൊന്നുമില്ലെങ്കിൽ അയാൾ ഓരോരോ കഥകൾ കെട്ടിച്ചമയ്ക്കും. പക്ഷെ എല്ലാററിന്റേയും പല്ലവി ഒന്നുതന്നെയായിരിക്കും.

''അറിഞ്ഞോ, മിഹൈലൊ അന്തൊനൊവിച്ച്? തിൻകോവൊയിലെ പോലീസുദ്യോഗസ്ഥൻ ജോലി കളഞ്ഞിട്ട് മഠത്തിൽ ചേരാൻ പോകുന്നു. കൃഷിക്കാരെ അടിച്ചമർത്താൻ ഇഷ്ടപ്പെടുന്നില്ലത്രെ. ഇനി വയ്യ എന്നാണു പറയുന്നത്.''

ഹൊഹോൽ ഗൗരവസ്വരത്തിൽ പറഞ്ഞു:

''ഇക്കണക്കിന് മേലധികാരികളാരും ബാക്കി കാണുകയില്ലല്ലൊ!''

ചീകിയൊതുക്കാത്ത മുടിയിൽനിന്ന് പുല്ലും വയ്ക്കോലും കോഴിപ്പൂടയും നുള്ളിക്കളഞ്ഞുകൊണ്ട് കുക്ലൂറ്റ്കിൻ അതെപ്പററി ആലോചിച്ചു.

''എല്ലാവരും പോകില്ല. പക്ഷെ മനസ്സാക്ഷിയുള്ളവരുണ്ടല്ലൊ— അവർക്ക് അവരുടെ ജോലിചെയ്യാൻ പ്രയാസമാണ്. അന്തോനിച്ച്, നിങ്ങൾക്ക് മനസ്സാക്ഷിയിൽ വിശ്വാസമില്ലെന്ന് എനിക്കറിയാം. പക്ഷെ എത്ര വലിയ ബുദ്ധിയുണ്ടെങ്കിലും മനസ്സാക്ഷിയില്ലെങ്കിൽ ജീവിക്കാൻ സാദ്ധ്യമല്ല. ഇതാ, കേട്ടോളൂ...''

''അതീവബുദ്ധിമതി''യായിരുന്ന ഏതോ ഭൂവുടമസ്ഥയെക്കുറിച്ച് അയാൾ പറഞ്ഞുതുടങ്ങി.

''അവർ എന്തൊരു ക്രൂരയായിരുന്നുവെന്നോ! അവസാനം ഗവർണർതന്നെ, തൻെറ വലിയ പദവിയൊന്നും വകവയ്ക്കാതെ അവരെ കാണാൻ ചെന്നു. 'അല്ലയോ മഹതി, നിങ്ങൾ സൂക്ഷിക്കുന്നതാണ് നല്ലത്,' അദ്ദേഹം പറഞ്ഞു. 'കാരണം, നിങ്ങളുടെ ക്രൂരതയെപ്പററിയുള്ള ശ്രുതി അങ്ങ് പീറേറഴ്സ്ബർഗ്ഗുവരെ എത്തിയിരിക്കുന്നു!' അയാളെ വീണ്ടും മററും കൊടുത്ത് സൽക്കരിച്ചിട്ട് അവർ പറഞ്ഞു: 'നിങ്ങൾ സമാധാനമായി മടങ്ങിപ്പോളൂ. എനിക്കെൻെറ പ്രകൃതം മാററാൻ സാദ്ധ്യമല്ല!' മൂന്നു വർഷവും ഒരു മാസവും കഴിഞ്ഞു. പെട്ടെന്നൊരു ദിവസം അവർ കൃഷിക്കാരെ വിളിച്ചുകൂട്ടി പറഞ്ഞു: 'എൻെറ ഭൂമി മുഴുവനും നിങ്ങളെടുത്തോളിൻ. എനിക്കു മാപ്പു തരിൻ! ഞാൻ പോവുകയാണ്...' ''

''മഠത്തിലേക്ക്,'' ഹൊഹോൽ പൂരിപ്പിച്ചു.

അയാളുടെ മുഖത്ത് സൂക്ഷിച്ചുനോക്കിക്കൊണ്ട് കുക്ലൂറ്റ്കിൻ തലയാട്ടി ശരിവച്ചു.

''അതെ, മഠനായികയായിട്ട്... അപ്പോൾ നിങ്ങളും കേട്ടിരിക്കുന്നു, അല്ലേ?''

''ജന്മത്ത് കേട്ടിട്ടില്ല.''

''പിന്നെവിടന്നറിഞ്ഞു?''

''എനിക്കു തന്നെ അറിയാം.''

ആ സ്വപ്നജീവി തലയാട്ടിക്കൊണ്ട് പിറുപിറുത്തു:

''നിങ്ങൾ ആരു പറഞ്ഞാലും വിശ്വസിക്കില്ല.''

എപ്പോഴും ഇതുതന്നെ: അയാളുടെ കഥകളിലെ ദുഷ്ടജനങ്ങൾ തിന്മ ചെയ്തു മടുത്ത് ''എങ്ങോ പോയി മറയും.'' പക്ഷെ പലപ്പോഴും കുക്ലൂറ്റ്കിൻ അവരെ മഠത്തിലേക്കാണ് അയയ്ക്കാറ്—കുപ്പക്കുഴിയിലേക്കു കുപ്പയെറിയുംപോലെ.

വിചിത്രമായ ചിന്തകൾ അവിചാരിതമായി അയാളുടെ തലയിലു ദിക്കും. പെട്ടെന്നു നെററി ചുളിച്ചുകൊണ്ടു് അയാൾ പറയും:

''നമ്മൾ തത്താറുകാരെ കീഴടക്കിയതു് ശരിയായില്ല. തത്താറുകാർ നമ്മളേക്കാൾ നല്ലവരാണു്.''

തത്താറുകാരെപ്പററി ആരും പറയാത്ത സമയത്താണു്—പഴത്തോട്ടകൃഷിക്കാരുടെ സഹകരണസംഘം സ്ഥാപിക്കുന്നതിനെക്കുറിച്ചുള്ള സംസാരം നടക്കുമ്പോഴാണു്—അയാളിതു പറയുന്നതു്.

റൊമാസ് സൈബീറിയയെക്കുറിച്ചും അവിടത്തെ ധനികരായ കൃഷിക്കാരെക്കുറിച്ചും പറയുന്നതിനിടയ്ക്കായിരിക്കും കുക്കുഷ്കിൻ പെട്ടെന്നു് ചിന്താധീനനായി മന്ത്രിക്കുന്നതു്:

''രണ്ടുമൂന്നു വർഷത്തേക്കു് ആരും ചാള പിടിച്ചില്ലെങ്കിൽ അതു പെരുകിപ്പെരുകി കടൽ കവിയാൻ മതി. ചാകരകൊണ്ടൊരു പ്രളയം! എങ്ങിനെ പെരുകുന്ന മീനാണതു്!''

കഴമ്പില്ലാത്ത ഒരുത്തനായിട്ടാണു് നാട്ടുകാർ കുക്കുഷ്കിനെ കരുതിയതു്. അയാളുടെ കഥകളും വിചിത്രചിന്തകളും കൃഷിക്കാരെ ഈർഷ്യപ്പെടുത്തി. എന്നാൽ അയാളെ ശകാരിക്കുമ്പോഴും പരിഹസിക്കുമ്പോഴുമെല്ലാം അവർ അയാൾ പറയുന്നതു ശ്രദ്ധയോടും താല്പര്യത്തോടും കൂടി കേട്ടു. അയാളുടെ കെട്ടുകഥകൾക്കിടയിൽ സത്യം കണ്ടെത്താമെന്നു് അവർ പ്രതീക്ഷിക്കുന്നതുപോലെ തോന്നി.

യോഗ്യന്മാർ അയാളെ ''നുണയൻ'' എന്നു വിളിച്ചു. പച്ചപ്പരിഷ്കാരിയായ പൻകോവ് മാത്രം ഗൗരവപൂർവ്വം പറയും:

''കടങ്കഥകൾ പറയാൻ വിരുതനാണു് സ്റ്റെപ്പാൻ.''

നല്ല ശേഷിയുള്ള ഒരു തൊഴിലാളിയായിരുന്നു കുക്കുഷ്കിൻ. വീപ്പ പണിയും. അടുപ്പു കെട്ടും. തേനീച്ചകളെക്കുറിച്ചു് അറിയാം. കോഴിവളർത്തലിനെപ്പററി പെണ്ണുങ്ങൾക്കു പറഞ്ഞുകൊടുക്കും. സമർത്ഥമായി മരപ്പണി നടത്തും. മനസ്സില്ലാമനസ്സോടെയും അലസമായുമാണു് പണിയെടുക്കുന്നതെങ്കിലും ഏതു ജോലിയും ഭംഗിയായി ചെയ്തുതീർക്കും. അയാൾക്കു പൂച്ചകളെ ഇഷ്ടമായിരുന്നു. പൂച്ചകളും പൂച്ചക്കുഞ്ഞുങ്ങളുമായി തടിച്ചുകൊഴുത്ത എട്ടുപത്തെണ്ണം അയാളുടെ കുളിപ്പുരയിലുണ്ടായിരുന്നു. കാക്കകളെയും മററും പിടിച്ചുകൊടുത്തു് അയാൾ പക്ഷികളെ തിന്നാൻ അവയെ പരിശീലിപ്പിച്ചു. അതോടെ നാട്ടുകാർക്കു് അയാളോടുള്ള വിരോധം വർദ്ധിച്ചു. കാരണം, അയാളുടെ പൂച്ചകൾ കോഴികളെയും കോഴിക്കുഞ്ഞുങ്ങളെയും പിടിച്ചുതിന്നാൻ തുടങ്ങി. പെണ്ണുങ്ങൾ സ്റ്റെപ്പാന്റെ പൂച്ചകളെ ഓടിച്ചിട്ടു് പിടിച്ചു് നിർദ്ദയം തല്ലി. അയൽക്കാരുടെ രോഷാകുലമായ പരാതികൾ അയാളുടെ കുളിപ്പുരയിൽ പല

പ്പോഴും മുഴങ്ങിക്കേട്ടു. പക്ഷെ അയാറം അതുകൊണ്ടൊന്നും കലുങ്ങിയില്ല.

''വിഡ്ഢികറം! പൂച്ചകറം നായാട്ടുമൃഗങ്ങളാണ്. നായ്ക്കളേക്കാറം നല്ലതാണ്. പക്ഷികളെ നായാടാൻ ഞാൻ അവയെ പഠിപ്പിച്ചുകഴിഞ്ഞാൽ നമുക്ക് നൂറുകണക്കിന് പൂച്ചകളെ വളർത്തി വിൽക്കാം. അപ്പോറം നല്ല കാശു കിട്ടും. വിഡ്ഢികറം!''

അയാറം ഒരിക്കൽ എഴുത്തും വായനയും പഠിച്ചവനാണ്. പക്ഷെ മറന്നുപോയി. ഓർമ്മ പുതുക്കാൻ ആഗ്രഹിച്ചതുമില്ല. നൈസർഗ്ഗികബുദ്ധി വേണ്ടുവോളമുണ്ടായിരുന്ന അയാറം ഹൊഹോലിൻെറ സംസാരത്തിൽ കാതലായിട്ടുള്ളതു് മററാരേക്കാളും വേഗം ഗ്രഹിച്ചു.

''അതു ശരി,'' കയ്പുള്ള മരുന്നു കുടിച്ച കുഞ്ഞിനെപ്പോലെ മുഖം ചുളിച്ചുകൊണ്ടു് അയാറം പറയും. ''അപ്പോറം, ഇവാൻ ഗ്രോസ്നിയ് പാവപ്പെട്ടവരുടെ ശത്രുവായിരുന്നില്ലെന്നർത്ഥം.''

അയാളും ഇസോത്തും പൻകോവും വൈകുന്നേരം വരാറുണ്ടു്. പ്രപഞ്ചഘടനയെക്കുറിച്ചും അന്യരാജ്യങ്ങളിലെ ജീവിതത്തെക്കുറിച്ചും വിപ്ലവകരങ്ങളായ ജനകീയകലാപങ്ങളെക്കുറിച്ചും ഹൊഹോൽ വിവരിക്കുന്നതു കേട്ടുകൊണ്ടു് അവർ പാതിരവരെ ഇരിക്കുന്നതു് ദുർലഭമല്ല. പൻകോവിനു് ഇഷ്ടപ്പെട്ടതു് ഫ്രഞ്ചു വിപ്ലവമാണ്.

''ജീവിതത്തെ ശരിക്കും കീഴ്മേൽമറിച്ചതു് അതാണ്,'' അയാറം അഭിനന്ദനരൂപേണ പറയും.

ഭീമമായ ഒരു കണ്ണമുഴയും ഭീതിദമായി ഉന്തിനില്ക്കുന്ന കണ്ണുകളുമുള്ള ഒരു ധനികകൃഷിക്കാരനായിരുന്നു പൻകോവിൻെറ അച്ഛൻ. രണ്ടു വർഷം മുമ്പു് അയാറം അച്ഛൻെറ അടുത്തുനിന്നു് ഭാഗം വാങ്ങി പിരിയുകയും ഇസോത്തിൻെറ അനന്തിരവളായ ഒരു അനാഥയുവതിയെ ''സ്നേഹിച്ചു്'' കല്യാണം കഴിക്കുകയും ചെയ്തു. ഭാര്യയെ വരച്ച വരയിൽ നിർത്തിയെങ്കിലും പട്ടണവേഷമിടീച്ചാണു നടത്തിയതു്. ധിക്കാരം കാട്ടിയതിനു് അച്ഛൻ അയാളെ ശപിക്കുകയും മകൻെറ പുതിയ വീട്ടിനടുത്തുകൂടി പോകുമ്പോഴെല്ലാം അതിൻെറനേരെ കാർക്കിച്ചുതുപ്പുകയും ചെയ്തു. അന്നാട്ടിലെ പണക്കാരുടെ അഭീഷ്ടത്തിനെതിരായിട്ടാണ് പൻകോവ് റൊമാസിനു് വീടു വാടകയ്ക്കു കൊടുത്തതും കടയ്ക്കുവേണ്ടി ഒരു ചാർത്തു് പണിതുകൊടുത്തതും. അവർ അക്കാരണത്താൽ അയാളെ വെറുത്തു. പക്ഷെ അയാറം അവരുടെ വെറുപ്പിനെ ഗൗനിച്ചതായി തോന്നിയില്ല. അയാറം അവരെപ്പററി അവജ്ഞയോടെ സംസാരിച്ചു. അവരോടു് ധിക്കാരപൂർവ്വവും പരിഹാസപൂർവ്വവും സംസാരിച്ചു. ഗ്രാമജീവിതം അയാളെ വീർപ്പുമുട്ടിച്ചു.

“വല്ല തൊഴിലുമറിയാമായിരുന്നെങ്കിൽ പട്ടണത്തിലേക്കു പോയേനെ.”

വടിവൊത്ത ദേഹത്തോടുകൂടിയ അയാൾ സദാ വെടിപ്പായി വസ്ത്രം ധരിച്ചു് അന്തസ്സായിട്ടാണു് നടപ്പു്. ആളു് വലിയ അഭിമാനിയായിരുന്നു. ജാഗ്രതയും സംശയാലുത്വവും കലർന്ന ഒരു മനസ്സായിരുന്നു അയാളുടേതു്.

“താൻ ഈ പണിക്കു പോകുന്നതു് ഹൃദയം പറഞ്ഞിട്ടാണോ അതോ ബുദ്ധി പറഞ്ഞിട്ടാണോ?” അയാൾ റെമാസിനോടു ചോദിച്ചു.

“എന്തു തോന്നുന്നു?”

“അതു വേണ്ട. താൻ പറ.”

“ഏതാണു കൂടുതൽ നല്ലതെന്നു തോന്നുന്നു?”

“അറിഞ്ഞുകൂടാ. തനിക്കെന്തു തോന്നുന്നു?”

ഹൊമെഹാൻ വിട്ടുകൊടുത്തില്ല. അവസാനം അയാൾ കൃഷിക്കാരനെക്കൊണ്ടുതന്നെ പറയിച്ചു.

“ബുദ്ധിയെ അനുസരിക്കുന്നതാണു നല്ലതു്, സംശയമില്ല! ബുദ്ധി പ്രയോജനമില്ലാതെ പ്രവർത്തിക്കില്ല. പ്രയോജനമുണ്ടെങ്കിൽ കാര്യത്തിനു് ഉറപ്പുമുണ്ടു്. പക്ഷെ ഹൃദയം ഒരു ചീത്ത ഉപദേഷ്ടാവാണു്. ഹൃദയത്തെ അനുസരിച്ചുതുടങ്ങിയാൽ ഞാൻ എന്തെല്ലാം കുഴപ്പത്തിലാണു ചാടുക! ഞാൻ ആ കത്തനാരുടെ പുരയ്ക്കു തീവയ്ക്കും, തീർച്ച. വേണ്ടാത്തിടത്തു് തലയിടരുതെന്നു് അങ്ങിനെ അയാൾക്കു കാണിച്ചുകൊടുക്കും.”

ദ്രോഹബുദ്ധിയും പെരുച്ചാഴിയുടെ മുഞ്ഞിയുമുള്ള ഒരു കിളവനായിരുന്നു കത്തനാരു്. അച്ഛനുമായുള്ള വഴക്കിൽ ഇടപെട്ടതാണു് പൻകോവിനു് അയാളോടുള്ള വൈരാഗ്യത്തിനു കാരണം.

അപ്രീതിയോടെയാണെന്നു മാത്രമല്ല, ഏതാണ്ടു് ശത്രുതയോടെതന്നെയാണു് ആദ്യമൊക്കെ പൻകോവ് എന്നോടു പെരുമാറിയതു്. എന്റെ നേരെ ഒച്ചയെടുക്കുകപോലും ചെയ്യുമായിരുന്നു. പക്ഷെ വേഗംതന്നെ അതു മാറി. എങ്കിലും, എന്നോടുള്ള മനോഭാവത്തിൽ നിഗൂഢമായൊരു അവിശ്വാസം പിന്നെയും അവശേഷിച്ചെന്നു് എനിക്കു തോന്നി. എനിക്കയാളേയും ഇഷ്ടപ്പെട്ടില്ല.

തടിച്ചുവരുകളോടുകൂടിയ ആ വൃത്തിയുള്ള കൊച്ചുമുറിയിൽ ചെലവഴിച്ച സായാഹ്നങ്ങൾ ഞാൻ ഓർമ്മയിൽ ഗാഢമായി സൂക്ഷിക്കുന്നുണ്ടു്. ജനാലകൾ ചേർത്തടച്ചിരിക്കും. മൂലയിലെ മേശപ്പുറത്തു് ഒരു വിളക്കെരിയുന്നു. ഉയർന്ന നെററിയും നീണ്ട താടിയുമുള്ള ഒരു മനുഷ്യൻ എന്റെ മുമ്പിലിരുന്നു് പറയുന്നുണ്ടാവും:

''മനഷ്യൻ മൃഗത്തിൽനിന്ന കൂടുതൽകൂടുതൽ മുന്നോട്ടുപോവുകയെ ന്നതാണ് ജീവിതത്തിലെ പ്രധാനപ്പെട്ട കാര്യം....''

അയാറം പറയുന്നതു് ബദ്ധശ്രദ്ധമായി കേട്ടുകൊണ്ടു് മൂന്ന കൃഷിക്കാർ ഇരിപ്പുണ്ടു്. നല്ല കണ്ണുകളും ബുദ്ധി സ്ഫുരിക്കുന്ന മുഖങ്ങളുമാണു് മൂന്ന പേരുടേതും. മററാർക്കും കേറക്കാൻ വയ്യാത്ത ഏതോ വിദൂരശബ്ദത്തിന്ന ചെവിയോർക്കുന്ന മട്ടിൽ അനക്കമററാണു് ഇസോത്തിൻെറ ഇരിപ്പു്. കൊത്തുകുകടി കൊള്ളുമ്പോലെ ഞെളിഞ്ഞു പിരിഞ്ഞുകൊണ്ടിരിക്കും കുഞ്ഞുഷ്കിൻ. പൻകോവാകട്ടെ, തൻെറ മീശയിലെ സുവർണ്ണരോമങ്ങറം തടവിക്കൊണ്ടു് ചിന്താനിരതനായി പതുക്കെ പറയും:

''ഗാപ്പോറം ആളുകറം വർഗ്ഗങ്ങളായി തിരിയേണ്ടതു് ആവശ്യമായിരുന്നുവെന്നർത്ഥം.''

പൻകോവ് തൻെറ വേലക്കാരനായ കുഞ്ഞുഷ്കിനെ ഒരിക്കലും ശകാരിക്കാത്തതിൽ എനിക്കു് വളരെയേറെ സന്തോഷം തോന്നി. മാത്രമല്ല, ആ സ്വപ്നജീവിയുടെ ഭാവനാസൃഷ്ടികറംക്കു് അയാറം സശ്രദ്ധം ചെവി കൊടുക്കുകപോലും ചെയ്തു.

സഭ പിരിഞ്ഞാൽ ഞാൻ നേരെ തട്ടുമ്പുറത്തുള്ള എൻെറ മുറിയിൽ പോയി തുറന്നുകിടക്കുന്ന ജനാലയ്ക്കരികിലിരുന്നു് നിദ്രാധീനമായ ഗ്രാമത്തിലേക്കും നിശ്ശബ്ദത അഭംഗം വാണരുളുന്ന വയലേലകളിലേക്കും കണ്ണയയ്ക്കും. മിന്നുന്ന നക്ഷത്രങ്ങറം രാത്രിയുടെ മൂടലിലൂടെ തുളച്ചുകയറുന്നു. അവ എത്രകണ്ടു് എന്നിൽനിന്നു് അകന്നാണോ അത്രകണ്ടു് ഭൂമിയോടടുത്താണെന്ന തോന്നും. ആ നിശ്ശബ്ദതയുടെ ഗാംഭീര്യം എൻെറ ഹൃദയത്തെ ഞെരിച്ചമർത്തും. എൻെറ ചിന്തകറം അനന്തമായി വിശാലതയിലേക്കു് അണപൊട്ടിയൊഴുകും. ഞങ്ങളുടെ ഗ്രാമത്തെപ്പോലെതന്നെ ഭൂമിയോടു് നിശ്ശബ്ദം ഒട്ടിക്കിടക്കുന്ന ആയിരമായിരം ഗ്രാമങ്ങറം ഞാൻ എൻെറ കൺമുമ്പിൽ കാണും. നിശ്ചലതയും നിശ്ശബ്ദതയുമാണു് എങ്ങും.

ഇരുറംമൂടിയ ശൂന്യത എന്നെ അതിൻെറ ഊഷ്മളമായ ആശ്ലേഷത്തിലമർത്തിക്കൊണ്ടു് അദൃശ്യങ്ങളായ ആയിരം നീരട്ടകളെപ്പോലെ എൻെറ ആത്മാവിൽ അള്ളിപ്പിടിക്കും. ഉറക്കം തൂങ്ങുമ്പോറം അനുഭവപ്പെടാറുള്ളതുപോലുള്ള ഒരുതരം ആലസ്യം എന്നെ ക്രമേണ ബാധിക്കും. അവ്യക്തമായ ഒരു അസ്വാസ്ഥ്യം എന്നെ അലട്ടാൻ തുടങ്ങും. ഞാൻ ഈ ഭൂമിയിൽ എത്രയോ ചെറിയവനും നിസ്സാരനുമാണു്....

ഗ്രാമജീവിതം ആറ്റാദശൂന്യമാണെന്നു് എനിക്കു തോന്നിത്തുടങ്ങി. പട്ടണങ്ങളിലുള്ളവരേക്കാറം കൂടുതൽ ആരോഗ്യപൂർണ്ണവും സന്തുഷ്ടവുമായ ജീവിതമാണു് നാട്ടിൻപുറത്തുള്ളവർ നയിക്കുന്നതെന്നു് ഞാൻ എത്രയോ

തവണ കേട്ടിട്ടും വായിച്ചിട്ടുമുണ്ട്. എന്നാൽ ഒരിക്കലും തീരാത്ത, നട്ടെല്ലൊടിക്കുന്ന അദ്ധ്വാനത്തിൽ കൃഷിക്കാർ ഏർപ്പെട്ടിരിക്കുന്നതാണു ഞാൻ കണ്ടതു്. അവരിൽ പലർക്കും ആരോഗ്യവും മാറിച്ച ജോലികൊണ്ടു് ശേഷിയും നഷ്ടപ്പെട്ടിരുന്നു. ആഹ്ലാദചിത്തർ ഇല്ലായിരുന്നുവെന്നു തന്നെ പറയാം. പട്ടണങ്ങളിലെ കൈവേലക്കാരും തൊഴിലാളികളും ഒട്ടും കുറവല്ലാതെ ജോലിചെയ്തിരുന്നെങ്കിലും കൂടുതൽ ഉല്ലാസമായിട്ടാണു കഴിഞ്ഞതു്. നിരുന്മേഷരായ ഈ ഗ്രാമവാസികളെപ്പോലെ ജീവിതത്തെക്കുറിച്ചു് മനംമടുപ്പിക്കുന്നവണ്ണം പരാതിപ്പെട്ടില്ല. കൃഷിക്കാരുടെ ജീവിതം അത്ര ലളിതമാണെന്നു് എനിക്കു തോന്നിയില്ല. മണ്ണിനോടു് നിരന്തരശ്രദ്ധയും മനുഷ്യരോടു് കൗശലംനിറഞ്ഞ പെരുമാററവും അതു് ആവശ്യപ്പെട്ടു. ബുദ്ധിശൂന്യമായ ഈ ജീവിതത്തിൽ ഹൃദ്യമായിട്ടൊന്നുമില്ലായിരുന്നു. കുരുടന്മാരെപ്പോലെ തപ്പിത്തടഞ്ഞുകൊണ്ടുള്ള ഒരു ജീവിതമാണു് ആ ഗ്രാമത്തിലുള്ള സകലരും നയിക്കുന്നതെന്നു ഞാൻ കണ്ടു. എല്ലാവരും എന്തിനെയോ ഭയപ്പെട്ടു. പരസ്പരം അവിശ്വസിച്ചു. ചെന്നായയുടേതായ ഒരംശം അവരിലോരോരുത്തരിലുമുണ്ടായിരുന്നു.

ഹൊഹോലിനേയും പൻകോവിനേയും യുക്തിയുടെ നിബന്ധനകളനുസരിച്ചു ജീവിക്കാനാഗ്രഹിക്കുന്ന ''നമ്മുടെ കൂട്ടരാ''യ സകലരേയും അവർ ഇത്ര വാശിയോടെ വെറുക്കുന്നതെന്താണെന്നു മനസ്സിലാക്കാൻ ഞാൻ വിഷമിച്ചു.

പട്ടണത്തിന്റെ മെച്ചങ്ങൾ ഞാൻ വ്യക്തമായി കണ്ടു: ആനന്ദത്തിനുവേണ്ടിയുള്ള വെമ്പൽ. കുസലില്ലാത്ത അന്വേഷണബുദ്ധി. ലക്ഷ്യങ്ങളുടേയും പ്രശ്നങ്ങളുടേയും വൈവിധ്യം. ഇങ്ങനെയുള്ള രാത്രികളിലെപ്പോഴും എന്റെ ഓർമ്മയിൽ വരുന്ന രണ്ടു പട്ടണവാസികളുണ്ടായിരുന്നു.

''എഫ്. കലൂഗിൻ ആൻഡ് ഇസഡ്. നെബേയ്

വാച്ച് റിപ്പയർ. കൂടാതെ, പലതരം ഉപകരണങ്ങൾ, ശസ്ത്രക്രിയാസാമഗ്രികൾ, തയ്യൽയന്ത്രങ്ങൾ, എല്ലാത്തരം പാട്ടുപെട്ടികൾ തുടങ്ങിയവ കേടുപാടുകൾ തീർത്തു കൊടുക്കുന്നതാണു്.''

ഒരു കൊച്ചുകടയുടെ ഇടുങ്ങിയ വാതിലിനു മുകളിൽ, പൊടിപിടിച്ച രണ്ടു ജനാലകളുടെ നടുവിലായി തൂക്കിയിട്ടിരുന്ന ബോർഡാണിതു്. ജനാലകളിലൊന്നിന്റെ പിന്നിൽ എഫ്. കലൂഗിൻ ഇരുന്നിരുന്നു. തടിച്ചുകുറിയ ദേഹം. പുഞ്ചിരി വിട്ടുമാറാത്ത വട്ടമുഖം. മഞ്ഞച്ച കഷണ്ടിത്തലയിൽ ഒരു മുഴയുണ്ടു്. കണ്ണിൽ എപ്പോഴും ഒരു ഭൂതക്കണ്ണാടി ഘടിപ്പിച്ചിരിക്കും. നേർത്ത ചവണകൾകൊണ്ടു ഘടികാരഭാഗങ്ങളെ

 നുള്ളിയെടുക്കുന്നതിനിടയിൽ, നരച്ച ചകിരിമീശയ്ക്കടിയിൽ മറഞ്ഞുകിട ക്കുന്ന ചുണ്ടുകളിൽനിന്നും ചിലപ്പോഠം ഒരു പാട്ടിന്റെ ഈരടികളുയരും. ഇസഡ്. നെബേയ് മറേറ ജനാലയ്ക്കലിരിക്കുന്നു. ചുരുണ്ട മുടിയും ഇരുണ്ട നിറവും കൊക്കപോലെ വളഞ്ഞ വലിയ മൂക്കും പ്ലംപഴം പോലിരിക്കുന്ന വലിയ കണ്ണുകളും കൂർത്ത താടിയുമായി ചെകുത്താനെ പ്പോലിരിക്കുന്ന ഒരു ചടച്ചുണങ്ങിയ രൂപം. അയാളും അതിസൂക്ഷ്മങ്ങളാ യ ചില സാധനങ്ങഠം മാററിയും മറിച്ചും വച്ചുകൊണ്ടിരിക്കുന്നതു കാ ണാം. ഇടയ്ക്കിടെ അയാഠം അവിചാരിതമായി കനത്ത ശബ്ദത്തിൽ അട്ടഹസിക്കും:

''ടാ—ട—ടം, ടം, ടം!''

അവരുടെ പിന്നിൽ, വീഞ്ഞപ്പെട്ടികളും യന്ത്രങ്ങളും വണ്ടിച്ചക്രങ്ങ ളും പാട്ടുപെട്ടികളും ഭൂഗോളങ്ങളും നിലത്തു് യാതൊരു അടുക്കും ചിട്ടയു മില്ലാതെ ചിന്നിച്ചിതറിക്കിടപ്പുണ്ടാവും. നാനാരൂപത്തിലുള്ള ലോഹസാ മഗ്രികഠം തട്ടുകളിൽ സ്ഥലം പിടിച്ചിട്ടുണ്ടു്. നാക്കുകളുമാട്ടിക്കൊണ്ടു് നിരവധി നാഴികമണികഠം ഭിത്തിയിൽ തൂങ്ങിക്കിടക്കുന്നു. ഈ ആളു കഠം ജോലിചെയ്യുന്നതും നോക്കി ദിവസം മുഴുവൻ അവിടെ നിൽക്കാൻ ഞാൻ തയ്യാറാണു്. പക്ഷെ എന്റെ നീണ്ട രൂപം വെളിച്ചം മറയ്ക്കും. അവ രെന്റെനേരെ കണ്ണുരുട്ടിക്കാണിച്ചുകൊണ്ടു് ആട്ടിയോടിക്കാനെന്ന മട്ടിൽ കൈവീശും. അവിടന്നിറങ്ങുമ്പോഠം ഞാൻ അസൂയയോടെ ചിന്തിക്കും:

''ഏതു ജോലിയും അറിഞ്ഞിരിക്കുന്നതു് എന്തു ഭാഗ്യമാണു്!''

എനിക്കു് അവരോടു് വലിയ ബഹുമാനം തോന്നി. സർവ്വയന്ത്ര ങ്ങളുടേയും ഉപകരണങ്ങളുടേയും രഹസ്യങ്ങഠം അവർക്കറിയാമെന്നു ഞാൻ തീർത്തും വിശ്വസിച്ചു. ഈ ഭൂമിയിൽ അവർക്കു നന്നാക്കിയെടു ക്കാൻവയ്യാത്തതായിട്ടൊന്നുമില്ല! അവരാണു് മനുഷ്യർ!

പക്ഷെ ഗ്രാമജീവിതം എനിക്കിഷ്ടപ്പെട്ടില്ല. കൃഷിക്കാരെ എനിക്കു മനസ്സിലായതുമില്ല. വിശേഷിച്ചും സ്ത്രീകഠം സദാസമയവും അനാരോ ഗ്യത്തെപ്പററി ആവലാതിപ്പെട്ടുകൊണ്ടിരുന്നു. ഒന്നുകിൽ ''ഹൃദയത്തി ലൊരു പിടിത്തം''; അല്ലെങ്കിൽ ''നെഞ്ചത്തൊരു ഞെരുക്കം''. ''വയ ററുവേദന'' ഒഴിഞ്ഞ നേരമില്ല. വിശേഷദിവസങ്ങളിൽ അവരവരുടെ വീടുകളിലോ വോഠംഗയുടെ തീരത്തോ ഒത്തുകൂടുമ്പോഠം അവർ ഏററവും കൂടുതൽ ഉത്സാഹത്തോടെയും വാചാലമായും സംസാരിച്ചതു് അവരുടെ രോഗങ്ങളെക്കുറിച്ചാണു്. തൊട്ടതിനും പിടിച്ചതിനും അവർ ശുണ്ഠി യെടുത്തു. പരസ്പരം പ്രാകി. പന്ത്രണ്ടു കോപ്പെക്കു വിലയുള്ള, വരവീ ണ ഒരു മൺപാത്രത്തിനുവേണ്ടി മൂന്നു വീട്ടുകാർ വടിയുമെടുത്തു പൊ രുതി. ഒരു വൃദ്ധയുടെ കയ്യൊടിയുകയും ഒരു പയ്യന്റെ മണ്ട പൊട്ടുകയും

ചെയ്യതിനുശേഷമാണ് വഴക്ക് തീർന്നത്. എന്തായാലും ആഴ്ചയും ഇതു പോലുള്ള അടികലശൽ നടന്നുകൊണ്ടിരുന്നു.

ചെറുപ്പക്കാർ യുവതികളോട് യാതൊരു കുസലുമില്ലാതെ ആഭാസ മായി പെരുമാറുകയും അവരുടെനേരെ പലതരം വേണ്ടാതീനങ്ങൾ കാട്ടു കയും ചെയ്യു. ഒരു യുവതിയെ പാടത്തുവച്ചു പിടിച്ച് പാവാട പൊക്കി അതിന്റെ അററം തലയ്ക്കു മീതെ കയറുകൊണ്ട് കൂട്ടിക്കെട്ടുകയെന്നതായി രുന്നു അവരുടെ ഒരു വിനോദം. ''പെണ്ണിനെ പിടിച്ച് പൂവാക്കുക'' എന്നാണ് അതിന്റെ പേര്. അരയ്ക്കു താഴോട്ടു നഗ്നരായ യുവതികൾ കൂവുകയും ചീത്തവിളിക്കുകയും ചെയ്യും. എങ്കിലും അവർക്കും ഈ കളി ഇഷ്ടപ്പെട്ടെന്നു തോന്നി. കെട്ടഴിച്ച് പാവാട താഴ്ത്തിയിടാൻ അവർ വേണ്ടതിലേറെ സമയമെടുത്തു. പള്ളിയിൽ പ്രാർത്ഥനാസമയത്ത് ചെ റുപ്പക്കാർ യുവതികളുടെ പൃഷ്ഠത്തിൽ നുള്ളും. അവർ പള്ളിയിൽ പോകു ന്നതുതന്നെ അതിനുവേണ്ടിയാണെന്നു തോന്നി. ഞായറാഴ്ച കത്തനാർ പ്രസംഗപീഠത്തിൽനിന്നു വിളിച്ചുപറയും:

''മൃഗങ്ങളേ! നിങ്ങളുടെ തോന്നിയവാസത്തിനു വേറെ സ്ഥലമി ല്ലേ?''

''ഉക്രെയിനിലെ ആളുകളുടെ മതവിശ്വാസത്തിൽ കൂടുതൽ കവിത യുണ്ട്,'' റൊമാസ് എന്നോടു പറഞ്ഞു. ''ഇവിടെയാകട്ടെ, ദൈവവി ശ്വാസത്തിന്റെ പിന്നിൽ ഞാൻ കാണുന്നതു പരുക്കൻ ജന്മവാസന കൾ മാത്രമാണ്—പേടിയും ആർത്തിയും. ദൈവത്തോട് ആത്മാർത്ഥ സ്നേഹമോ ദൈവത്തിന്റെ ശക്തിയിലും സൗന്ദര്യത്തിലും ആനന്ദനിർ വൃതിയോ ഇക്കൂട്ടരുടെ ഇടയിൽ കണ്ടെത്താനാവില്ല. ഒരുപക്ഷെ അതു നല്ലതിനായിരിക്കും. മതത്തിൽനിന്നു വിടുതിനേടാൻ ഇവർക്ക് അത്ര യും എളുപ്പമായിരിക്കും. ഒരു കാര്യം ഞാൻ തീർത്തു പറയാം. ഏററവും കൂടുതൽ ദ്രോഹം ചെയ്യുന്ന മുൻവിധിയാണ് മതം!''

ചെറുപ്പക്കാർ വീമ്പടിക്കുന്നവരായിരുന്നെങ്കിലും ഭീരുക്കളായിരുന്നു. രാത്രിസമയത്തു വഴിയിൽ തടഞ്ഞുനിർത്തി എന്നെ കയ്യേററം ചെയ്യാൻ അവർ മൂന്നു തവണ മുതിർന്നെങ്കിലും ഫലിച്ചില്ല. ഒരിക്കൽ മാത്രം അവർ ആഞ്ഞുവീശിയ വടി എന്റെ കാലിൽ കൊണ്ടു. ഞാൻ അതെപ്പററി യൊന്നും റൊമാസിനോടു പറഞ്ഞില്ലെങ്കിലും മുടന്തിനടക്കുന്നതു കണ്ട് അയാൾ ഊഹിച്ചു.

''സമ്മാനം കിട്ടിയോ? ഞാൻ പറഞ്ഞില്ലേ സൂക്ഷിച്ചു നടക്കണ മെന്ന്?''

ഇരുട്ടിക്കഴിഞ്ഞാൽ പുറത്തിറങ്ങി നടക്കരുതെന്ന് അയാൾ എന്നെ ഉണർത്തിച്ചിരുന്നെങ്കിലും ഞാൻ ചിലപ്പോൾ പച്ചക്കറിത്തോട്ടങ്ങൾ

ക്കിടയിലൂടെ വോൾഗാതീരത്തേക്കു നടക്കും. അവിടെ, വില്ലോമരങ്ങളുടെ ചുവട്ടിലിരുന്ന് നിശയുടെ നേർത്ത മൂടുപടത്തിനിടയിലൂടെ മറുകരയിലെ പുൽപ്പുറപ്പുകളിലേക്കു കണ്ണുയയ്ക്കും. പ്രൗഢിയോടെ മന്ദംമന്ദമൊഴുകുന്ന വോൾഗാനദി ചന്ദ്രന്റെ മൃതതലത്തിൽനിന്നു പ്രതിഫലിക്കുന്ന അദൃശ്യസൂര്യകിരണങ്ങൾ തട്ടി കനകകാന്തിയോടെ തിളങ്ങുന്നുണ്ടാവും. ഞാൻ ചന്ദ്രനെ ഇഷ്ടപ്പെട്ടില്ല. അശുഭമായിട്ടെന്തോ ഒന്ന് അതിലുണ്ടെന്ന് എനിക്കു തോന്നി. നിലാവെളിച്ചത്തിൽ എനിക്കും പട്ടിയെപ്പോലെ വിഷാദം അനുഭവപ്പെട്ടു. നീട്ടി മോങ്ങാൻ മോഹം തോന്നി. ചന്ദ്രന്റെ പ്രകാശം അതിന്റെ സ്വന്തമല്ലെന്നും അതൊരു മൃതവസ്തുവാണെന്നും അതിൽ ജീവനുണ്ടാവാൻ സാദ്ധ്യമല്ലെന്നും അറിഞ്ഞപ്പോൾ എനിക്കുണ്ടായ സന്തോഷത്തിനതിരില്ല. ഈ കണ്ടുപിടുത്തത്തിനു മുമ്പ് എന്റെ ധാരണ അവിടെ അധിവസിക്കുന്നത് ചെമ്പുമനുഷ്യരാണെന്നായിരുന്നു. നൊയ്മ്പുകാലത്തെ കൂട്ടമണിയടിപോലെ പ്രാണവേധകമായ മുഴക്കത്തോടെ കോമ്പസ്സുപോലിരിക്കുന്ന കാലുകളിന്മേൽ നടക്കുന്ന ത്രികോണരൂപങ്ങൾ. എല്ലാം ചെമ്പുമയം—സസ്യങ്ങളും ജന്തുക്കളുമെല്ലാം. ഭൂമിയോടുള്ള പകയോടെ, ഭൂമിയെ ദ്രോഹിക്കാനുള്ള ഗൂഢാലോചനയോടെ, ഒരുതരം അടക്കിയ കിലുകിലാരവം അനുസ്യൂതമായി ഉതിർത്തുകൊണ്ടിരിക്കുകയാണ് സർവ്വതും. ആകാശത്തിലെ വെറും ശൂന്യമായ ഒരിടമാണ് ചന്ദ്രനെന്ന് അറിഞ്ഞപ്പോൾ ഞാൻ സന്തോഷിച്ചു. എങ്കിലും ഒരു കൂറ്റൻ കൊള്ളിമീൻ ചന്ദ്രനിൽ ഊക്കോടെ വന്നു വീഴണമെന്നും ആഘാതത്താൽ കത്തിജ്വലിച്ചുകൊണ്ടു് ചന്ദ്രബിംബം അതിന്റേതായ പ്രകാശം ഭൂമിയുടെ നേരെ ചൊരിയണമെന്നും ഞാനാഗ്രഹിച്ചു.

വോൾഗയുടെ തരംഗമാലകൾ നിലാവെളിച്ചത്തിന്റെ പട്ടുനാടയെ ചാഞ്ചാടിക്കുന്നതും ഇരുൾമൂടിയ വിദൂരതയിൽനിന്നു വന്ന് ചെങ്കുത്തായ കരയുടെ കറുത്ത നിഴലിൽ മറയുന്നതും നോക്കിയിരിക്കുമ്പോൾ എനിക്ക് പുതുതായൊരു മാനസികോല്ലാസവും വ്യക്തതയും അനുഭവപ്പെടും. പകലത്തെ ജീവിതത്തിനു പരിചിതമല്ലാത്ത ചില അവാച്യചിന്തകൾ എന്റെ മനസ്സിൽ അനായാസമായി കടന്നുകൂടും. ജലസമൂഹത്തിന്റെ രാജകീയപ്രവാഹം ഏതാണ്ടു നിശ്ശബ്ദമായിത്തന്നെ തുടർന്നുകൊണ്ടിരിക്കും. ഇരുണ്ട് വിശാലമായ ജലപ്പരപ്പിലൂടെ ആഗ്നേയപർണ്ണങ്ങളോടുകൂടിയ ഒരു മാന്ത്രികപ്പറവയെപ്പോലെ ഒരു കപ്പൽ നീങ്ങുന്നുണ്ടാവും. കനത്ത ചിറകുകളുലയുന്നതുപോലൊരു പതിഞ്ഞ മർമ്മരശബ്ദം അതിന്റെ പിന്നാലെ കേൾക്കാം. ചിലപ്പോൾ അക്കരയിലെ പുൽപ്പുറപ്പിനു താഴെയായി നീന്തിത്തുടിക്കുന്ന വെളിച്ചത്തിൽനിന്നും കൂർത്ത ചെങ്കതിരുകൾ വെള്ളത്തിന്റെ മീതേക്കൂടി ഒഴുകിവരും. മീൻപിടിത്തക്കാരന്റെ

ചൂട്ടാണത്. എങ്കിലും, അശരണമായ ഏതോ നക്ഷത്രം ആകാശത്തു നിന്ന് പൊട്ടി വീണ് ഒരു അഗ്നിപുഷ്പംപോലെ നദിയിലൂടെ നീന്തി വരികയാണെന്നു സങ്കല്പിക്കാൻ കഴിയും.

പുസ്തകങ്ങളിൽ വായിച്ചിട്ടുള്ള കാര്യങ്ങൾ വിചിത്രകല്പനകളായി ഉരുത്തിരിയും. ഭാവന നിരുപമസൗന്ദര്യമാർന്ന ചിത്രങ്ങളെ അക്ഷീണം നെയ്തുകൊണ്ടിരിക്കും. നനുനനുത്ത നിശാവായുവിൽ നദിയുടെ പിന്നാലെ ഒഴുകിപ്പോവുകയാണു ഞാനെന്ന് എനിക്കു തോന്നും.

ആ സമയത്തായിരിക്കും ഇസോത്തിൻെറ വരവ്. രാത്രി അയാൾ കൂടുതൽ വലിപ്പമുള്ളവനും കൂടുതൽ പ്രിയങ്കരനുമായിത്തോന്നും.

''നീ പിന്നെയും ഇങ്ങോട്ടു പോന്നോ?'' അയാൾ ചോദിക്കും. എൻെറ അടുത്ത് ഇരുപ്പുറപ്പിച്ചുകൊണ്ട് അയാൾ ചിന്താധീനനായി ദീർഘനേരം മൗനം ഭജിക്കും. തങ്കക്കസവുപോലുള്ള താടിരോമങ്ങളിലൂടെ വിരലോടിച്ചുകൊണ്ട് നദിയിലേക്കോ ആകാശത്തേക്കോ കണ്ണയയ്ക്കും.

ആ ഇരുപ്പിൽ അയാൾ സ്വപ്നം കാണാൻ തുടങ്ങും:

''ഞാൻ പഠിക്കും. വായിക്കും. പുഴയായ പുഴ മുഴുവനും പോകും. എല്ലാം മനസ്സിലാക്കും. എന്നിട്ട് മററുള്ളവരെ പഠിപ്പിക്കും! മനുഷ്യരുടെ മുമ്പിൽ ആത്മാവു തുറന്നുകാട്ടാൻ കഴിയുകയെന്നത് നല്ലൊരു കാര്യമാണ്, അനിയാ. ആത്മാവു തുറന്നു സംസാരിച്ചാൽ പെണ്ണുങ്ങൾക്കു പോലും മനസ്സിലാവും—അവരിൽ ചിലർക്കെങ്കിലും. ഇന്നാളൊരു ദിവസം ഒരുത്തി എൻെറകൂടെ തോണിയിലുണ്ടായിരുന്നു. അവൾ ചോദിക്കുകയാണ്: 'ചത്തുകഴിഞ്ഞാൽ നമുക്കു പിന്നീടെന്തു സംഭവിക്കും? എനിക്കു നരകത്തിലും സ്വർഗ്ഗത്തിലുമൊന്നും വിശ്വാസമില്ല.' കണ്ടോ? അനിയാ, അവരും...''

പററിയ വാക്കു കിട്ടാതെ അല്പസമയം മിണ്ടാതിരുന്നിട്ട് അയാൾ പൂരിപ്പിച്ചു:

''ജീവനുള്ള ആത്മാക്കളാണ്.''

ഇസോത്ത് ഒരു നിശാജീവിയായിരുന്നു. നല്ല സൗന്ദര്യബോധം കൈമുതലായിട്ടുണ്ടായിരുന്ന അയാൾ, സ്വപ്നംകാണുന്ന ഒരു ശിശുവിനെപ്പോലെ ആ സൗന്ദര്യത്തെപ്പററി ശാന്തമായിപ്പറയുന്നതു കേൾക്കാൻ സുഖമുണ്ട്. അയാൾക്കു ദൈവഭീതിയുണ്ടായിരുന്നില്ലെങ്കിലും ദൈവവിശ്വാസമുണ്ടായിരുന്നു. അതേസമയം ദൈവത്തെക്കുറിച്ചുള്ള പള്ളിയുടെ സങ്കല്പവും അയാൾ പുലർത്തിപ്പോന്നു. ഒത്ത ദേഹവും മുഖശ്രീയുമുള്ള ഒരു വൃദ്ധനാണ് ദൈവം. വിവേകശാലിയും ദയാനിധിയുമായ ലോകാധിപൻ. തിന്മയെ ഇതേവരെ കീഴടക്കാൻ കഴിയാത്തതിന് ഒററ കാര

ണമേയുള്ളൂ. ''തീരെ സമയം കിട്ടുന്നില്ല. മനുഷ്യർ അത്ര പെരുത്തുണ്ട്. പക്ഷെ, സാരമില്ല, കീഴടക്കാതിരിക്കില്ല. അല്ലെങ്കിൽ കണ്ടോ! പക്ഷെ ക്രിസ്തുവുണ്ടല്ലൊ. എനിക്കതു മനസ്സിലാവുന്നില്ല. എനിക്കു തീരെ മനസ്സിലാവാത്ത ഒരു കാര്യമാണതു്. ദൈവമില്ലെ. എനിക്കതു മതി. അപ്പോഴുണ്ടു് ഒരാൾകൂടി! ദൈവപുത്രനാണത്രെ! പുത്രനാണെങ്കിലെന്താ? ദൈവം മരിച്ചിട്ടില്ലല്ലൊ.''

പക്ഷെ പലപ്പോഴും ഇസോത്ത് എന്തോ ആലോചിച്ചുകൊണ്ടു് നിശ്ശബ്ദനായിരിക്കുകയാണു പതിവു്. ഇടയ്ക്കു വല്ലപ്പോഴും ഒന്നു നെടുവീർപ്പിട്ടുകൊണ്ടു് പറഞ്ഞെന്നുവരും:

''അതെ, അതാണു കാര്യം....''

''ഏതു്?''

''ഓ, ഞാൻ തന്നത്താൻ പറയുകയായിരുന്നു.''

മൂടൽപൊതിഞ്ഞ വിദൂരതയിലേക്കു് കണ്ണയച്ചുകൊണ്ടു് അയാൾ വീണ്ടും നെടുവീർപ്പിടും.

''ജീവിതമെന്നു പറയുന്നതു് നല്ലതാണു്!''

ഞാൻ യോജിക്കും:

''അതെ, നല്ലതാണു്.''

ഇരുണ്ട വെള്ളത്തിൻെറ വിസ്തൃതമായ നാട ഞങ്ങളുടെ കൺമുമ്പിൽ പ്രൗഢഗാംഭീര്യത്തോടെ ചലിച്ചുകൊണ്ടിരിക്കും. മുകളിൽ കമാനംചമച്ചു നിൽക്കുന്ന ക്ഷീരപഥത്തിൻെറ വെള്ളിനാടയിൽ നക്ഷത്രങ്ങൾ വലിയ പൊൻമൈനകളെപ്പോലെ മിന്നിത്തിളങ്ങുന്നുണ്ടാവും. ജീവിതരഹസ്യങ്ങളെക്കുറിച്ചുള്ള യുക്തിഹീനങ്ങളായ ചിന്തകൾ സ്നിഗ്ദ്ധഗാനങ്ങളായി ഹൃദയത്തിൽനിന്നു പൊട്ടിയൊഴുകും.

അകലെ, പുൽപ്പുരപ്പുകളുടെ മീതെ, ചെമ്മേഘങ്ങളെ തുളച്ചുകൊണ്ടു് സൂര്യകിരണങ്ങൾ എത്തിനോക്കും. അല്പം കഴിഞ്ഞു്, മാനത്താകെ പീലി വിടർത്തിക്കൊണ്ടു് സൂര്യൻ പ്രത്യക്ഷപ്പെടും.

''ഈ സൂര്യനുണ്ടല്ലൊ—അതൊരത്ഭുതംതന്നെ!'' ആനന്ദം തുളുമ്പുന്ന പുഞ്ചിരിയോടെ ഇസോത്ത് മന്ത്രിക്കും.

ആപ്പിൾമരങ്ങൾ പൂത്തുനിൽക്കുന്നു. ഗ്രാമമാകെ ഇളംചുവപ്പു പുതപ്പും പുതച്ചു് കിടക്കുകയാണു്. വളത്തിൻേറയും ടാറിൻേറയും ഗന്ധത്തെ മുക്കിക്കൊണ്ടു് ഒരുതരം തീക്ഷ്ണമായ പരിമളം സർവ്വത്ര പ്രസരിക്കുന്നു. പൂവിതളുകളുടെ ഇളഞ്ചുവപ്പാർന്ന പട്ടുടയാടയുമണിഞ്ഞു് നൂറുനൂറു മരങ്ങൾ വീടുകൾക്കും പാടങ്ങൾക്കുമിടയ്ക്കു് വരിവരിയായി നില്പുണ്ടാവും. നിലാവുള്ള രാത്രികളിൽ ഇളംകാററടിച്ചു് ആ പൂക്കൾ നേരിയൊരു മർമ്മരത്തോടെ ചിത്രശലഭങ്ങളെപ്പോലെ ഇളകുമ്പോൾ നീലിമകലർ

ന്ന കനത്ത തരംഗമാലകൾ ഗ്രാമത്തിലൂടെ അലയടിക്കുകയാണെന്നു തോന്നും. രാക്കുയിലുകൾ അക്ഷീണമായി, വികാരനിർഭരമായി, പാടുന്നുണ്ടാവും. ദിവസം മുഴുവനും കിളികൾ ഉല്ലാസപൂർവ്വം ചിലച്ചുകൊണ്ടിരിക്കും. അദൃശ്യങ്ങളായ വാനമ്പാടികളുടെ മധുരസ്വനം ഭൂമിയിലേക്ക് അനുസ്യൂതം ഒഴുകിവരും.

വിശേഷദിവസങ്ങളിലെ സായാഹ്നങ്ങളിൽ പെൺകുട്ടികളും ചെറുപ്പക്കാരികളും പക്ഷിക്കുഞ്ഞുങ്ങളെപ്പോലെ വാ തുറന്നുപിടിച്ച്, മേലാസമയ പുഞ്ചിരിയുമായി, നിരത്തുകളിലൂടെ പാട്ടും പാടി നടക്കും. മദോന്മത്തമായ ഒരു പുഞ്ചിരി ഇസോത്തിന്റെ മുഖത്തും കാണാം. അയാൾ മുമ്പത്തേക്കാൾ ശോഷിച്ചിരുന്നു. കണ്ണുകൾ കുഴിഞ്ഞിരുന്നു. മുഖം കൂടുതൽ കർക്കശവും സുന്ദരവുമായി. കൂടാതെ മുമ്പത്തേക്കാൾ പരിശുദ്ധവും. അയാൾ പകൽ മുഴുവനും കിടന്നുറങ്ങും. നേരമിരുട്ടിയതിനുശേഷം മാത്രമാണ് അയാൾ അന്യമനസ്കനും ചിന്താധീനനുമായി പുറത്തിറങ്ങുന്നത്. മയമില്ലാതെയായിട്ടാണെങ്കിലും സ്നേഹപൂർവ്വം കുശുമ്പിൻ കളിയാക്കുമ്പോൾ ജാള്യത കലർന്ന പുഞ്ചിരിയോടെ അയാൾ പറയും:

''ഒന്നു മിണ്ടാതിരി! എന്തു ചെയ്യാനാ?''

ആനന്ദപരവശനായി അയാൾ പറയും:

''ഹാ! ജീവിതം എത്ര മധുരമാണ്! വേണമെന്നുവച്ചാൽ എത്ര സ്നേഹമായി ജീവിക്കാൻ കഴിയും! ഹൃദയത്തെ ഊഷ്മളമാക്കാൻ എന്തെന്തു വാക്കുകളാണുള്ളത്! ചിലതു് മരണംവരെ മറക്കില്ല. ഉയിർത്തെഴുന്നേൽക്കുമ്പോൾ ആദ്യം ഓർക്കുന്നതു് അവയായിരിക്കും!''

''താൻ സൂക്ഷിച്ചോ! കെട്ടിയോന്മാർ തന്നെ കൈവശ്ശം,'' സ്നേഹപൂർവ്വമായ ഒരു പുഞ്ചിരിയോടെ ഫൊമഹാൽ അയാൾക്കു മുന്നറിയിപ്പു നൽകും.

''ശരിയാണ്, അവർക്കതിനു കാരണവുമുണ്ട്,'' ഇസോത്ത് സമ്മതിക്കും.

ഏതാണെന്നോ രാത്രിയും രാക്കുയിലുകളുടെ പാട്ടുകൾക്കൊപ്പം മിഗ്ലിന്റെ ഉച്ചത്തിലുള്ള, ഹൃദയസ്പർശകമായ ശബ്ദം പഴത്തോട്ടങ്ങളുടേയും നദീതീരത്തെ പാടങ്ങളുടേയും മീതേക്കൂടി ഒഴുകിവരും. അത്ഭുതാവഹമായ മനോഹാരിതയോടെ പാടുന്ന ആ പാട്ടുകളുടെ പേരിൽ കൃഷിക്കാർ പോലും അയാളുടെ പല ദോഷങ്ങളും പൊറുത്തു.

ഏറ്റവും കൂടുതലാളുകൾ ഞങ്ങളുടെ കടയിൽ സമ്മേളിക്കുന്നതു് ശനിയാഴ്ച വൈകിട്ടാണ്. വൃദ്ധനായ സുസ്സ്യോവും ബോറിനൊവും ഇരുനൂറാണികളെന്ന ഒക്രാത്തൊറും മിഗ്ലനും അത്തട്ടത്തിൽ തീർച്ചയായിട്ടു

മുണ്ടാവും. അവർ കൂടിയിരുന്ന് ആലോചിക്കും, സംസാരിക്കും. ഇടയ്ക്കി ടെ ചിലർ വന്നും പോയുമിരിക്കും. അങ്ങിനെ പാതിരവരെ നീണ്ടു പോകും. ചിലപ്പോൾ ആരെങ്കിലും മദ്യപിച്ചു വന്ന് ബഹളം കൂട്ടിയെ ന്നവരും. പട്ടാളത്തിൽനിന്നു പിരിഞ്ഞുവന്ന കോസ്റ്റിനാണ് ഏററവും കൂടുതൽ വഴക്കുണ്ടാക്കാററ്. ഇടത്തെ കയ്യിലെ രണ്ടു വിരലുകൾ അററുപോ യ ഒരു ഒററക്കണ്ണനാണയാൾ. കുപ്പായക്കൈകൾ തെറുത്തുകയററി, കൈ രണ്ടും വീശിക്കൊണ്ട് അയാൾ ഒരു പോരുകോഴിയെപ്പോലെ കടയി ലേക്കു നടന്നുവന്ന് പതറിയ ശബ്ദത്തിൽ വിളിച്ചുകൂവും:

''എടോ ഹൊഹോൽ! തുർക്കികളുടെ മതത്തിൽ വിശ്വസിക്കുന്ന ശത്രുരാജ്യക്കാരാ! താൻ പള്ളിയിൽ പോകാത്തത് എന്തുകൊണ്ടാണെന്നു പറ! ദൈവവിരോധി! കുഴപ്പക്കാരൻ! താൻ എത്തരക്കാരനാണെന്നു പറ!''

ആളുകൾ അയാളെ കളിയാക്കും:

''മീഷ്ക! താൻ തൻെറ വിരലുകൾ വെടിവച്ചുകളഞ്ഞതെന്തിനാ ണ്? തുർക്കികളെ പേടിച്ചാണോ?''

അയാളുടൻ വഴക്കിനു ചെല്ലും. പക്ഷെ മററുള്ളവർ അയാളെ പിടി ച്ച് ആർപ്പുവിളികൾക്കും പൊട്ടിച്ചിരികൾക്കുമിടയിൽ ഇടുക്കിലേക്കു തള്ളും. കരണം മറിഞ്ഞ് ചെരിവിലൂടെ ഉരുണ്ടിറങ്ങുമ്പോൾ അയാൾ അരോചകമായ ശബ്ദത്തിൽ നിലവിളിക്കും.

''എന്നെ കൊല്ലുന്നേ! രക്ഷിക്കണേ!''

അടിമുടി മണ്ണിൽ കുളിച്ചുകൊണ്ട് അയാൾ പിടഞ്ഞെണീററു വന്ന് ഹൊഹോലിനോട് ഒരു കോപ്പ വോഡ്ക്കയ്ക്കുള്ള പണം ചോ ദിക്കും.

''അതെന്തിനാ?''

''കോപ്രാട്ടി കാട്ടിയതിന്!'' എന്ന കോസ്റ്റിൻെറ മറുപടി കേട്ട് ആളുകൾ പൊട്ടിച്ചിരിക്കും.

ഒരു വിശേഷദിവസം രാവിലെ ഞാൻ കടയിൽ ഇരിക്കുകയായിരു ന്നു. പാചകക്കാരി അടുപ്പു കത്തിച്ചശേഷം പുറത്തേക്കു പോയിരിക്കുക യാണ്. അപ്പോഴാണ് അടുക്കളയിൽനിന്നും ശക്തിയായൊരു നിശ്വാ സശബ്ദം കേട്ടത്. കടയാകെ കുലുങ്ങി. തട്ടുകളിൽനിന്നും മിട്ടായിപ്പാത്ര ങ്ങൾ ഉരുണ്ടുവീണു. ചില്ലു വീണുടയുന്ന ശബ്ദം കേട്ടു. ഞാൻ അടുക്കളയി ലേക്കോടി. അതിൽനിന്നും കറുത്ത പുകപടലങ്ങൾ മുറിയിലേക്ക് അടി ച്ചുകയറുന്നുണ്ടായിരുന്നു. പുകയ്ക്കു പിന്നിൽ എന്തോ ചില പൊട്ടലും ചീററ ലും കേട്ടു. ഹൊഹോൽ എൻെറ തോളത്തു പിടിച്ചു.

''നിൽക്കു്.''

ഉമ്മറത്തു് പാചകക്കാരി നിലവിളി കൂട്ടാൻ തുടങ്ങി.

''വിഡ്ഢിത്തള്ള!''

റൊമാസ് പുകച്ചുരുളിടയിലൂടെ ഓടിക്കയറി എന്തോ തട്ടിത്താഴെയിട്ടു. ഉറക്കെ പ്രാകിക്കൊണ്ടു് അയാൾ വിളിച്ചുപറഞ്ഞു:

''കരച്ചിൽ നിർത്തു്! വെള്ളം!''

അടുക്കളത്തറയിൽ വിറകുകൊള്ളികൾ പുകഞ്ഞുകൊണ്ടിരുന്നു. തീക്കനലുകൾ എരിഞ്ഞുകൊണ്ടിരുന്നു. ഇഷ്ടികക്കഷണങ്ങൾ ചിതറിക്കിടന്നു. അടുപ്പിന്റെ കറുത്ത വാ ശൂന്യമായിരുന്നു. പുകച്ചുരുളിടയിലൂടെ തപ്പിത്തടഞ്ഞു പോയി ഒരു തൊട്ടി വെള്ളം കൊണ്ടുവന്നു് ഒഴിച്ചു് തറയിലെ തീ കെടുത്തിയശേഷം ഞാൻ വിറകുകൊള്ളികൾ അടുപ്പിനകത്തേക്കു് എറിയാൻ തുടങ്ങി.

''സൂക്ഷിച്ചു്!'' പാചകക്കാരിയെ കയ്യു പിടിച്ചു് മുറിയിലേക്കു തള്ളിവിടുന്നതിനിടയിൽ ഹൊഹോൽ എന്നോടു പറഞ്ഞു. അയാൾ അവരോടു് കല്പിച്ചു:

''പോയി കട പൂട്ടു്!'' എന്റെനേരെ തിരിഞ്ഞു്: ''സൂക്ഷിച്ചു വേണം, മക്സീമിച്ച്. ഒരുപക്ഷെ ഇനിയും പൊട്ടിത്തെറിച്ചേക്കും...'' അയാൾ കുത്തിയിരുന്നു് നിലത്തു കിടക്കുന്ന ഓരോ വിറകുകഷണവും സശ്രദ്ധം പരിശോധിച്ചു. പിന്നീടു്, അടുപ്പിനടുത്തേക്കു ചെന്നു് ഞാൻ അതിലിട്ട വിറകുകഷണങ്ങൾ വലിച്ചെടുക്കാൻ തുടങ്ങി.

''എന്താണീ കാട്ടുന്നതു്?''

''ഓ! കണ്ടോ!''

വിചിത്രമായ രീതിയിൽ വിണ്ടുകീറിയ ഒരു വിറകുകഷണം അയാൾ എന്റെനേരെ നീട്ടി. സൂക്ഷിച്ചുനോക്കിയപ്പോൾ അതിന്റെ അകം തുരന്നെടുത്തിരിക്കുന്നതും കരിപിടിച്ച് കറുത്തിരിക്കുന്നതും കണ്ടു.

''കണ്ടോ? ആ പെകുത്താന്മാർ ഈ വിറകുകഷണത്തിൽ വെടിമരുന്നു നിറച്ചതാണ്. വിഡ്ഢികൾ! ഒരു റാത്തൽ വെടിമരുന്നുകൊണ്ട് എന്തു ചെയ്യാൻ കഴിയും?''

വിറകുകൊള്ളി മാററിവച്ച് കൈ കഴുകുന്നതിനിടയിൽ അയാൾ എന്നോടു പറഞ്ഞു:

''അങ്ങീന്യ ഇവിടില്ലാതിരുന്നതു് നന്നായി. അല്ലെങ്കിൽ മുറിവേറേനെ.''

തീക്കനൽ നാറും പുക വിട്ടുമാറിക്കഴിഞ്ഞിരുന്നു. തട്ടുകളിൽ പാത്രങ്ങൾ ഉടഞ്ഞുകിടക്കുന്നതും ജനാലകളിലെ ചില്ലുകൾ മുഴുവനും തകർന്നതായി

രിക്കുന്നതും കണ്ടു. അടുപ്പിന്റെ മുഖത്തുനിന്നു് കുറെ ഇഷ്ടികകൾ തെറിച്ചുപോയിട്ടുമുണ്ടു്.

ഈ സമയത്തെ ഹൊഹോലിന്റെ അക്ഷോഭ്യത എനിക്കിഷ്ടപ്പെട്ടില്ല. ബുദ്ധിശൂന്യമായ ഈ പണി അയാളെ തെല്ലും ഈർഷ്യപ്പെടുത്തിയില്ലെന്നു തോന്നി. റോഡിൽ കുട്ടികൾ ഓടിനടന്നു് വിളിച്ചുപറഞ്ഞു:

''ഹൊഹോലിന്റെ കടയ്ക്കു തീപിടിച്ചു!''

ഏതോ സ്ത്രീ നിലവിളിച്ചു. മുറിയ്ക്കകത്തുനിന്നു് അക്സീന്യ സംഭ്രമത്തോടെ വിളിച്ചുപറഞ്ഞു:

''മിഹൈലൊ അന്തോനിച്ച്! അവർ കട തല്ലിപ്പൊളിക്കുകയാണു്!''

''അടങ്ങിയിരിക്കു്!'' തോർത്തെടുത്തു് നനഞ്ഞ താടിയിൽനിന്നും വെള്ളം തുടച്ചുകളഞ്ഞുകൊണ്ടു് അയാൾ പറഞ്ഞു.

ഭീതിയും കോപവുംകൊണ്ടു വക്രിച്ച രോമാവൃതമായ മുഖങ്ങൾ തുറന്നുകിടന്നിരുന്ന ജനാലയിലൂടെ മുറിയിലേക്കു നോക്കി. പുക കയറാതെ കണ്ണുകൾ ഇറുക്കിപ്പിടിച്ചിരുന്നു. ആരോ ഉദ്വേഗത്തോടെ കാതുതുളയ്ക്കുന്ന ശബ്ദത്തിൽ കൂവി:

''ഇവരെ ഈ നാട്ടിൽനിന്നോടിക്കണം! ഇവരെക്കൊണ്ടുള്ള ശല്യം ഒരിക്കലും തീരില്ല!''

ചുവന്ന മുടിക്കാരനായ ഒരു ചെറിയ മനുഷ്യൻ ജനാലയിലൂടെ ചാടിക്കടക്കാൻ പല തവണ ശ്രമിച്ചുനോക്കിയെങ്കിലും പററിയില്ല. ഓരോ ശ്രമത്തിനു മുമ്പും അയാൾ കുരിശു വരച്ചുകൊണ്ടു്ചുണ്ടനക്കും. അയാളുടെ വലത്തെ കയ്യിൽ ഒരു കോടാലിയുണ്ടായിരുന്നു. ജനാലപ്പടിയിൽ വാശിയോടെ അള്ളിപ്പിടിച്ചിരുന്ന ഇടത്തെ കൈ ഓരോ തവണയും പിടി വിട്ടുപോയി.

കയ്യിൽ വിറകുകൊള്ളിയും പിടിച്ചുകൊണ്ടു് റൊമാസ് അയാളോടു ചോദിച്ചു:

''എന്താ ഭാവം?''

''തീ കെടുത്താൻ.''

''തീയില്ലല്ലൊ.''

കൃഷിക്കാരൻ വാ പൊളിച്ചിട്ടു് പിൻവലിഞ്ഞു. റൊമാസ് കടയുടെ ഉമ്മറത്തേക്കിറങ്ങിച്ചെന്നു. വിറകുകഷണം പൊക്കിപ്പിടിച്ചുകൊണ്ടു് അയാൾ ആൾക്കൂട്ടത്തോടു പറഞ്ഞു:

''നിങ്ങളിലാരോ ഒരുത്തൻ ഇതിനകത്തു് വെടിമരുന്നു നിറച്ചിട്ടു് ഞങ്ങളുടെ വിറകിൻകൂട്ടത്തിലിട്ടു. പക്ഷെ വെടിമരുന്നു കുറഞ്ഞുപോയതുകൊണ്ടു് അപകടമൊന്നുമുണ്ടായില്ല.''

ഹൊഹോലിന്റെ പിന്നിൽ നിന്നിരുന്ന ഞാൻ ആൾക്കൂട്ടത്തിന്റെ നേരെ നോക്കി. കോടാലിയുള്ള കൃഷിക്കാരൻ വല്ലാതെ ഭയന്ന് അടുത്തുള്ളവരോടു പറയുന്നതു കേട്ടു:

''അയാൾ എന്റെനേരെ ആ വിറകുകൊള്ളി വീശിയതു കണ്ടോ...''

പട്ടാളക്കാരൻ കോസ്റ്റിൻ കടിച്ചുകുഴഞ്ഞ ശബ്ദത്തിൽ വിളിച്ചുപറഞ്ഞു:

''ഓടിസ്സുവനെ! ദൈവവിരോധി! പിടിച്ച് കോടതിയിൽ കൊണ്ടുപോ!''

പക്ഷെ ഭൂരിപക്ഷം പേരും മൗനം പാലിച്ചു. അവർ റൊമാസിനെ തറച്ചുനോക്കിക്കൊണ്ട് അയാൾ പറയുന്നത് സംശയത്തോടെ കേൾക്കുകയായിരുന്നു.

''വീട് ചുട്ടെരിക്കാൻ ധാരാളം വെടിമരുന്നു വേണം. ഒരു മന്നെന്ന വച്ചോ. ഉം, ഇനി പിരിഞ്ഞുപോകിൻ!''

ആരോ ചോദിച്ചു:

''ഗ്രാമത്തലവൻ എവിടെ?''

''പോലീസുദ്യോഗസ്ഥനെ വിളിച്ചുകൊണ്ടുവാ!''

ആളുകൾ മനസ്സില്ലാമനസ്സോടെ മെല്ലെ പിരിഞ്ഞുപോയി. അവർക്കെന്തോ ഖേദമുള്ളതുപോലെ തോന്നി.

ഞങ്ങൾ അകത്തു കയറി ചായ കുടിക്കാനിരുന്നു. പതിവില്ലാത്ത സ്നേഹത്തോടും വണക്കത്തോടുംകൂടി ചായ പകരുമ്പോൾ അക്സീന്യ റൊമാസിനെ സഹതാപപൂർവ്വം നോക്കിക്കൊണ്ടു പറഞ്ഞു:

''നിങ്ങൾ അവരെപ്പററി ഒരിക്കലും പരാതി ബോധിപ്പിക്കാറില്ല. അതുകൊണ്ടാണ് അവർ സൈ്വരം തരാത്തത്.''

''നിങ്ങൾക്കിതു കണ്ടിട്ട് ദേഷ്യം തോന്നുന്നേയില്ലേ?'' ഞാൻ ചോദിച്ചു.

''ഓരോ വിഡ്ഢിത്തം കാട്ടുമ്പോഴും ദേഷ്യപ്പെടാൻ തുടങ്ങിയാൽ സമയം തികയാതെവരും.''

എല്ലാവരും ഇത്ര ശാന്തസ്വഭാവമായി അവരവരുടെ പണി നോക്കിയിരുന്നെങ്കിൽ, എന്നു ഞാൻ ചിന്തിച്ചുപോയി.

പക്ഷെ അയാൾ അപ്പോഴേക്കും അടുത്തുതന്നെ കസാനിലേക്കു പോകുന്ന കാര്യം പറഞ്ഞുതുടങ്ങി. ഏതു പുസ്തകങ്ങളാണു കൊണ്ടുവരേണ്ടതെന്ന് എന്നോടു ചോദിച്ചു.

ചിലപ്പോൾ എനിക്കു തോന്നി, ആത്മാവിന്റെ സ്ഥാനത്ത് ഈ മനുഷ്യനിലുള്ളത് ഘടികാരംപോലെ ജീവിതത്തിലുടനീളം ക്രമമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഏതോ യന്ത്രവിധാനമാണെന്ന്. ഞാൻ

ഹൊഫോലിനെ സ്നേഹിക്കുകയും അങ്ങേയററം ബഹുമാനിക്കുകയും ചെയ്തിരുന്നു. എങ്കിലും, എന്റെ നേർക്കായാലും വേണ്ടില്ല, മററുള്ളവരുടെ നേർക്കായാലും വേണ്ടില്ല, അയാരം ഒരിക്കലെങ്കിലും ഒന്നു ദേഷ്യപ്പെട്ടു കാണാൻ—ഒച്ചയെടുക്കുന്നതും കാലിട്ടു ചവിട്ടുന്നതും കാണാൻ—ഞാൻ കൊതിച്ചു. പക്ഷെ അയാരംക്കു ദേഷ്യപ്പെടാൻ സാദ്ധ്യമല്ലായിരുന്നു, അഥവാ മനസ്സില്ലായിരുന്നു. വിഡ്ഢിത്തമോ നീചത്തമോ ഈർഷ്യപ്പെടുത്തുമ്പോരം അയാരം തന്റെ ചാരക്കണ്ണുകരം പരിഹാസപൂർവ്വം ഇറുക്കിക്കൊണ്ടു് ശൈത്യമൂറുന്ന ഏതാനും വാക്കുകരം പറയുകയേയുള്ളു. അവ എപ്പോഴും ഹ്രസ്വവും ലളിതവും നിർദ്ദയവുമായിരിക്കും.

ഒരിക്കൽ അയാരം സൂസ്ലോവിനോടു ചോദിച്ചു:

''നിങ്ങളെന്തിനാണു് ഈ വയസ്സുകാലത്തു് മനസ്സാക്ഷിക്കെതിരായി പ്രവർത്തിക്കുന്നതു്?''

വൃദ്ധന്റെ മഞ്ഞളിച്ച കവിളത്തും നെററിയിലും കുറേശ്ശെ ചുവപ്പു പരന്നു. അയാളുടെ വെളുത്തുനരച്ച താടിരോമങ്ങളുടെ കടപോലും ചുവന്നു വരുന്നതായി തോന്നി.

''നിങ്ങരംക്കതുകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നു കാണാൻ വയ്യേ. മാത്രമല്ല, ആളുകളുടെ ബഹുമാനം നിങ്ങരം കളഞ്ഞുകുളിക്കുകയും ചെയ്യും.''

സൂസ്ലോവ് തല കുനിച്ചു പിടിച്ചു.

''ശരിയാണു്, പ്രയോജനമില്ല,'' അയാരം സമ്മതിച്ചു. പിന്നീടു് അയാരം ഇസോത്തിനോടായി പറഞ്ഞു:

''നേതാവെന്നു വച്ചാൽ അങ്ങിനെ വേണം! നമുക്കു് ഇതുപോലത്തെ ഉദ്യോഗസ്ഥന്മാരെ കിട്ടിയിരുന്നെങ്കിൽ!''

...അയാളുടെ അഭാവത്തിൽ ഞാൻ എന്തെല്ലാം എങ്ങിനെയെല്ലാം ചെയ്യണമെന്നു് റൊമാസ് ചുരുക്കമായും വ്യക്തമായും പറഞ്ഞുതന്നു. അയാളെ ഭയപ്പെടുത്താൻ നടത്തിയ സ്ഫോടനശ്രമം അയാരം ഇതിനകം തന്നെ മറന്നുപോയെന്നു തോന്നി—നമ്മരം കൊതുകുകടിയെപ്പററി ഓർത്തിരിക്കാത്തതുപോലെ.

പൻകോവ് വന്നു. അടുപ്പു പരിശോധിച്ചിട്ടു് അയാരം വിഷണ്ണനായി ചോദിച്ചു:

''പേടിച്ചോ?''

''എന്തിനെ?''

''ഇതു യുദ്ധമാണു്!''

''ഇരിക്കു. ചായ കുടിച്ചിട്ടുപോകാം.''

''ഭാര്യ കാത്തിരിക്കുന്നുണ്ടാവും.''

''എവിടെപ്പോയിരുന്നു?''

''മീൻ പിടിക്കാൻ. ഇസോത്തിൻെറകൂടെ.''

അയാറം പുറത്തിറങ്ങി. അടുക്കളയിലൂടെ കടന്നുപോകുമ്പോറം അയാറം ചിന്താധീനനായി ഒരിക്കൽക്കൂടി ആവർത്തിച്ചു:

''ഇതു യുദ്ധമാണു്!''

അയാറം ഹൊഹോലിനോടു് എപ്പോഴും മിതമായേ സംസാരിച്ചുള്ളു. എല്ലാ പ്രധാനപ്പെട്ട കഴിഞ്ഞ പ്രശ്നങ്ങളും അവർ പണ്ടേ പറഞ്ഞു തീർത്തെന്നു തോന്നി. ഇവാൻ ഗ്രോസ്നിയുടെ ഭരണത്തെക്കുറിച്ചു് റൊമാസ് വിവരിച്ചപ്പോറം ഇസോത്ത് പറഞ്ഞു:

''ആ സാർ ആരേയും മടപ്പിക്കും!''

''കശാപ്പുകാരൻ,'' കുക്കുഷ്കിൻ പറഞ്ഞു. പക്ഷെ പൻകോവ് ഉത്തമബോധ്യത്തോടെ അറിയിച്ചു:

''എടുത്തുപറയത്തക്ക ബുദ്ധിയൊന്നും അയാറംക്കുണ്ടായിരുന്നില്ല. അയാറം കുറെ വൻകിട പ്രഭുക്കന്മാരെ കൊന്നുവെന്നതു ശരിയാണു്. പക്ഷെ അവരുടെ സ്ഥാനത്തു് ചെറിയ പ്രഭുക്കന്മാരെ പ്രതിഷ്ഠിച്ചു. പോരാത്തതിനു് കുറെപ്പേരെ പുറത്തുനിന്നു് ഇറക്കുമതിയും ചെയ്തു. തീരെ ബുദ്ധിയില്ലാത്ത പ്രവൃത്തിയാണതു്. വലിയ ജന്മിയേക്കാറം കഷ്ടമാണു് ചെറിയ ജന്മി. ചെന്നായെപ്പോലെ ഈച്ചയെ വെടിവയ്ക്കാൻ പററില്ല. പക്ഷെ ചെന്നായേക്കാറം ശല്യംചെയ്യും.''

കുക്കുഷ്കിൻ ഒരു തൊട്ടി കുഴച്ച കളിമണ്ണുമായി വന്നു. കളിമണ്ണു തേച്ചു് അടുപ്പിൽ ഇഷ്ടികകറം ഉറപ്പിക്കുന്നതിനിടയിൽ അയാറം പറഞ്ഞു:

''നാശങ്ങറം എന്തൊക്കെയാണു ചെയ്യുന്നതു്! സ്വന്തം തലയിലെ പേനെടുത്തു കളയാനുള്ള കഴിവില്ല. പക്ഷെ മനുഷ്യരെ ദ്രോഹിക്കുന്ന കാര്യത്തിൽ എന്തൊരു മിടുക്കാണു്! അന്തോനിച്ചു്, നിങ്ങറം ഒരുപാടു് ചരക്കുകറം ഒരേ സമയത്തു് കൊണ്ടുവരരുതു്. പലപ്പോഴായി കുറേശ്ശെക്കുറേശ്ശെ കൊണ്ടുവരികയാണു നല്ലതു്. നോക്കിനിൽക്കെ അവർ തീവച്ചുകളയും. ഇപ്പോറം ഇക്കാര്യം ശരിപ്പെടുത്തുമ്പോറംത്തന്നെ അടുത്ത ദ്രോഹത്തിനു് കാത്തോളൂ.''

അന്നാട്ടിലെ പണക്കാരുടെ കടുത്ത വിരോധത്തിനിടയാക്കിയ ''ഇക്കാര്യ''മെന്നു പറഞ്ഞതു് പഴത്തോട്ടകൃഷിക്കാരുടെ സഹകരണസംഘത്തെക്കുറിച്ചായിരുന്നു. പൻകോവിൻെറയും സുസ്ലോവിൻെറയും വിവരമുള്ള വേറെ രണ്ടുമൂന്നു കൃഷിക്കാരുടേയും സഹായത്തോടെ ഹൊഹോൾ അതു് ഒട്ടുമുക്കാലും സംഘടിപ്പിച്ചുകഴിഞ്ഞിരുന്നു. ഭൂരിപക്ഷം വീട്ടുകാർക്കും റൊമാസിനോടു് ഒരു അനുകൂലമനോഭാവമായിരുന്നു ഇപ്പോറം. കടയിൽ സാമാനം വാങ്ങാൻ വരുന്നവരുടെ എണ്ണം പ്രകടമായി

വർദ്ധിച്ചു. ''ഒരിക്കലും ഗുണം പിടിക്കാത്ത'' ബാരിനൊവും മിഗ്ഗനും പോലും ഹൊഹോലിനെ ആവതു സഹായിച്ചു.

മിഗ്ഗനെ എനിക്കു വളരെ ഇഷ്ടപ്പെട്ടു. അയാളുടെ സുന്ദരമായ ശോകഗാനങ്ങൾ എനിക്കു പ്രിയംകരമായിരുന്നു. കണ്ണുമടച്ച് പാടുമ്പോൾ അയാളുടെ ദണ്ഡിതമുഖം കോച്ചിവലിക്കുകയില്ല. നിലാവില്ലാതെ ഇരുൾ മൂടിയിരിക്കുകയോ അല്ലെങ്കിൽ ആകാശം കനത്ത കാർമേഘങ്ങളുടെ കരിമ്പടം പുതച്ചു കിടക്കുകയോ ചെയ്യുന്ന രാത്രികളിലാണ് അയാൾ ജീവിച്ചതു്. ഇടയ്ക്കൊരു സായാഹ്നത്തിൽ അയാൾ എന്നോടു പതുക്കെപ്പറയും:

''നമുക്കു വോൾഗയുടെ അടുത്തേക്കു പോകാം.''

അവിടെ ഇരുണ്ട വെള്ളത്തിലേക്ക് ഇരുണ്ട വളകാലുകളും തൂക്കിയിട്ട് തന്റെ തോണിയുടെ അമരത്തിരുന്ന് വിലക്കപ്പെട്ട മീൻപിടിത്തത്തിനു വട്ടംകൂട്ടുമ്പോൾ അയാൾ ശബ്ദമടക്കിപ്പറയും:

''ഒരു തമ്പുരാൻ എന്നെ കളിയാക്കുന്നതു സാരമില്ലെന്നു വയ്ക്കാം. അയാൾ ഒരാളാണ്. എനിക്കറിഞ്ഞുകൂടാത്ത പലതും അറിയാവുന്നവനാണ്. പക്ഷെ എന്നെപ്പോലെതന്നെയുള്ള കൃഷിക്കാരൻ എന്നെ കൊച്ചാക്കുമ്പോൾ ഞാനതു് എങ്ങിനെ സഹിക്കും? ഞങ്ങൾ തമ്മിൽ എന്താണ് വ്യത്യാസം? അയാൾ അയാളുടെ പണം റൂബിളിൽ എണ്ണുന്നു. ഞാൻ കോപ്പെക്കിൽ എണ്ണുന്നു. അത്രയേയുള്ളു.''

മിഗ്ഗന്റെ മുഖം കോച്ചിവലിക്കുന്നുണ്ടാവും. പുരികം വിറയ്ക്കും. കൈവിരലുകൾ ചുറുചുറുക്കോടെ ചൂണ്ടക്കൊളുത്തുകൾ നേരെവയ്ക്കുകയും രാകിമൂർച്ചപ്പെടുത്തുകയും ചെയ്തുകൊണ്ടിരിക്കും. അയാളുടെ കുപിതശബ്ദം പതിഞ്ഞു് ഒഴുകുന്നുണ്ടാവും:

''ഞാൻ കള്ളനാണെന്നാണു പറയുന്നതു്. ശരിയാണ്. ഞാൻ മോഷ്ടിക്കും. സകലവനും പിടിച്ചുപറിച്ചല്ലേ ജീവിക്കുന്നതു്? ഓരോരുത്തനും മററുള്ളവനെ ഞെക്കിപ്പിഴിയുകയല്ലേ ചെയ്യുന്നതു്? ദൈവത്തിന് നമ്മളെ ഇഷ്ടമില്ല. ചെകുത്താൻ നമ്മളെയിട്ട് വട്ടുതട്ടുകയാണ്.''

കറുത്ത പുഴ ഞങ്ങളുടെ അരികിലൂടെ ഇഴഞ്ഞുപോകുന്നു. മുകളിൽ കറുത്ത മേഘങ്ങൾ ഒഴുകിപ്പോകുന്നു. ഇരുട്ടത്തു് അക്കരെ കാണാൻ വയ്യ. ഓളങ്ങൾ സൂക്ഷിച്ച് മണലിനെ ഉലയ്ക്കുന്നു. അനന്തമായൊഴുകുന്ന അന്ധകാരത്തിലേക്ക് എന്നെ വലിച്ചുകൊണ്ടുപോകാനെന്ന മട്ടിൽ അവ എന്റെ കാലുകളിൽ വന്നലയ്ക്കുന്നു.

''മനുഷ്യനായാൽ ജീവിക്കണ്ടേ?'' ഒരു ദീർഘനിശ്വാസത്തോടെ മിഗ്ഗൻ ചോദിക്കും.

കുന്നിന്മുകളിൽ ഒരു പട്ടി വിഷണ്ണമായി ഓരിയിടുന്നതു കേൾക്കാം. സ്വപ്നത്തിലെന്നവണ്ണം ഞാൻ ചിന്തിച്ചുപോകും:

''താൻ ജീവിക്കുന്നതുപോലെ ജീവിച്ചിട്ടെന്തു കാര്യം?''

പുഴയിൽ നിശ്ശേഷനിശ്ശബ്ദതയാണു്. ഭയങ്കര കറുപ്പും. പേടി തോന്നും. ചൂടുള്ള ഇരുട്ടിനു് അവസാനമില്ല.

''അവർ ഹൊഹോലിനെ കൊല്ലും. നിൻെറയും കഥകഴിക്കുമെന്നാണു തോന്നുന്നതു്,'' മിഗ്ഗുൻ പിറുപിറുക്കും. പെട്ടെന്നു് അയാൾ പതിഞ്ഞ സ്വരത്തിൽ ഒരു പാട്ടു പാടും:

സ്നേഹത്തിടമ്പാമെന്നമ്മ ചൊല്ലി:
യാഷ, മോനേ, പൊന്നുമോനേ,
സൈ്വരമായ്, സ്വസ്ഥമായ് ജീവിക്കു്!

അയാളുടെ കണ്ണുകളടയുന്നു. ശബ്ദം കൂടുതലുച്ചത്തിൽ, കൂടുതൽ വിഷാദനിർഭരമായി, മുഴങ്ങുന്നു. ചുണ്ടക്കൊളുത്തുകൾ ശരിപ്പെടുത്തുന്ന വിരലുകൾ കൂടുതൽ മന്ദമായി ചലിക്കുന്നു.

അമ്മ പറഞ്ഞതു കേട്ടില്ല
കഷ്ടം! കേട്ടില്ല ഞാൻ!

വിചിത്രമായ ഒരനുഭൂതിക്കു് ഞാൻ വശംവദനാകുന്നു. ഇരുണ്ട ജലസമൂഹത്തിൻെറ ഭാരിച്ച ചലനത്തിനടിപെട്ടു് ഭൂമി ഇടിഞ്ഞുവീഴുകയാണെന്നും സൂര്യൻ എന്നെന്നേക്കുമായി കഴിച്ചുമൂടപ്പെട്ടുകിടക്കുന്ന ഇരുട്ടിലേക്കു ഞാൻ കാൽ വഴുതി വീഴുകയാണെന്നും ഒരു തോന്നൽ.

തുടങ്ങിയതുപോലെതന്നെ പെട്ടെന്നു് പാട്ടു നിർത്തിക്കൊണ്ടു് മിഗ്ഗുൻ മൗനമായി തോണി വെള്ളത്തിലേക്കു വലിച്ചിറക്കി അതിൽ കയറി, ഒട്ടുമുക്കാലും ഒച്ച കേൾപ്പിക്കാതെ കറുപ്പിലേക്കു മറയുന്നു. അയാളുടെ പിന്നാലെ കണ്ണയച്ചുകൊണ്ടു് ഞാൻ ചിന്തിച്ചുപോവുന്നു:

''ഇത്തരം ആളുകൾ എന്തിനു ജീവിക്കുന്നു?''

ബാരിനൊവായിരുന്നു എൻെറ മററൊരു സ്നേഹിതൻ. ജീവിതത്തിൽ യാതൊരു അടുക്കും ചിട്ടയുമില്ലാതെ, വീമ്പുമടിച്ചു്, വെടിയും പറഞ്ഞു്, അസ്വസ്ഥനായി അലഞ്ഞുനടക്കുന്ന ഒരു അലസൻ. അയാൾ മോസ്ക്കോയിൽ താമസിച്ചിട്ടുണ്ടു്. ആ നഗരത്തെപ്പററി അങ്ങേയററത്തെ വെറുപ്പോടെയാണു് അയാൾ പറയുന്നതു്.

''നരകമാണതു്! സർവ്വവും കുഴഞ്ഞുമറിഞ്ഞാണു കിടപ്പു്. പള്ളികളാണെങ്കിൽ പതിന്നാലായിരത്തി ആറെണ്ണമുണ്ടു്. ആളുകളോ--ഒക്കെ

തട്ടിപ്പുകാർ! സകലവനും വരട്ടുചൊറിയാണ്—കുതിരകളെപ്പോലെ. ദൈവത്തിനാണെ സത്യമാണിതു്! കച്ചവടക്കാരനും പട്ടാളക്കാരനും ഇടത്തരക്കാരനും ഒക്കെ ചൊറിഞ്ഞുംകൊണ്ടാണു് നടപ്പു്. പക്ഷെ അവിടെ ഒരു സാധനമുണ്ടു്—സാറിന്റെ പീരങ്കി. ഒരു ക്രൂരൻ ഉരുപ്പടി. കലാപകാരികളെ വെടിവയ്ക്കാൻ മഹാനായ പീററർ ചക്രവർത്തിത ന്നെ തീർപ്പിച്ചതാണു്. പ്രഭുകുടുംബത്തിൽപ്പെട്ട ഒരുത്തി ചക്രവർത്തി യോടുള്ള സ്നേഹംകൊണ്ടു് അദ്ദേഹത്തിനെതിരെ കലാപം സംഘടിപ്പിച്ചു. അദ്ദേഹം അവരുടെകൂടെ ഏഴുവർഷം പൊറുത്തതാണു്. മൂന്നു കുഞ്ഞുങ്ങളാ യപ്പോൾ ഉപേക്ഷിച്ചു. അവർക്കു ദേഷ്യം വന്നു. കലാപം നടത്തി. എന്റെ അനിയാ, അദ്ദേഹം കലാപകാരികളുടെനേരെ ആ പീരങ്കി കൊണ്ടൊരു കാച്ചു കാച്ചി! പിന്നെപ്പറയാനുണ്ടോ! ഒമ്പതിനായിരത്തി മുന്നൂറെററുപേരുടെ കഥ ഒററയടിക്കു കഴിഞ്ഞു! അദ്ദേഹംതന്നെ പേ ടിച്ചുപോയി! മെത്രാനായ ഫിലരേത്തിനെ വിളിച്ചു് അദ്ദേഹം പറഞ്ഞു: 'വേണ്ട, നമ്മളെ മയക്കാതിരിക്കാൻവേണ്ടി നമുക്കീ നാ ശത്തെ കുററിയടിച്ചു വയ്ക്കാം.' അങ്ങിനെ കുററിയടിച്ചുവച്ചിരിക്ക യാണു്.''

ഇതൊക്കെ അസംബന്ധമാണെന്നു ഞാൻ പറഞ്ഞപ്പോൾ അയാൾ പരിഭവപ്പെട്ടു.

''കർത്താവേ! ഒരു വല്ലാത്ത സ്വഭാവമാണല്ലൊ നിന്റേതു്! വ ളരെയേറെ അറിവുള്ള ഒരുത്തനാണു് എന്നോടീ കഥ പറഞ്ഞതു്. എ ന്നിട്ടു് നീ....''

അയാൾ ''പുണ്യവാളന്മാരെ കാണാൻ'' കീവിൽ പോയിട്ടുണ്ടു്. അയാളതു വിവരിക്കും:

''ആ പട്ടണമുണ്ടല്ലൊ. ഏതാണ്ടു് നമ്മുടെ നാടുപോലാണു്. ഇതു പോലെതന്നെ അതും ഒരു കുന്നിന്റെ പുറത്താണു്. ഒരു പുഴയുമുണ്ടു്. പേരു മറന്നു. വോൾഗയുമായി തട്ടിച്ചുനോക്കിയാൽ വെറുമൊരു വെള്ള കുഴി! നേരു പറഞ്ഞാൽ, സർവ്വതും കൂടിക്കലർന്നു കിടക്കുന്ന ഒരു പ ട്ടണമാണതു്. വഴികളൊക്കെ വളഞ്ഞതാണു്. കുന്നിന്റെ നേർക്കാണു പോകുന്നതു്. ആളുകളാണെങ്കിൽ ഹെഹോൽമാരും. നമ്മുടെ മി ഹൈലൊ അന്തോനൊവിച്ചിനെപ്പോലല്ല. അവർ വേറൊരു തരക്കാ രാണു്—പാതി പോളണ്ടുകാരും പാതി തത്താറുകാരും. അവർക്കു വർ ത്തമാനം പറയാനറിഞ്ഞുകൂടാ. വായലയ്ക്കുകയേയുള്ളു. വൃത്തികെട്ട ഒരു വർഗ്ഗം. തവളയെ തിന്നും. അവിടത്തെ തവളകൾ ഓരോന്നും പത്തു റാത്തൽ കനം വരും. വണ്ടിവലിക്കുന്നതും നിലമുഴുന്നതുപോലും കാള കളാണു്. ഒന്നാന്തരം കാളകൾ. അവിടത്തെ ഏററവും ചെറിയ കാള

ഷ്ക്ക് നമ്മുടെ കാളകളുടെ നാലിരട്ടി വലിപ്പമുണ്ട്. എൺപത്തിമൂന്നു മന്ന് തൂക്കും. അവിടെ അമ്പത്തേഴായിരം സന്യാസിമാരും ഇരുന്നൂററി എഴുപത്തിമൂന്നു ബിഷപ്പുമാരുമുണ്ട്... എന്തു്? നീ തർക്കിക്കുകയാണോ? ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ടതാണ്. നീ അവിടെ പോയിട്ടുണ്ടോ? ഇല്ല. പിന്നെ? അനിയാ, കാര്യങ്ങൾ കൃത്യമായി പറയണമെന്ന് എനിക്കു വലിയ നിർബ്ബന്ധമാണ്.''

അയാൾക്കു് സംഖ്യകൾ വലിയ ഇഷ്ടമായിരുന്നു. കൂട്ടാനും പെരുക്കാനും എന്റടുത്തുനിന്നു പഠിച്ചു. പക്ഷെ ഹരിക്കാനുള്ള ക്ഷമയുണ്ടായിരുന്നില്ല. തെററുവരുത്തുന്നതു ഗൗനിക്കാതെ അയാൾ വലിയവലിയ സംഖ്യകൾ ഉത്സാഹത്തോടെ പെരുക്കും. കമ്പുകൊണ്ടു് മണലിൽ ഗുണനഫലമെഴുതിയിട്ടു് അയാൾ ആ അക്കങ്ങളുടെ നീണ്ട വരിയിൽ ബാലസഹജമായ അത്ഭുതത്തോടെ നോക്കി ഉൽഘോഷിക്കും:

''ഇത്രയും വലിയ സംഖ്യ പറയാൻകൂടി പററില്ല!''

കീറിപ്പറിഞ്ഞ വേഷവും പരുപ്രശ്ശമായ മുടിയുമായി ഒരു കോലം കെട്ട രൂപമായിരുന്നെങ്കിലും അയാളുടെ മുഖം സുന്ദരമായിരുന്നുവെന്നുതന്നെ പറയാം. ചുരുണ്ടു് ഉന്മേഷപ്രദമായ താടി. കുഞ്ഞുങ്ങളുടേതുപോലെ പുഞ്ചിരിയുതിരുന്ന നീലക്കണ്ണുകൾ. അയാൾക്കും കള്ളുകുടിനും തമ്മിൽ കുറെ സാമ്യമുണ്ടായിരുന്നു. അതുകൊണ്ടായിരിക്കാം അവർ പരസ്പരം ഒഴിഞ്ഞുമാറി നടന്നതു്.

ബാരിനൊവ് രണ്ടു തവണ കാസ്പിയൻ കടലിൽ മീൻ പിടിക്കാൻ പോയിട്ടുണ്ടു്. അയാൾ അതെപ്പററി ആവേശംകൊണ്ടു പറയും:

''അനിയാ, കടലുപോലെ ഈ ഭൂമിയിൽ മറെറാന്നില്ല! നീ അതിന്റെ മുമ്പിൽ വെറുമൊരു പുഴുവാണു്. അങ്ങോട്ടൊന്നു നോക്കു്. അപ്പോഴറിയാം, നീ ഒന്നുമല്ലെന്നു്! അവിടെ ജീവിതം മധുരമാണു്. പലതരക്കാരും അവിടെ വന്നുചേരും. ഒരിക്കൽ ഒരു മഠാദ്ധ്യക്ഷൻപോലും വന്നു. മററുള്ളവരെപ്പോലെതന്നെ പണിയെടുത്തു. ഒരു പാചകക്കാരിയുമുണ്ടായിരുന്നു. ഒരു പ്രോസിക്യൂട്ടറുടെ വെപ്പാട്ടിയായിരുന്നു. കൂടുതലെന്തു വേണം? എന്നിട്ടും അവർ കടലിന്റെ മുമ്പിൽ അടിയറവു പറഞ്ഞു. 'പ്രോസിക്യൂട്ടറേ! അങ്ങു് വളരെ നല്ലവനും എനിക്കു വേണ്ടപ്പെട്ടവനുമാണു്. എങ്കിലും എനിക്കു വിട തരൂ!' കാരണമെന്താണെന്നോ? കടൽ ഒരിക്കൽ കണ്ടിട്ടുള്ളവർ അവിടെ വീണ്ടും വരാതിരിക്കില്ല. എത്ര സ്ഥലമാണു്! ആകാശംപോലെ! യാതൊരു ഞെരുക്കവുമില്ല. ഞാനും അങ്ങോട്ടു പോവുകയാണു്—സ്ഥിരമായി. എനിക്കു് ആളുകളെ ഇഷ്ടമല്ല. അതാണു് കാര്യം! ഞാൻ വല്ല ആശ്രമത്തിലും പോയി തപസ്സിരുന്നേനെ. പക്ഷെ കൊള്ളാവുന്ന ഒരാശ്രമം എനിക്കറിഞ്ഞുകൂടാ.''

ഒരു തെണ്ടിപ്പട്ടിയെപ്പോലെ അയാറം ഗ്രാമത്തിൽ ചുററിനടന്നു. കൃഷിക്കാർക്കു് അയാളെ കണ്ടുകൂടായിരുന്നു. എങ്കിലും മിഗ്ഗുൻെറ പാട്ടുകഠം കേഠക്കുന്നത്ര സുഖത്തോടെതന്നെ അവർ അയാളുടെ കഥകഠം കേട്ടു.

''സമർത്ഥമായി കള്ളം പറയും. കേഠക്കാൻ രസമുണ്ടു്.''

പൻകോവിനെപ്പോലെ ഇരുത്തം വന്നിട്ടുള്ളവർപോലും അയാളുടെ കെട്ടുകഥകഠം കേട്ടു് ചിന്താക്കുഴപ്പത്തിലായിട്ടുണ്ടു്. സ്വതെ സംശയാലുവായ ആ കർഷകൻ ഒരിക്കൽ ഹൊഹോലിനോടു പറഞ്ഞു:

''ഇവാൻ ഗ്രോസ്നിയെപ്പററി എല്ലാമൊന്നും പുസ്തകങ്ങളിൽ പറഞ്ഞിട്ടില്ലെന്നാണു് ബാരിനൊവിൻെറ പക്ഷം. പലതും രഹസ്യമായി വച്ചിരിക്കുകയാണത്രെ. ഗ്രോസ്നിയ്ക്കു് രൂപം മാറാൻ കഴിയുമായിരുന്നുവെന്നും കഴുകനായി മാറാറുണ്ടായിരുന്നുവെന്നുമാണു് അയാഠം പറയുന്നതു്. നമ്മുടെ നാണയത്തിന്മേൽ കഴുകൻെറ മുദ്ര കുത്താൻ കാരണം അതാണത്രെ.''

ജീവിതസത്യങ്ങളെക്കുറിച്ചുള്ള ഗൗരവപൂർണ്ണമായ വിവരണങ്ങളേക്കാഠം ജനങ്ങഠം ഇഷ്ടപ്പെട്ടതു് അസാധാരണമായ സങ്കല്പസൃഷ്ടികളെയാണു്; പ്രത്യക്ഷമായും ചിലപ്പോഠം അകുശലമായും കെട്ടിച്ചമച്ചിട്ടുള്ള കഥകളെയാണു്. ഞാനിതു് എത്രയോ തവണ ശ്രദ്ധിച്ചിരിക്കുന്നു.

പക്ഷെ ഞാനിക്കാര്യം ഹൊഹോലിനോടു പറഞ്ഞപ്പോഠം അയാഠം ഒന്നു പുഞ്ചിരിച്ചിട്ടു് പറഞ്ഞു:

''അതു മാറിക്കോളും! ജനങ്ങഠം ചിന്തിക്കാൻ പഠിക്കണമെന്നതാണു് പ്രധാനകാര്യം. അവർ ചിന്തിച്ചുചിന്തിച്ചു് സത്യം കണ്ടെത്തിക്കോളും. ബാരിനൊവിൻേറയും കുക്കുഷ്കിൻേറയും കാര്യമാണെങ്കിൽ, നിങ്ങഠം ആ വിചിത്രജീവികളെ മനസ്സിലാക്കേണ്ടിയിരിക്കുന്നു. അവർ കലാകാരന്മാരാണു്, കഥപറച്ചിലുകാരാണു്. ക്രിസ്തുവും ഒരു വിചിത്രജീവിയായിരുന്നിരിക്കണം. ക്രിസ്തുവിൻെറ ചില ഭാവനാവിലാസങ്ങഠം അത്ര മോശമായിരുന്നില്ലെന്നു സമ്മതിച്ചേ തീരൂ.''

ഈയാളുകളെല്ലാവരും ദൈവത്തെക്കുറിച്ചു് വളരെക്കുറച്ചും അതുതന്നെ വൈമനസ്യത്തോടെയും സംസാരിക്കുന്നതു് എന്നെ അത്ഭുതപ്പെടുത്തി. സൂസ്ലൊവു് മാത്രം ഉറച്ച ബോദ്ധ്യത്തോടെ കൂടെക്കൂടെ പറയും:

''ഒക്കെ ദൈവനിശ്ചയം!''

എപ്പോഴും ആ വാക്കുകളിൽ നൈരാശ്യത്തിൻെറ ഒരു ധ്വനി ഞാൻ കേട്ടു.

ഈ ആളുകൾക്കിടയിലുള്ള എന്റെ ജീവിതം സന്തോഷപ്രദമായിരുന്നു. സായാഹ്നസംഭാഷണങ്ങളിലൂടെ ഞാൻ അവരിൽനിന്നു പലതും പഠിച്ചു. റൊമാസ് അവതരിപ്പിച്ച ഓരോ പ്രശ്നവും ഒരു കൂററൻ വടവൃക്ഷംപോലെ ജീവിതത്തിന്റെ ഉൾക്കാമ്പിലേക്ക് വേരുകളിറക്കിയിരിക്കുകയാണെന്നും അതുതന്നെ പഴക്കമുററ മറെറാരു വൃക്ഷത്തിന്റെ വേരുകളുമായി അവ കൂടിപ്പിണഞ്ഞുകിടക്കുകയാണെന്നും വർണ്ണോജ്ജ്വലമായ ചിന്താകുസുമങ്ങളാലും ചിലമ്പൊലിപോലെ മുഴങ്ങുന്ന പദങ്ങളുടെ പച്ചിലപ്പടർപ്പുകളാലും പ്രശോഭിതമാണ് ഓരോ ശിഖരവുമെന്നും എനിക്കു തോന്നി. പുസ്തകങ്ങളുടെ ലഹരിപിടിപ്പിക്കുന്ന തേൻ നിറയെ കുടിച്ചപ്പോൾ എനിക്കു തന്നത്താൻ തോന്നി, ഞാൻ കുറെ വളർന്നിട്ടുണ്ടെന്ന്. ഞാൻ മുമ്പത്തേതിലും ആത്മവിശ്വാസത്തോടെ സംസാരിക്കാൻ തുടങ്ങി. ഒന്നിലധികം തവണ ഹൊഹോൽ ഒരു ചെറുചിരിയോടെ എന്നെ പ്രശംസിച്ചു.

''കൊള്ളാം, മക്സീമിച്ച്!''

ആ വാക്കുകൾക്ക് ഞാൻ അയാളോട് എത്രമാത്രം കൃതജ്ഞനായിരുന്നു!

വല്ലപ്പോഴും പൻകോവ് ഭാര്യയെക്കൂടി കൊണ്ടുവരും. സൗമ്യമായ മുഖവും ബുദ്ധിസ്ഫുരിക്കുന്ന നീലക്കണ്ണുകളുമുള്ള, കൃശഗാത്രിയായ ഒരു ''പട്ടണവേഷക്കാരി''. അവൾ വിനയപൂർവ്വം ചുണ്ടുകൾ കൂട്ടിപ്പിടിച്ചുകൊണ്ട് ഒരു മൂലയ്ക്ക് ഒതുങ്ങിയിരിക്കും. എങ്കിലും അല്പസമയം കഴിയുമ്പോൾ അവളുടെ ചുണ്ടുകൾ അത്ഭുതത്താൽ വിടരും. കണ്ണുകൾ സങ്കോചം പൂണ്ട് വികസിക്കും. ചിലപ്പോൾ മൂർച്ചയുള്ള വല്ല വാക്കുകളും കേട്ട് അവൾ മുഖം പൊത്തി വല്ലായ്മയോടെ ചിരിക്കും. റൊമാസിന്റെ നേരെ കണ്ണിറുക്കിക്കാട്ടിക്കൊണ്ട് പൻകോവ് അപ്പോൾ പറയും:

''അവൾക്ക് കാര്യം മനസ്സിലായി!''

ചിലർ ഹൊഹോലിനെ കാണാൻ പാത്തും പതുങ്ങിയും വരാറുണ്ടായിരുന്നു. അയാൾ അവരെയും കൂട്ടിക്കൊണ്ട് തട്ടിൻപുറത്തുള്ള എന്റെ മുറിയിൽപ്പോയി മണിക്കൂറുകളോളം ഇരിക്കും.

അക്സീന്യ അവർക്കുള്ള ഭക്ഷണം അവിടെ കൊണ്ടുക്കൊടുക്കും. അവർ ഉറങ്ങുന്നതും അവിടെത്തന്നെ. അവരവിടുള്ള കാര്യം അക്സീന്യയും എനിക്കും മാത്രമേ അറിഞ്ഞുകൂടൂ. ഒരു നായുടെ യജമാനസ്നേഹവും ഏതാണ്ടൊരു ആരാധനാഭാവവുമാണ് പാചകക്കാരിക്ക് റൊമാസിനോടുണ്ടായിരുന്നത്. രാത്രിസമയത്താണ് ഇസോട്ടും പൻകോവും സന്ദർശകരെ അതിലേ കടന്നുപോകുന്ന വല്ല കപ്പലിലേക്കോ അല്ലെങ്കിൽ ലൊബ്രിഷ്കിയിലെ

ജെട്ടിവരെയോ തുഴഞ്ഞുകൊണ്ടാകും. കറുപ്പുപൂണ്ടോ വെണ്ണിലാവുകൊണ്ടു് വെള്ളിപൂശിയോ കിടക്കുന്ന നദീതലത്തിലൂടെ അമരസ്ഥാരൂപത്തിലുള്ള തോണിയുടെ പോക്കും കപ്പിത്താൻെറ ശ്രദ്ധയാകർഷിക്കാൻ ആട്ടി ക്കൊണ്ടിരിക്കുന്ന വിളക്കിലെ വെളിച്ചവും നോക്കി കുന്നിൻപുറത്തു നിൽക്കുമ്പോഠം മഹത്തായ ഒരു ഗൂഢപ്രവൃത്തിയിൽ പങ്കാളിയാണെന്ന ബോധം എനിക്കനുഭവപ്പെട്ടും.

മരീയ ദെരെൻകോവ പട്ടണത്തിൽനിന്നു വന്നു. എന്നാൽ എനി ക്കു് അവളുടെ നോട്ടത്തിൽ മുമ്പത്തെപ്പോലെ വിമ്മിഷ്ടം തോന്നിയി ല്ല. താനൊരു സുന്ദരിയാണെന്ന ബോധത്താൽ സന്തുഷ്ടയും താടി നീട്ടി യ വലിയ മനുഷ്യൻെറ പ്രേമഭാജനമാണെന്ന കാരണത്താൽ ആഹ്ലാദവ തിയുമായ ഒരു യുവതിയുടെ കണ്ണുകളാണു് ഞാൻ അവളുടെ മുഖത്തു കണ്ടതു്. മററുള്ളവരോടെന്നപോലെ തെല്ലൊരു പരിഹാസച്ഛവകലർന്ന ശാന്തസ്വരത്തിലാണു് അയാഠം അവളോടും സംസാരിച്ചതു്. അയാഠം കൂടുതൽ തവണ താടി തടവുകയും അയാളുടെ കണ്ണുകഠം കൂടുതൽ ഊഷ്മള തയോടെ പ്രകാശിക്കുകയും ചെയ്തുവെന്നുമാത്രം. എന്നാൽ അവളുടെ നേർ ത്ത ശബ്ദം ആഹ്ലാദത്തോടെ മുഴങ്ങി. ഇളംനീലവസ്ത്രമാണു് അവഠം ധരിച്ചിരുന്നതു്. സുവർണ്ണകേശത്തിൽ ഒരു ഇളംനീലറിബ്ബൺ കെട്ടിയി രുന്നു. അവളുടെ ശിശുസഹജമായ കൈകഠം എന്തോ കയറിപ്പിടിക്കാൻ വെമ്പുന്നതുപോലെ വിചിത്രമാംവണ്ണം അസ്വസ്ഥമായിരുന്നു. ഇളംചുവ പ്പോടെ ശോഭിക്കുന്ന മുഖത്തിനുനേരെ ചെറിയൊരു കൈത്തുവാല വീ ശുന്നതിനിടയിൽ അവഠം ഏതോ മൂളിപ്പാട്ടു് നിർത്താതെ പാടിക്കൊ ണ്ടിരുന്നു. എനിക്കു പരിചിതമല്ലാത്ത എന്തോ ഒന്നു്, സ്തോഭജനകമായ എന്തോ ഒന്നു്, ഞാനവളിൽ ദർശിച്ചു. അതു് എന്നിൽ അപ്രീതിയും രോഷവും ഉണർത്തി. ഞാൻ അവളെ കാണാതെ കഴിയുന്നത്ര മാറി നടന്നു.

ജൂലൈ മദ്ധ്യത്തിൽ ഇസോത്തിനെ കാണാതായി. മുങ്ങിച്ചത്തതാ വണമെന്നു് ആളുകഠം പറഞ്ഞു. രണ്ടു ദിവസം കഴിഞ്ഞു് അയാളുടെ തോണി തുളവീണ അടിവശവും പൊളിഞ്ഞ പള്ളയുമായി നാലഞ്ച് നാഴിക ദൂരെ കരയ്ക്കടിഞ്ഞപ്പോഠം ഈ ഊഹം സ്ഥിരപ്പെട്ടു. ഇസോത്ത് ആററിൻെറ നടുക്കുവച്ചു് ഉറങ്ങിപ്പോയിരിക്കുമെന്നും ഒഴുക്കിൽപ്പെട്ട അ യാളുടെ തോണി ഗ്രാമത്തിൽനിന്നു കുറച്ചകലെ നങ്കൂരമിട്ടിരുന്ന പത്തേ മാരികളിലിടിച്ചു് തകർന്നുപോയതാണെന്നുമാണു് ഈ ദുരന്തത്തിനു നൽകപ്പെട്ട വിശദീകരണം.

സംഭവം നടക്കുമ്പോഠം റൊമാസ് കസാനിലായിരുന്നു. വൈകു ന്നേരം കുക്കുഷ്കിൻ കടയിൽ വന്നു. അയാഠം വിഷണ്ണനായി ചാക്കു

കളുടെ പുറത്തേക്ക് തളർന്നിരുന്നു. കുറെ സമയം നിലത്തു തുറിച്ചുനോക്കി മൗനമായി ഇരുന്നശേഷം ഒരു സിഗററ്റ് കൊളുത്തി വലിച്ചുകൊണ്ട് അയാൾ ചോദിച്ചു:

''ഹൊഹോൽ എന്നാണ് മടങ്ങിവരുന്നത്?''

''അറിഞ്ഞുകൂടാ.''

തന്റെ പരുക്കേററ കവിൾത്തടങ്ങളിൽ കൈപ്പത്തികൊണ്ട് അമർത്തി ഉരസുന്നതിനിടയിൽ അയാൾ പതിഞ്ഞ സ്വരത്തിൽ പുലഭ്യം പറയുകയും എല്ലു തൊണ്ടയിൽ പോയാലെന്നതുപോലെ വീർപ്പുമുട്ടുന്ന ചില ശബ്ദങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തു.

''എന്തു പററി?''

അയാൾ ചുണ്ടു കടിച്ചുകൊണ്ട് എന്നെ നോക്കി. അയാളുടെ കണ്ണുകൾ ചുവന്നിരുന്നു. താടി വിറച്ചു. അയാൾ സംസാരിക്കാൻ അശക്തനാണെന്ന മനസ്സിലാക്കിയ ഞാൻ ഏതോ ദുഃഖവൃത്താന്തം കേൾക്കാൻ സന്നദ്ധനായി വീർപ്പടക്കി നിന്നു. അവസാനം, തെരുവിലേക്കു കണ്ണയച്ചുകൊണ്ട് അയാൾ വിമ്മിഷ്ടപ്പെട്ട് ഒരുതരത്തിൽ വിക്കിവിക്കി പ്പറഞ്ഞു:

''ഞാനും മിഗ്ഗുനും അവിടെ പോയിരുന്നു. ഞങ്ങൾ ഇസോത്തിന്റെ തോണി പരിശോധിച്ചു. കോടാലികൊണ്ടു വെട്ടിയാണ് ചുവട്ടിൽ തുള വന്നത്. മനസ്സിലായോ? ഇസോത്തിനെ കൊലപ്പെടുത്തിയതാണെന്നർത്ഥം. സംശയമില്ല.''

തല മലർത്തിപ്പിടിച്ചുകൊണ്ട് അയാൾ വരണ്ട തേങ്ങലുകൾക്കിടയിൽ ഒന്നിനൊന്നു പിറകെ തെറി വിളിക്കാൻ തുടങ്ങി. ഒടുവിൽ മൗനംപൂണ്ട് പലതവണ കുരിശുവരച്ചു. കരയണമെന്നുണ്ടായിട്ടും കരയാനറിഞ്ഞുകൂടാതെ ആ കർഷകൻ ദേഹമാസകലം വിറപൂണ്ട് രോഷവും വ്യസനവുംകൊണ്ടു വീർപ്പുമുട്ടുന്നതു് കണ്ടുനിൽക്കാനാവില്ലായിരുന്നു. അയാൾ ചാടിയെണീററ് തല മലർത്തിപ്പിടിച്ചുകൊണ്ട് ഇറങ്ങിപ്പോയി.

പിറേറന്നു വൈകിട്ട് ആററിൽ കുളിച്ചുകൊണ്ടിരുന്ന കുറെ ബാലന്മാർ, ഗ്രാമത്തിന് കുറച്ചകലെ പാതി ചരൽനിറഞ്ഞ കരയിലും പാതി വെള്ളത്തിലുമായി കിടന്നിരുന്ന ഒരു പൊളിഞ്ഞ പത്തേമാരിയുടെ അടിയിൽ ഇസോത്തിനെ കണ്ടെത്തി. വെള്ളത്തിൽ, അമരത്തിനടിയിൽ, ഒരു ഒടിഞ്ഞ തുഴയിൽ കുടുങ്ങി, ഇസോത്തിന്റെ നീണ്ട ഉടൽ. തകർന്നു് പൊള്ളയായ തലയോട്ടിയുമായി കമഴ്ന്നുകിടന്നിരുന്നു. തലച്ചോറ് വെള്ളത്തിൽ ഒഴുകിപ്പോയിരുന്നു. പുറകിൽനിന്ന് അയാളുടെ തല കോടാലികൊണ്ട് വെട്ടിപ്പിളർന്നതാണ്. ഒഴുക്ക് അയാളുടെ ഉടലിനെ

ഉലച്ചു. കാലുകൾ കരയുടെനേരെ നീണ്ടുകയും കൈകൾ ഇളകുകയും ചെയ്തു. ആ മീൻപിടിത്തക്കാരൻ കരയ്ക്കു കയറാൻ കിണഞ്ഞു ശ്രമിക്കുകയാണെന്നു തോന്നി.

പണക്കാരായ പത്തിരുപതു കൃഷിക്കാർ ഇരുണ്ട മുഖവുമായി കരയിൽ കൂടിനിന്നിരുന്നു. പാവപ്പെട്ട കൃഷിക്കാർ പാടത്തുനിന്നു് ഇനിയും മടങ്ങിയിട്ടില്ല. ഭീരുവായ ഗ്രാമത്തലവൻ വടിയും വീശി തിരക്കിട്ടു നടക്കുന്നുണ്ടു്. അയാൾ കൂടെക്കൂടെ മൂക്കു വലിക്കുകയും ഇളംചുവപ്പായ കുപ്പായക്കയ്യിൽ മൂക്കു തുടയ്ക്കുകയും ചെയ്തുകൊണ്ടിരുന്നു. തടിച്ചുകുറിയ കുസ്മീനെന്ന പീടികക്കാരൻ കാലും കവച്ചു് കുടവയറും തള്ളി നില്പുണ്ടു്. അയാൾ എന്റേയും കുക്കുഷ്കിന്റേയും നേരെ മാറിമാറി കണ്ണയച്ചുകൊണ്ടിരുന്നു. അയാൾ പരുഷമായി പുരികം ചുളിച്ചിരുന്നെങ്കിലും അയാളുടെ നിറമില്ലാത്ത കണ്ണുകൾ അശ്രുപൂർണ്ണമായിരുന്നു. ആ വസൂരിക്കുത്തുവീണ മുഖത്തു് ദൈന്യത നിഴലിച്ചതുപോലെ എനിക്കു തോന്നി.

''ഓ, എന്തൊരക്രമം!'' വളകാലും നീട്ടി നടക്കുന്നതിനിടയിൽ ഗ്രാമത്തലവൻ മുറുമുറുത്തു. ''ഇതു നല്ലതല്ല!''

അയാളുടെ കൊഴുത്തുതടിച്ച മരുമകൾ വെള്ളത്തിലേക്കു തുറിച്ചുനോക്കിക്കൊണ്ടും വിറയ്ക്കുന്ന കൈയാൽ കുരിശുവരച്ചുകൊണ്ടും ആററുവക്കത്തു് ഒരു കല്ലിന്മേൽ ഇരുന്നിരുന്നു. അവളുടെ ചുണ്ടുകൾ പിടഞ്ഞു. തടിച്ചുചുവന്ന കീഴ്ച്ചുണ്ടു് വൃത്തികെട്ട മഞ്ഞപ്പല്ലുകൾ പുറത്തുകാട്ടിക്കൊണ്ടു് പട്ടികളുടേതുപോലെ അറപ്പുളവാക്കുന്നവണ്ണം താഴോട്ടു തൂങ്ങിക്കിടന്നു. കുന്നിന്മേൽ വർണ്ണങ്ങൾ വിതറിക്കൊണ്ടു് പെൺകുട്ടികളും കൊച്ചുകുട്ടികളും ഓടിയിറങ്ങിവന്നു. മണ്ണിൽ കുളിച്ച കൃഷിക്കാർ ബദ്ധപ്പെട്ടു വന്നു. ആൾക്കൂട്ടത്തിനിടയിൽനിന്നും ജാഗരൂകമായ ഒരുതരം ഇരമ്പം അധികം ഉച്ചത്തിലല്ലാതെ ഉയർന്നു.

''അയാളൊരു വഴക്കാളിയായിരുന്നു.''

''എന്തു വഴക്കാളി?''

''കുക്കുഷ്കിനും വഴക്കാളിയാണു്.''

''ഇസോത്തു് ആർക്കും ഒരു ദ്രോഹവും ചെയ്തിട്ടില്ല.''

''ദ്രോഹം ചെയ്തിട്ടില്ലേ?'' കുക്കുഷ്കിൻ ആൾക്കൂട്ടത്തിന്റെനേരെ ചീറി. ''പിന്നെന്തിനാണു്, നായിന്റെ മക്കളേ, നിങ്ങൾ അയാളെ കൊന്നതു്? പറ!''

പെട്ടെന്നൊരു സ്ത്രീ അപസ്മാരബാധിതയെപ്പോലെ പൊട്ടിച്ചിരിച്ചു. അവളുടെ പൊട്ടിച്ചിരികൾ ചാട്ടവാറടികൾപോലെ ആൾക്കൂട്ടത്തിൽ വന്നു വീണു. കൃഷിക്കാർ അന്യോന്യം അലറിവിളിച്ചു. പ്രാകി

ചീറി. കുഞ്ഞമ്പിൻ പീടികയുടമസ്ഥൻെറനേർക്ക് ഓടിച്ചെന്ന് അയാള ടെ വസൂരിക്കലവീണ കവിളത്ത് ആഞ്ഞടിച്ചു.

''ന്നാ, പിടിച്ചോ, മൃഗമേ!''

മുഷ്ടിചുരുട്ടി വീശിക്കൊണ്ട് അയാൾ ആ ബഹളത്തിനിടയിൽനിന്നും പുറത്തുചാടി. ഉന്മേഷത്തോടെയെന്നുതന്നെ പറയാം, അയാൾ എന്നോടു വിളിച്ചുപറഞ്ഞു:

''പുറത്തു കടന്നോ! അടി നടക്കാൻ പോവുകയാണ്.''

ആരുടെയോ അടിയേററ് അയാളുടെ ചുണ്ടു പൊട്ടി ചോരയൊലിക്കുന്നുണ്ടായിരുന്നു. എങ്കിലും അയാളുടെ മുഖം സംതൃപ്തിയോടെ തിളങ്ങി.

''ഞാൻ ആ കസ്സീനു കൊടുത്തതു കണ്ടോ?''

പത്തേമാരിയ്ക്കടുത്തു് തടിച്ചുകൂടിയിരുന്ന ആൾക്കൂട്ടത്തിനുനേരെ നോക്കി കണ്ണുരുട്ടിക്കൊണ്ട് ബാരിനൊവ് ഞങ്ങളുടെ അടുത്തേക്ക് ഓടിവന്നു. ഗ്രാമത്തലവൻെറ നേർത്ത ശബ്ദം ബഹളത്തിനിടയിൽ ഉയർന്നുകേട്ടു:

''നീ തെളിയിക്ക്! ഞാൻ ആരുടെ നേരെയാണ് പക്ഷപാതം കാട്ടിയതെന്ന് തെളിയിക്ക്!''

''ഞാനിവിടന്ന് സ്ഥലംവിട്ടേ പററൂ,'' കയററം കയറുന്നതിനിടയിൽ ബാരിനൊവ് പിറുപിറുത്തു. സായാഹ്നവായുവിന് വല്ലാത്ത ചൂടും ഞെരുക്കവും അനുഭവപ്പെട്ടു. ശ്വാസം വിടാൻതന്നെ വിഷമം തോന്നി. ചെന്നിറംപൂണ്ട അസ്തമനസൂര്യൻ ഇടതിങ്ങിയ നീലമേഘങ്ങളിലേക്കു താണു. കുററിക്കാടുകളിലെ ഇലപ്പടർപ്പുകൾ അന്തിച്ചുവപ്പോടെ വെട്ടിത്തിളങ്ങി. എവിടെയോ ഇടിനാദം മുഴങ്ങി.

ഇസോത്തിൻെറ മൃതദേഹം എൻെറ കൺമുമ്പിൽ ചാഞ്ചാടിക്കൊണ്ടിരുന്നു. തകർന്ന തലയോട്ടിയിലെ തലമുടി ഒഴുക്കിൽപ്പെട്ട് രോമാഞ്ചത്താലെന്നപോലെ നിവർന്നുനിന്നു. അയാളുടെ പതിഞ്ഞ ശബ്ദവും നല്ല വാക്കുകളും ഞാനോർത്തു:

''ഓരോരുത്തരിലുമുണ്ട് കുഞ്ഞിൻെറ ഒരംശം. അവിടന്നുവേണം തുടങ്ങാൻ—ആ കുഞ്ഞിൻെറ അംശത്തിൽനിന്ന്. ഹൊഹോളിനെത്തന്നെ എടുക്കാം. ഉത്തമമനുഷ്യനാണെന്നു കണ്ടാൽ തോന്നുമെങ്കിലും ഉള്ള് കുഞ്ഞിൻേറതാണ്.''

എൻെറ ഒപ്പം നടക്കുമ്പോൾ കുഞ്ഞമ്പിൻ രോഷപൂർവ്വം പറഞ്ഞു:

''നമ്മുടെയും ഗതി ഇതായിരിക്കും. ദൈവമേ! എന്തൊരു വിഡ്ഢിത്തം!''

രണ്ടു ദിവസം കഴിഞ്ഞു് പാതിരാസമയത്തു് ഹൊഹോൽ മടങ്ങിവന്നു. എന്തുകൊണ്ടോ അയാളിൽ അതീവസന്തുഷ്ടിയും പതിവിൽക്കവിഞ്ഞ സ്നേഹവായ്പും കണ്ടു. ഞാൻ കതകു തുറന്നു കൊടുത്തപ്പോഠം അയാഠം തോളത്തു തട്ടിക്കൊണ്ടു് പറഞ്ഞു:

''നിങ്ങഠം ശരിക്കുറങ്ങുന്നില്ല, മക്സീമിച്ച്!''

''ഇസോത്തിനെ കൊന്നു.''

''എന്തു്?''

അയാളുടെ കവിളത്തു് മാംസപേശികഠം ഉന്തിനിന്നു. നെഞ്ചത്തുകൂടി കുത്തിയൊലിച്ചൊഴുകുന്നതുപോലെ താടി വിറച്ചു. തലയിൽനിന്നു തൊപ്പിയൂരാതെ മുറിയുടെ നടുക്കു നിന്നുകൊണ്ടു് അയാഠം കണ്ണുകഠം ചെറുതാക്കി തല കുലുക്കി.

''കുററവാളി ആരാണെന്നു് അറിഞ്ഞുകൂടാ. അല്ലേ? ഉം....''

മെല്ലെ ജനാലയുടുത്തു പോയി ഇരുന്നുകൊണ്ടു് അയാഠം കാൽ നീട്ടി.

''ഞാനയാളോടു പറഞ്ഞതാണു്.... അധികാരികഠം വന്നോ?''

''ഇന്നലെ വന്നു. പോലീസുദ്യോഗസ്ഥൻ.''

''വന്നിട്ടോ?'' അയാഠം ചോദിച്ചു. അയാഠംതന്നെ ഉത്തരവും പറഞ്ഞു: ''ഒന്നുമില്ല!''

പോലീസുദ്യോഗസ്ഥൻ പതിവുപോലെ കുസ്മീൻെറ വീട്ടിൽ തങ്ങിയതും പീടികയുടമസ്ഥനെ തല്ലിയതിനു് കുക്കുഷ്കിനെ ലോക്കപ്പിലിട്ടതും ഞാൻ അറിയിച്ചു.

''എന്തു പറയാൻ?''

ഞാൻ അടുക്കളയിൽ പോയി സമോവാർ കത്തിച്ചു.

ചായ കുടിക്കുമ്പോഠം റൊമാസ് പറഞ്ഞു:

''ഈയാളുകഠം കൂട്ടത്തിലുള്ള ഏററവും നല്ലവരെ കൊല്ലുന്നതു് എത്ര കഷ്ടമാണു്! അവരെ പേടിച്ചിട്ടാവണം. ഇവിടത്തുകാർ പറയാറുള്ളതുപോലെ 'വഴിമുടക്കുന്നതു'കൊണ്ടാവണം. സൈബീരിയയിലേയ്ക്കുള്ള പോക്കിനിടയ്ക്കു് ഞാൻ ഒരു കുററവാളിയെ കണ്ടുമുട്ടി. മോഷണം തൊഴിലാക്കിയെടുത്ത ഒരുത്തൻ. അവരുടെ സംഘത്തിൽ അഞ്ചുപേരുണ്ടായിരുന്നു. ഒരു ദിവസം അവരിലൊരുത്തൻ പറഞ്ഞു: 'നമുക്കീ പണി നിർത്താം. എന്തായാലും പ്രയോജനമൊന്നുമില്ല. നമുക്കു സുഖമായി കഴിയാൻ പററില്ല.' അക്കാരണത്തിനു് അവർ അയാളെ കുടിച്ചുവെളിവില്ലാതെ ഉറങ്ങിക്കിടക്കുമ്പോഠം കഴുത്തു ഞെരിച്ചു കൊന്നു. ഇക്കാര്യം എന്നോടു പറഞ്ഞയാഠം കൊല്ലപ്പെട്ടവനെപ്പററി വളരെ പുകഴ്ത്തിയാണു് സംസാരിച്ചതു്. 'അതിനു ശേഷം ഞാൻ മൂന്നെണ്ണത്തി

ൻെറ കഥ കഴിച്ചിട്ടുണ്ട്. ഒരു സങ്കടവും തോന്നിയിട്ടില്ല. പക്ഷെ ഞങ്ങളുടെ കൂട്ടുകാരനെ ഓർത്തു് എനിക്കിന്നും സങ്കടമുണ്ട്. അയാൾ നല്ലൊരു സഖാവായിരുന്നു. മിടുക്കൻ. സരസൻ. ശുദ്ധമായ മനസ്സും'. 'പിന്നെന്തിനു കൊന്നു? ഒററിക്കൊടുക്കുമെന്നു പേടിച്ചിട്ടോ?' ഞാൻ ചോദിച്ചു. എൻെറ ചോദ്യം കേട്ടു് അയാൾ പരിഭവിക്കുകപോലും ചെയ്തു. 'അല്ല,' അയാൾ പറഞ്ഞു. 'എത്ര പണംകൊടുത്താലും അയാൾ ഞങ്ങളെ ഒററിക്കൊടുക്കുമായിരുന്നില്ല. പക്ഷെ അയാൾ കൂട്ടത്തിലുള്ളപ്പോൾ ഞങ്ങൾക്കു് എന്തോ ഒരു വിമ്മിഷ്ടം തോന്നി. ഞങ്ങളൊക്കെ പാപികൾ. അയാളോ ഒരു പുണ്യവാനും. അതു നല്ലതല്ല'.''

ഹൊഹോൽ എണീററു്, കൈ പുറകിൽ കെട്ടി, മുറിയിൽ ഉലാത്താൻ തുടങ്ങി. കയ്യിൽ പൈപ്പു് മുറുക്കിപ്പിടിച്ചിട്ടുണ്ട്. പാദംവരെ നീണ്ടുകിടന്നിരുന്ന തത്താർക്കുപ്പായത്തിൽ അയാൾ അടിമുടി വെളുത്തിരുന്നു. നിലത്തു് നഗ്നപാദങ്ങൾ അമർത്തിച്ചവുട്ടി നടക്കുന്നതിനിടയിൽ അയാൾ ചിന്താധീനമായ ശാന്തസ്വരത്തിൽ തുടർന്നു:

''പുണ്യവാന്മാരെക്കുറിച്ചുള്ള ഈ ഭയപ്പാടും നല്ല മനുഷ്യരെ ജീവിതത്തിൽനിന്നു് ഇങ്ങനെ പിഴുതെറിയുന്നതും ഞാൻ ഇതിനുമുമ്പും പലതവണ കണ്ടിട്ടുള്ളതാണു്. ആളുകൾ അവരോടു രണ്ടിലൊരു രീതിയിൽ പ്രവർത്തിക്കും. ഒന്നുകിൽ ആ നല്ലയാളെ വേട്ടയാടി വകവരുത്തും. അല്ലെങ്കിൽ മുഖത്തുനിന്നു കണ്ണെടുക്കാതെ അയാളുടെ മുമ്പിൽ നായ്ക്കളെപ്പോലെ ഇഴഞ്ഞുനിരങ്ങും. ഇതു് താരതമ്യേന ദുർലഭമാണു്. പക്ഷെ അയാളിൽനിന്നു പഠിക്കുകയോ അയാളെ അനുകരിക്കുകയോ ചെയ്യുന്ന കാര്യം അവർക്കു ചിന്തിക്കാനാവില്ല. അവരെക്കൊണ്ടതു് സാദ്ധ്യമല്ല. അതോ, സാദ്ധ്യമാണെങ്കിലും ആഗ്രഹമില്ലാഞ്ഞിട്ടോ?''

തണുത്തുപോയ ചായ മേശപ്പുറത്തുനിന്നു് എടുത്തുകൊണ്ടു് അയാൾ തുടർന്നു:

''ആയിരിക്കാം. ഒന്നാലോചിച്ചുനോക്കു. ആളുകൾ വളരെ പാടുപെട്ടു് ഒരുതരം ജീവിതം കെട്ടിപ്പടുത്തിരിക്കുമ്പോഴുണ്ടു് ഒരുത്തൻ തിരിഞ്ഞുനിന്നെതിർക്കുന്നു. ജീവിക്കേണ്ടതു് അങ്ങിനെയല്ലെന്നു പറയുന്നു. ഓഹോ! അങ്ങിനെയല്ലേ! ആവുന്നത്ര പരിശ്രമിച്ചാണു് ഞങ്ങൾ ഈ ജീവിതം കെട്ടിപ്പടുത്തതു്, കേട്ടോടാ! നീ പോയി തുലയു്! നാ, പിടിച്ചോ! അവരുടെ ഗുരുനാഥനെ, പുണ്യവാനെ, അവർ കയ്യേററം ചെയ്യുന്നു. ഇനി ഞങ്ങളെ ശല്യപ്പെടുത്താതെ പോ! എന്നാലും 'ജീവിക്കേണ്ടതു് ഇങ്ങനെയല്ലെ'ന്നു പറയുന്നവരുടെ ഭാഗത്താണു് സത്യം. ജീവിതത്തെ കൂടുതൽ മെച്ചപ്പെട്ട സ്ഥിതിയിലേക്കു നയിക്കുന്നതു് അവരാണു്.''

പുസ്തകത്തട്ടുകളുടെനേരെ കൈ വീശിക്കൊണ്ടു് അയാഠം പറഞ്ഞു:

''വിശേഷിച്ചും ഇക്കൂട്ടർ. ഹാ! എനിക്കു പുസ്തകമെഴുതാൻ കഴിഞ്ഞെങ്കിൽ! പക്ഷെ എന്നെക്കൊണ്ടാവാത്ത പണിയാണതു്. കുഴഞ്ഞു മറിഞ്ഞുകിടക്കുന്ന ഭാരിച്ച ചിന്തകളാണു് എൻേറതു്.''

മേശയ്ക്കടുത്തു വന്നിരുന്നു് തലയ്ക്കു കയ്യും കൊടുത്തു് അയാഠം പറഞ്ഞു:

''ഇസോത്തിൻെറ കാര്യം വലിയ കഷ്ടമായിപ്പോയി!''

അയാഠം വളരെ സമയത്തേക്കു് ഒന്നും മിണ്ടിയില്ല.

''ശരി, നമുക്കുറങ്ങാം.''

ഞാൻ തട്ടിൻപുറത്തുള്ള എൻെറ മുറിയിൽ പോയി ജനാലയ്ക്കൽ ഇരുന്നു. ആകാശത്തിൻെറ പകുതിഭാഗത്തു് വെളിച്ചം പരത്തിക്കൊണ്ടു് പാടങ്ങളുടെ മീതെ മിന്നൽ വീശി. രക്തച്ഛവി കലർന്ന സുതാര്യപ്രകാശം ആകാശത്തു മിന്നുന്നതു കണ്ടു് ചന്ദ്രബിംബം ഭയന്നുഞെട്ടിയതുപോലെ തോന്നി. പട്ടികഠം കുരയ്ക്കുകയും ഓരിയിടുകയും ചെയ്തു. അതുംകൂടിയില്ലായിരുന്നെങ്കിൽ ഇതേതോ വിജനദ്വീപാണെന്നു തോന്നിപ്പോയേനെ. അകലെ ഇടിയുടെ ഗർജ്ജനം കേട്ടു. ദുസ്സഹമായ ചൂടു് ജനാലയുടെനേരെ അടിച്ചുവന്നു.

നദീതീരത്തു് കുററിച്ചെടികളുടെ ചുവട്ടിൽ കിടക്കുന്ന ഇസോത്തിൻെറ രൂപം എൻെറ കൺമുമ്പിൽ വീണ്ടുമുയർന്നു. ആ നീലിച്ച മുഖം ആകാശത്തിനുനേരെയാണു് തിരിഞ്ഞിരുന്നതെങ്കിലും ജീവനില്ലാത്ത പളുങ്കുകണ്ണുകഠം തൻെറതന്നെ ഉള്ളിലേക്കു് കർക്കശമായി ചുഴിഞ്ഞുനോക്കുന്നതുപോലെ തോന്നി. സ്വർണ്ണത്താടിരോമങ്ങളെല്ലാംകൂടി അമർന്നൊട്ടിയിരുന്നു. വായു് അത്ഭുതത്താൽ വിടർന്നിരുന്നു.

''ദയ, സ്നേഹം—ഇതാണു് പ്രധാനം, മക്സീമിച്ച്. ഞാൻ ഈസ്റ്ററിനെ ഇഷ്ടപ്പെടുന്നതു് അതുകൊണ്ടാണു്. ഏററവും സ്നേഹംനിറഞ്ഞ വിശേഷദിവസമാണതു്.''

വോഠംഗാജലം കഴുകിശുദ്ധിയാക്കിയ നീലിച്ച കാലുകളിൽ അസ്തമനസൂര്യൻെറ ചൂടു തട്ടി ഉണങ്ങിയ നീലക്കാലുറകഠം ഒട്ടിക്കിടന്നു. ഈച്ചകഠം മൂളിക്കൊണ്ടു് മുഖത്തിനു മീതെ പറന്നുനടന്നു. ബുദ്ധി മന്ദിപ്പിക്കുന്ന, മനം പുരട്ടുന്ന, വല്ലാത്തൊരു ഗന്ധം ദേഹത്തുനിന്നു പ്രസരിച്ചു.

കോണിപ്പടിയിൽ കനത്ത കാലൊച്ച കേട്ടു. റൊമാസ് കതകിലൂടെ കുനിഞ്ഞുകടന്നു് എൻെറ കട്ടിലിൽ വന്നിരുന്നു. താടിരോമങ്ങഠം കയ്യിലൊതുക്കിപ്പിടിച്ചു.

''അറിഞ്ഞോ? ഞാൻ കല്യാണം കഴിക്കാൻ പോവുകയാണു്!''

''ഒരു സ്ത്രീയ്ക്കു് ഇവിടെ കഴിയാൻ ബുദ്ധിമുട്ടായിരിക്കും.''

ഞാൻ കൂടുതലെന്തെങ്കിലും പറയുമോയെന്നു കാത്തിരിക്കുന്നതുപോ

ലെ അയാളെന്നെ സൂക്ഷിച്ചുനോക്കി. പക്ഷെ ഞാൻ കൂടുതലൊന്നും പറയാൻ കണ്ടില്ല. ആക്രമിച്ചുകടന്ന മിന്നലിന്റെ അഭൗമപ്രകാശം മുറിയിൽ നിറഞ്ഞൊഴുകി.

''ഞാൻ കല്യാണം കഴിക്കാൻ പോകുന്നതു് മാഷ ദെരെൻകോവ യെയാണു്.''

ഞാനറിയാതെ ചിരിച്ചുപോയി. ആ യുവതിയെ മാഷയെന്നു വി ളിക്കാമെന്ന കാര്യം ആ നിമിഷംവരെ എന്റെ തലയിൽ കടന്നതേയി ല്ല. അത്ഭുതം! അവളുടെ അച്ഛനോ ആങ്ങളമാരോ അവളെ മാഷയെന്നു വിളിച്ചുകേട്ടതായി ഞാൻ ഓർക്കുന്നുമില്ല.

''എന്താ ചിരിക്കുന്നതു്?''

''വെറുതെ.''

''എനിക്കവളേക്കാൾ ഒരുപാടു പ്രായമായിപ്പോയെന്നാണോ?''

''അയ്യോ അല്ല!''

''നിങ്ങൾക്കൊരു കാലത്തു് അവളോടു പ്രേമമായിരുന്നെന്നു് അ വൾ പറഞ്ഞു.''

''ആയിരുന്നുവെന്നു തോന്നുന്നു.''

''ഇപ്പോഴോ? അതു മാറിയോ?''

''മാറിയെന്നാണു് വിശ്വാസം.''

താടിയിൽനിന്നു കയ്യെടുത്തുകൊണ്ടു് അയാൾ സ്വരം താഴ്ത്തി പറഞ്ഞു:

''നിങ്ങളുടെ പ്രായത്തിൽ അതു പലപ്പോഴും വെറും തോന്നലാണു്. പക്ഷെ എന്റെ പ്രായത്തിൽ അങ്ങിനെയല്ല. അതു് ആളെ മുഴുവനോടെ കയറിപ്പിടിക്കുന്നു. പിന്നെ മറ്റൊന്നും ചിന്തിക്കാനാവില്ല.''

ചെറിയൊരു പരിഹാസച്ചിരിയോടെ ഉറച്ച പല്ലുകൾ പുറത്തുകാട്ടി ക്കൊണ്ടു് അയാൾ തുടർന്നു:

''പടപേടിച്ചോടിയ ക്ലിയോപാട്രയുടെ പുറകെ തന്റെ നാവികപ്പ ടയും നായകത്വവും ഉപേക്ഷിച്ചു് കപ്പലോടിച്ചുപോയതുകൊണ്ടാണു് അക്റ്റിയുമിലെ യുദ്ധത്തിൽവച്ചു് ആന്റണി ഒക്ടാവിയാനസ്സിനോടു തോററതെന്നറിയാമല്ലൊ!''

റൊമാസ് എണീററു് മുതിനിവർത്തിക്കൊണ്ടു്, സ്വാഭീഷ്ടത്തിനെ തിരായി പ്രവർത്തിക്കുന്ന ഒരാളിന്റെ മട്ടിൽ ആവർത്തിച്ചു:

''എന്തായാലും കല്യാണംകഴിക്കാൻതന്നെ തീരുമാനിച്ചു.''

''അടുത്തുണ്ടാവുമോ?''

''ശരൽക്കാലത്തു്. ആപ്പിളിന്റെ പണി തീർന്നിട്ടു്.''

അയാഠം മുറിവിട്ടിറങ്ങി. വേണ്ടതിലും കുനിഞ്ഞാണ്ʼ വാതിൽ കടന്നതു്. ഞാൻ ഉറങ്ങാൻ കിടന്നു. ശരൽക്കാലത്തു് സ്ഥലംവിടുകയാണു നല്ലതെന്നു് എനിക്കു തോന്നി. അയാളെന്തിനു് ആൻറണിയെപ്പററി പറഞ്ഞു? എനിക്കതു് ഇഷ്ടപ്പെട്ടില്ല.

നേരത്തേ വിളയുന്ന ആപ്പിഠം പറിക്കാനുള്ള സമയമെത്തി. വിളവു് സമൃദ്ധമായിരുന്നു. കനികളുടെ ഭാരംകൊണ്ടു് കൊമ്പുകഠം നിലത്തു മുട്ടി. നിശിതമായ ഒരു പരിമളം പഴത്തോട്ടങ്ങളിൽ തങ്ങിനിന്നു. കാററടിച്ചും പുഴുകുത്തിയും വീണ ഇളംചുവപ്പും മഞ്ഞയും ആപ്പിളുകഠം പെറുക്കിക്കൊണ്ടു് ബാലന്മാർ ഓടിനടന്നു.

ആഗസ്റ്റാദ്യത്തിൽ റൊമാസ്, ഒരു വള്ളത്തിൽ ചരക്കുകളും മററൊന്നിൽ കാലിക്കുട്ടകളുമായി കസാനിൽനിന്നു മടങ്ങിവന്നു. ഒരു പണിദിവസം രാവിലെ എട്ടുമണിക്കാണു വന്നതു്. ഹൊഹോൽ വസ്ത്രം മാററി, കയ്യും മുഖവും കഴുകി ചായകുടിക്കാനിരുന്നു. അയാഠം ഉന്മേഷത്തോടെ പറഞ്ഞുതുടങ്ങി:

''രാത്രി ആററിലൂടെ വരാൻ നല്ല സുഖമാണ്....''

പെട്ടെന്നു മണംപിടിച്ചുകൊണ്ടു് അയാഠം ഉൽക്കണ്ഠയോടെ ചോദിച്ചു:

''എന്തോ കത്തുന്ന മണം വരുന്നുണ്ടോ?''

ആ നിമിഷംതന്നെ മുററത്തു് അക്സീന്യയുടെ നിലവിളി കേട്ടു:

''അയ്യോ! തീ പിടിച്ചു!''

ഞങ്ങഠം മുററത്തേക്കോടി. പച്ചക്കറിത്തോട്ടത്തോടു ചേർന്നുള്ള ഷെഡ്ഡിൻെറ ചുമർ കത്തുകയായിരുന്നു. ഞങ്ങഠം മണ്ണെണ്ണയും ടാറും എണ്ണയും ശേഖരിച്ചുവച്ചിരുന്നതു് ആ ഷെഡ്ഡിലാണു്. സൂര്യപ്രകാശത്തിൽ വിളറിക്കാണപ്പെട്ട മഞ്ഞത്തീനാക്കുകഠം തകൃതിയോടെ ചുമർ നക്കിത്തുടച്ചുകൊണ്ടു് മേൽക്കൂരയിലേക്കു നീളുന്നതും നോക്കി ഞങ്ങഠം ഏതാനും നിമിഷം സ്തംഭിച്ചുനിന്നു. അക്സീന്യ ഒരു തൊട്ടി വെള്ളം കൊണ്ടുവന്നു. ഹൊഹോൽ അതു് ആ അഗ്നികുസുമങ്ങളുടെ മീതെ കമഴ്ത്തി. തൊട്ടി താഴെയിട്ടുകൊണ്ടു് അയാഠം പറഞ്ഞു:

''നാശം! മക്സീമിച്ച്, വീപ്പകഠം മാററൂ! അക്സീന്യ, കടയിലേക്കോടു്!''

ഞാൻ വേഗം ടാർനിറച്ച ഒരു വീപ്പ മുററത്തേക്കും അവിടന്നു് റോഡിലേക്കും ഉരുട്ടിമാററി. അടുത്തതായി ഒരു മണ്ണെണ്ണവീപ്പയിൽ പിടിച്ചു് മറിച്ചിട്ടു. പക്ഷെ അതിൻെറ അടപ്പു് തുറന്നുപോയി മണ്ണെണ്ണ നിലത്തൊഴുകി. ഞാൻ അടപ്പു തിരയുന്ന സമയത്തു് തീയു് അടങ്ങിയിരുന്നില്ല. പലകച്ചുമരിൻെറ വിടവുകളിലൂടെ കൂർത്ത തീനാളങ്ങഠം അക

ത്തേക്ക തള്ളിക്കയറി. മേൽക്കൂരയിൽ പൊട്ടലുകൾ കേട്ടു. ഒരുതരം പരിഹാസധ്വനി കാതിൽ മുഴങ്ങി. പാതിയൊഴിഞ്ഞ വീപ്പയുരുട്ടി പുറത്തിറങ്ങിയപ്പോൾ പെണ്ണുങ്ങളും കുട്ടികളും നാലുഭാഗത്തുനിന്നും ആർത്തനാദങ്ങളും ആർപ്പുവിളികളുമായി ഓടിവരുന്നതു കണ്ടു. ഹൊഹോലും അക്കീനൃയും കടയിൽനിന്നു ചരക്കുകൾ ഇറക്കി ഇടുക്കിൽ കൂട്ടിയിട്ടു. കറുത്ത വസ്ത്രങ്ങളണിഞ്ഞ ഒരു നരച്ച വൃദ്ധ നടുറോഡിൽ വന്നുനിന്നു് മുഷ്ടി ചുരുട്ടി വീശിക്കൊണ്ടു് കാതുതുളയ്ക്കുന്ന ശബ്ദത്തിൽ വിളിച്ചുകൂവി:

''പിശാചുക്കൾ!''

ഞാൻ ഷെഡ്ഡിനകത്തേക്കു് വീണ്ടും ഓടിക്കയറിയപ്പോൾ അതു നിറയെ കനത്ത പുകയായിരുന്നു. പുകയത്തു് ചില പൊട്ടലുകളും ചീറലുകളും കേട്ടു. മേൽക്കൂരയിൽനിന്നു ചുവന്ന നാടകൾ തൂങ്ങിയാടി. ചുമർ ഒരു ജ്വലിക്കുന്ന അഴിച്ചട്ടമായി മാറിക്കഴിഞ്ഞിരുന്നു. പുകയത്തു് വീർപ്പുമുട്ടി, കണ്ണുകാണാതെ, ഞാൻ ഒരുതരത്തിൽ വീപ്പ ഉരുട്ടി കതകുവരെ എത്തിച്ചു. പക്ഷെ അതിനപ്പുറത്തേക്കു് അതു് അനങ്ങിയില്ല. മേൽക്കൂരയിൽനിന്നു് അടർന്നുവീണ തീപ്പൊരികൾ എന്റെ തൊലി പൊള്ളിച്ചു. ഞാൻ സഹായത്തിനു വിളിച്ചു. ഹൊഹോൽ ഓടിവന്നു് എന്നെ മുററത്തേക്കു് വലിച്ചിറക്കി.

''ഓടിക്കോ! അതിപ്പോൾ പൊട്ടിത്തെറിക്കും!''

അയാൾ വീടിനകത്തേക്ക പാഞ്ഞു. പുറകെ ഞാനും. ഞാൻ നേരെ തട്ടിൻപുറത്തേക്കോടി. എന്റെ ഒരുപാടു പുസ്തകങ്ങൾ അവിടെ കിടപ്പുണ്ടു്. ഞാൻ പുസ്തകങ്ങൾ മുഴുവനും ജനാലയിലൂടെ പുറത്തെറിഞ്ഞു. തൊപ്പികൾ സൂക്ഷിച്ചിരുന്ന ഒരു പെട്ടികൂടി അവയുടെ പിന്നാലെ പുറത്തേക്കെറിയണം. പക്ഷെ ജനാലയ്ക്കു വീതി പോരായിരുന്നു. ഞാനൊരു തുലാക്കട്ടിയെടുത്തു് ജനാലച്ചട്ടം ഇടിച്ചുപൊളിക്കാൻ തുടങ്ങി. അപ്പോഴാണു് ഒരു പതിഞ്ഞ മുഴക്കം കേട്ടതു്. എന്തോ മേൽക്കൂരയിലേക്കു് ഊക്കോടെ ചീററിത്തെറിച്ചു. മണ്ണെണ്ണവീപ്പ പൊട്ടിത്തെറിച്ചതാണെന്നു് എനിക്കു മനസ്സിലായി. എന്റെ തലയ്ക്കു മുകളിൽ കൂര ആളിക്കത്തി ചീറിപ്പൊട്ടാൻ തുടങ്ങി. ചുവപ്പാർന്ന ഒരു അഗ്നിപ്രവാഹം ജനാലയ്ക്കുടുത്തുകൂടി ഒഴുകി, ഉള്ളിലേക്കെത്തിനോക്കി. ചൂടു് ദുസ്സഹമായി. ഞാൻ കോണിയുടെ നേർക്കോടി. കനത്ത പുകപടലങ്ങൾ എന്നെ എതിരേൽക്കാൻ ഉയർന്നുവന്നു. ചുവന്ന സർപ്പങ്ങൾ പടിപടിയായി ഇഴഞ്ഞുകയറി. ഇരുമ്പുപല്ലുകൾ മരം കടിച്ചുഞെരിക്കുന്നതുപോലുള്ള ഒരു കിറുകിറുശബ്ദം താഴെ ഉയരുന്നതു കേട്ടു. എനിക്കു സമനില തെററി. പുകകൊണ്ടു് കണ്ണു കാണാതെ, ശ്വാസം മുട്ടി, ഞാൻ അവസാനമില്ലാത്ത എത്രയോ

നിമിഷത്തേക്കു് തരിച്ചുനിന്നു. കോണിപ്പടിയുടെ മുകളിലുള്ള ജനാലയ്ക്കൽ ചുവന്ന താടിയുള്ള ഒരു മഞ്ഞമുഖം എത്തിനോക്കി, കോച്ചിപ്പിടഞ്ഞുകൊണ്ടു് മറഞ്ഞു. അതേ നിമിഷത്തിൽ ചോരച്ചുവപ്പാർന്ന തീയമ്പുകൾ മേൽക്കൂരയിലൂടെ തുളച്ചുകയറി.

തലയിലെ മുടിയിഴകൾ ചീറിപ്പൊട്ടുന്നതുപോലെ എനിക്കപ്പോൾ തോന്നിയതായി ഞാനോർക്കുന്നു. അതൊഴിച്ചാൽ മററൊരു ശബ്ദവും ഞാൻ കേട്ടില്ല. എന്റെ അവസാനമായെന്നു് എനിക്കു മനസ്സിലായി. കാലുകൾക്കു് എന്തെന്നില്ലാത്ത ഭാരം തോന്നി. കൈകൊണ്ടു പൊത്തിപ്പിടിച്ചിട്ടും കണ്ണുകൾ നീറി.

എങ്കിലും ഒരിക്കലും വിവേകംവെടിയാത്ത ആത്മരക്ഷാബോധം എനിക്കു് ഏകരക്ഷാമാർഗ്ഗം കാണിച്ചുതന്നു. കിടക്കയും തലയിണയും വാരിയെടുത്തു്, കുറെ മരത്തൊലി എടുത്തുചുററി, റൊമാസിന്റെ ആട്ടിൻതോൽക്കോട്ടു് തലവഴിയിട്ടു്, ഞാൻ ജനാലയിലൂടെ പുറത്തുചാടി.

കണ്ണുതുറന്നു നോക്കിയപ്പോൾ ഞാൻ ഇടുക്കിന്റെ വക്കത്തു് കിടക്കുകയായിരുന്നു. റൊമാസ് അടുത്തിരുന്നു് വിളിച്ചുചോദിച്ചുകൊണ്ടിരുന്നു:

''വല്ലതും പററിയോ?''

ഞാൻ എണീററുനിന്നു് ഞങ്ങളുടെ വീടു് എരിഞ്ഞു നാമാവശേഷമാകുന്നതു് പകച്ചു നോക്കി. അതു് ചുവന്ന തോരണങ്ങൾ പൊതിഞ്ഞുനിന്നു. രക്തവർണ്ണത്തിലുള്ള ശ്വാനനാക്കുകൾ മുമ്പിലുള്ള കറുത്ത ഭൂമിയെ നക്കിത്തുടച്ചു. ജനാലകളിൽനിന്നു കറുത്ത പുക വമിച്ചു. മഞ്ഞപ്പൂക്കൾ മേൽക്കൂരയിൽ തുള്ളിക്കളിച്ചു.

''എന്താ, വല്ലതും പററിയോ?'' ഹൊഹോൽ വീണ്ടും ഉറക്കെ ചോദിച്ചു. കരിപററി വിയർത്തൊലിച്ച അയാളുടെ മുഖം അഴക്കുനിറഞ്ഞ കണ്ണുനീർ ഒഴുക്കുകയാണെന്നു തോന്നി. കണ്ണുകൾ ഉൽക്കണ്ഠയോടെ ചിമ്മിക്കൊണ്ടിരുന്നു. മരത്തൊലിയുടെ തരികൾ ഈറൻ താടിയിൽ കുരുങ്ങിക്കിടന്നു. എന്നിൽ ആഹ്ലാദം പതഞ്ഞുപൊങ്ങി. ഉൽക്കടമായ വികാരത്തിന്റെ വേലിയേററം! അപ്പോഴാണു് ഇടത്തെ കാലിൽ കലശലായ വേദന തോന്നിയതു്. ഞാൻ വീണ്ടും നിലത്തു കിടന്നിട്ടു് ഹൊഹോലിനോടു പറഞ്ഞു:

''കാലിന്റെ കുഴ തെററി.''

അയാൾ കാൽ തപ്പിനോക്കിയിട്ടു് പിടിച്ചു് ഒററവലി. തീക്ഷ്ണമായ വേദന എന്നിലൂടെ മിന്നിപ്പാഞ്ഞു. അല്പസമയത്തിനുള്ളിൽ ഞാൻ മുടന്തിക്കൊണ്ടാണെങ്കിലും ആഹ്ലാദോന്മത്തനായി കുളിപ്പുരയിലേക്കു് തീയിൽനിന്നു രക്ഷിക്കാൻ കഴിഞ്ഞ സാധനങ്ങൾ ചുമന്നുകൊണ്ടുപോകാൻ തുടങ്ങി. പൈപ്പും കടിച്ചുപിടിച്ചുകൊണ്ടു് റൊമാസ് ഉന്മേഷപൂർവ്വം പറഞ്ഞു:

''വീപ്പ പൊട്ടിത്തെറിച്ച് മണ്ണെണ്ണ മേൽക്കൂരയിൽ വീണപ്പോഠം നിങ്ങഠം വെന്തെരിഞ്ഞുപോയിരിക്കുമെന്നു ഞാൻ തീർച്ചപ്പെടുത്തി. തീയ് ഒരു തൂണുപോലെ വളരെ പൊക്കത്തിൽ ഉയർന്നിട്ട് ആകാശത്ത് ഒരു കൂററൻ കൂണ് ചമച്ചു. ആ ക്ഷണത്തിൽ വീടാകെ തീയിൽ മുങ്ങി. മക്കീമിച്ചിന്റെ കഥ കഴിഞ്ഞെന്നു ഞാൻ കരുതി.''

സ്വതസ്സിദ്ധമായ ശാന്തത വീണ്ടെടുത്തുകഴിഞ്ഞിരുന്ന അയാഠം സാമാനങ്ങഠം ചിട്ടയായി അടുക്കിവച്ചുകൊണ്ടിരുന്നു. കരിപററി പപ്രശ്ശയായി നിന്നിരുന്ന അക്സീന്യയോട് അയാഠം പറഞ്ഞു:

''ഇവിടിരുന്ന് ഇതാരും എടുത്തുകൊണ്ടുപോകാതെ നോക്കണം. ഞാൻ തീ കെടുത്താൻ പോകട്ടെ.''

ഇടുക്കിനു മുകളിൽ കടലാസുതുണ്ടുകഠം പുകയത്ത് പാറുനടന്നു.

''കഷ്ടം!'' റൊമാസ് പറഞ്ഞു. ''എന്റെ പുസ്തകങ്ങഠം പൊയ്പ്പോയി! എന്റെ പ്രിയപ്പെട്ട പുസ്തകങ്ങഠം!''

നാലു വീടുകഠംക്കു തീ പിടിച്ചുകഴിഞ്ഞിരുന്നു. ശാന്തമായ ഒരു ദിവസമായിരുന്നു അന്ന്. തീ തിരക്കുകൂട്ടിയില്ല. അതു് ഇടത്തോട്ടും വലത്തോട്ടും പടർന്നു. അതിന്റെ വഴക്കമുള്ള വള്ളികഠം മേൽക്കൂരകളിലേക്കും വേലികളിലേക്കും വൈമനസ്യത്തോടെയെന്നവണ്ണം പിടച്ചുകയറി. ജ്വലിക്കുന്ന ചീപ്പുകഠം വയ്ക്കോൽമേഞ്ഞ മേൽക്കൂരകളെ ചീകിക്കൊണ്ടിരുന്നു. വളഞ്ഞുപിരിഞ്ഞ തീവിരലുകഠം വീണക്കമ്പികളുടെ മീതെയെന്നപോലെ വേലിപ്പത്തലുകളിന്മേൽ ഓടിനടന്നു. പകയോടെ ചീണുന്ന തീജ്വാലകളുടെ തപ്തഗാനവും കത്തിയെരിയുന്ന മരത്തിന്റെ സ്നേഹാർദ്രമെന്നുതന്നെ പറയാവുന്ന പതിഞ്ഞ പൊട്ടലുകളും പുകനിറഞ്ഞ വായുവിൽ മാറെറാലിക്കൊണ്ടു. പുകയുടെ മേഘപടലങ്ങഠംക്കിടയിൽ നിന്നും സ്വർണ്ണക്കാക്കകഠം നിരത്തിലേക്കും മുററത്തേക്കും ചിറകററു വീണു. ആളുകഠം അമ്പരന്ന് ഓടിനടന്നു. അവരവരുടെ സുരക്ഷിതത്വത്തിൽ മാത്രമായിരുന്നു ഓരോരുത്തരുടേയും ശ്രദ്ധ. സംഭ്രാന്തമായൊരു നിലവിളി നിലയ്ക്കാതെ ഉയർന്നുകൊണ്ടിരുന്നു:

''വെള്ളം!''

അങ്ങു ദൂരെ, കുന്നിനപ്പുറത്തൊഴുകുന്ന വോഠംഗയിലാണ് വെള്ളമുള്ളതു്. റൊമാസ് വേഗംതന്നെ ആളുകളെ കുപ്പായക്കൈയ്ക്കും കോളറിലുമെല്ലാം പിടിച്ചുവലിച്ച് രണ്ടു കൂട്ടമായി തിരിച്ചുനിർത്തി. വേലികളും തൊഴുത്തുകളും മററും വലിച്ചു താഴെയിടാനായി അവരെ തീയുടെ രണ്ടററത്തേയ്ക്കും വിട്ടു. അയാളുടെ ആജ്ഞകളെ അവർ അടക്കത്തോടെ അനുസരിച്ചു. ആ നിരത്തിലുള്ള സർവ്വതും ചുട്ടുചാമ്പലാകാമെന്ന ഉത്തമബോദ്ധ്യത്തോടെ പടർന്നുകയറുന്ന തീയ്ക്കെതിരായി കുറേക്കൂടി ബുദ്ധി

പൂർവ്വമായ സമരം തുടങ്ങി. എങ്കിലും മററാർക്കോ വേണ്ടി ചെയ്യുന്ന മട്ടിൽ, പേടിച്ചും ആശവെടിഞ്ഞുമാണ് അവർ പ്രവർത്തിക്കുന്നതെന്നു തോന്നി.

ആഹ്ലാദത്താൽ ആവേശംകൊണ്ട എനിക്ക് മുമ്പൊരിക്കലും തോന്നാത്തത്ര കരുത്തു തോന്നി. നിരത്തിന്റെ അററത്തു് അന്നാട്ടിലെ പണക്കാർ കൂടിനിൽക്കുന്നതു കണ്ടു. കുസ്തീനും ഗ്രാമത്തലവനുമാണ് പ്രമാണിമാർ. കയ്യും വടിയും വീശി, ഒച്ചയിട്ടുകൊണ്ടു്, കാഴ്ചക്കാരെപ്പോലെ നോക്കിനിന്നതല്ലാതെ അവർ യാതൊന്നും ചെയ്തില്ല. കൈമുട്ടുകൾ ചെവിയോളം പൊക്കത്തിൽ ആട്ടിവെച്ചും കുതിരകളെ കുതിച്ചോടിച്ചുകൊണ്ട് കൃഷിക്കാർ പാടത്തുനിന്നു വന്നു. പെണ്ണുങ്ങൾ നിലവിളിച്ചു. കുട്ടികൾ ഓടിനടന്നു.

ഒരു മുററത്തെ പുറക്കെട്ടുകൾക്കുകൂടി തീപിടിച്ചു. തടിച്ച ചുള്ളികൾ കെട്ടിയുണ്ടാക്കിയ കാലിത്തൊഴുത്തിന്റെ ചുമർ കഴിയുന്നതും വേഗം പൊളിച്ചുമാറേറണ്ടിയിരുന്നു. കൃഷിക്കാർ താങ്ങുതടികൾ വെട്ടിക്കീറാൻ തുടങ്ങി. പക്ഷെ തീപ്പൊരികളും കനലുകളും ദേഹത്തു വീണപ്പോൾ അവർ കുപ്പായങ്ങളുടെ എരിഞ്ഞുപുകയുന്ന ഇടങ്ങൾ തിരുമ്മിക്കൊണ്ടു് ഓടിമാറി.

''പേടിക്കാതെ നിൽക്കിൻ!'' ഹൊഹോൽ വിളിച്ചുപറഞ്ഞു.

പക്ഷെ അതുകൊണ്ടു് വിശേഷമുണ്ടായില്ല. ആരുടെയോ തൊപ്പിയെടുത്തു് എന്റെ തലയിൽ അമർത്തിവച്ചിട്ടു് അയാൾ പറഞ്ഞു:

''നിങ്ങൾ ആ അററം വെട്ടു്. ഞാൻ ഇവിടം വെട്ടാം.''

ഞാൻ താങ്ങുതടികൾ വെട്ടിയിട്ടു—ഒന്നു്, പിന്നീടൊന്നുകൂടി. ചുമർ ആടിത്തുടങ്ങി. ഞാൻ അതിൽ പിടച്ചുകയറി മുകളിൽ അള്ളിപ്പിടിച്ചു. ഹൊഹോൽ എന്റെ കാലുകളിൽ പിടിച്ചുവലിച്ചു. ചുമർ അപ്പാടെ മറിഞ്ഞുവീണു. ഞാൻ ഏതാണ്ടു് തലവരെ അതിന്റെ അടിയിലും. കൃഷിക്കാർ വേഗം എന്നെ പുറത്തേക്ക് വലിച്ചിറക്കി.

''പൊള്ളിയോ?'' റൊമാസ് ചോദിച്ചു.

അയാളുടെ ശുഷ്കാന്തി എന്റെ കരുത്തും ചുറുചുറുക്കും വർദ്ധിപ്പിച്ചു. ഞാൻ എത്രയും വിലമതിക്കുന്ന ആ മനുഷ്യന്റെ മുമ്പിൽ എന്റെ മിടുക്കു കാട്ടണമെന്ന വ്യഗ്രതയോടെ ഞാൻ ഭ്രാന്തെടുത്തു ജോലിചെയ്തു. അയാളുടെ അനുമോദനം കേൾക്കണമെന്ന ഒരൊററ വിചാരമേ എനിക്കുണ്ടായിരുന്നുള്ളു. ഞങ്ങളുടെ പുസ്തകങ്ങളുടെ താളുകൾ പുകപടലത്തിനിടയിൽ അപ്പോഴും പ്രാവുകളെപ്പോലെ പറന്നുനടന്നു.

വലതുഭാഗത്തു് തീ അടക്കാൻ കഴിഞ്ഞെങ്കിലും ഇടതുവശത്തു് അതു കൂടുതൽ വ്യാപിച്ചു. പത്തു വീടുകളിലേക്ക് അതു് പടർന്നുപിടിച്ചുകഴി

ഞ്ഞിരുന്നു. രക്തസർപ്പങ്ങൾ പുതിയ സൂത്രങ്ങൾ കാട്ടാതെ നോക്കാൻ ഏതാനും കൃഷിക്കാരെ ഏർപ്പെടുത്തിക്കൊണ്ട് റൊമാസ് കൂട്ടതലാളുകളെയും കൂട്ടി ഇടതുവശത്തേക്കോടി. പണക്കാരുടെ അടുത്തുകൂടി ഓടുമ്പോൾ അവരിലാരോ പകയോടെ വിളിച്ചുപറയുന്നതു കേട്ടു:

''കൊള്ളിവയ്ക്കാണിത്!''

കുസ്കീൻ പറഞ്ഞു:

''അയാളുടെ കുളിപ്പുരയിലാണ് നോക്കേണ്ടതു്.''

ആ വാക്കുകൾ എന്റെ ഓർമ്മയിൽ ഒരു കരടായിക്കിടന്നു.

ഉദ്വേഗം, വിശേഷിച്ചും ആഹ്ലാദപ്രദമായ ഉദ്വേഗം, ശക്തിവർദ്ധകമാണെന്നു് സുവിദിതമാണു്. ഉദ്വേഗംപൂണ്ടിരുന്ന ഞാൻ സ്വയം മറന്നു് പണിയെടുത്തു. ഒടുവിൽ എന്റെ ശക്തിയുടെ അവസാനത്തെ തുള്ളിയും വററി. ചുട്ടുപൊള്ളുന്ന എന്തോ ഒന്നിൽ ചാരി ഞാൻ നിലത്തിരുന്നതു് ഓർമ്മയുണ്ടു്. റൊമാസ് ഒരു തൊട്ടിയിൽനിന്നു വെള്ളമെടുത്തു് എന്റെ ദേഹത്തു തളിച്ചു. ചുററും നിന്നിരുന്ന കൃഷിക്കാർ മതിപ്പോടെ മന്ത്രിച്ചു:

''ആളു് കരുത്തനാണല്ലൊ!''

''നമ്പാവുന്നവൻ!''

ഞാൻ റൊമാസിന്റെ കാലിന്മേൽ തലയും ചായ്ച്ചു് ലജ്ജാവഹമായി പൊട്ടിക്കരഞ്ഞു. എന്റെ നനഞ്ഞ മുടി തലോടിക്കൊണ്ടു് അയാൾ പറഞ്ഞു:

''കുറച്ചു വിശ്രമിക്കു്! ഇതു മതി!''

കുക്കുഷ്കിനും ബാരിനൊവും എന്നെ ഇടുക്കിലേക്കു് കൂട്ടിക്കൊണ്ടുപോയി. രണ്ടു പേരും കരിപുരണ്ടു് കറുത്തു് ഭൂതങ്ങളെപ്പോലെ തോന്നിയിരുന്നു. അവരെന്നെ സമാധാനിപ്പിച്ചു:

''സാരമില്ലനിയാ, എല്ലാം ഒതുങ്ങി.''

''വല്ലാതെ പേടിച്ചോ?''

സമനില വീണ്ടെടുക്കാൻ ശ്രമിച്ചുകൊണ്ടു് ഞാൻ അവിടെ കിടക്കുമ്പോഴാണു് ''പണക്കാ''രായ എട്ടുപത്തുപേർ ഇടുക്കിറങ്ങി ഞങ്ങളുടെ കുളിപ്പുരയുടെ നേരെ പോകുന്നതു കണ്ടതു്. മുമ്പിൽ ഗ്രാമത്തലവനുണ്ടു്. റൊമാസിനേയും കയ്യു പിടിച്ചുകൊണ്ടു് രണ്ടു സഹായികൾ തൊട്ടുപുറകേ നടക്കുന്നു. റൊമാസിന്റെ തലയിൽ തൊപ്പിയില്ല. നനഞ്ഞ ഷർട്ടിന്റെ ഒരു കൈ കീറിയെടുത്തിരിക്കുന്നു. പൈപ്പു് പല്ലുകൾക്കിടയിൽ കടിച്ചുപിടിച്ചിട്ടുണ്ടു്. ചുളിച്ചുപിടിച്ച കർക്കശമുഖം ഭീകരഭാവം പൂണ്ടിരിക്കുന്നു. പട്ടാളക്കാരൻ കോസ്റ്റിൻ വടിവീശിക്കൊണ്ടു് ഉന്മാദത്തോടെ വിളിച്ചുപറഞ്ഞു:



''ദൈവവിരോധിയെ തീയിലിട്ട ചുട്''!''

''കളിപ്പുര തുറക്കണം!''

''താഴ്'' തല്ലിപ്പൊളിക്ക്''! താക്കോൽ കളഞ്ഞുപോയി,'' റൊമാസ്'' ഉറക്കെപ്പറഞ്ഞു.

ഞാൻ ചാടിയെണീററ്'' നിലത്തുനിന്ന്'' ഒരു വടിയുമെടുത്ത്'' റൊമാസിൻെറ അടുത്തു പോയി നിന്നു. സഹായികരം അകന്നുമാറി. ഗ്രാമത്തലവൻ ഭയന്നുവിറണ്ട ശബ്ദത്തിൽ കൂവിവിളിച്ചു:

''വിശ്വാസികളേ, താഴ തല്ലിത്തുറക്കുന്നതു്'' നിയമവിരുദ്ധമാണ്''!''

എൻെറ നേരെ വിരൽ ചൂണ്ടിക്കൊണ്ടു്'' കൂസ്ലീൻ അലറി:

''അതാ വേറൊരുത്തൻ! ആരാണവൻ?''

''വിഷമിക്കണ്ട, മക്സീമിച്ച്'','' റൊമാസ്'' എന്നോട് പറഞ്ഞു. ''സാമാനമൊക്കെ കളിപ്പുരയിൽ ഒളിച്ചുവച്ചിട്ട്'' ഞാൻതന്നെ കടയ്ക്കു തീവച്ചെന്നാണ്'' അവരുടെ വിചാരം.''

''നിങ്ങരം രണ്ടാളും ചേർന്ന്''!''

''തല്ലിപ്പൊളിക്ക്''!''

''വിശ്വാസികളേ!...''

''ഞങ്ങരം സമാധാനം പറഞ്ഞോളാം!''

''ഞങ്ങളുടെ വഴിക്ക്'' സമാധാനം പറഞ്ഞോളാം!''

റൊമാസ്'' അടക്കിപ്പറഞ്ഞു:

''പിന്നിൽനിന്ന്'' അടികൊള്ളാതെ നമുക്ക്'' പുറംചേർന്നു നിൽ ക്കാം.''

അവർ കളിപ്പുരയുടെ താഴ തല്ലിപ്പൊളിച്ചു. കുറച്ചുപേർ അകത്തേക്ക്'' ഓടിക്കയറുകയും ഉടനെത്തന്നെ ഇറങ്ങിവരികയും ചെയ്തു. ഞാൻ അതിനിടയ്ക്കു്'' എൻെറ വടി റൊമാസിനെ ഏല്പിച്ചിട്ട്'' നിലത്തു നിന്നു മറെറാരെണ്ണം കയ്യിലാക്കി.

''അവിടൊന്നുമില്ല.''

''ഒന്നുമില്ലേ?''

''പിശാചുക്കരം!''

ആരോ സങ്കോചത്തോടെ പറഞ്ഞു:

''ഇതു വേണ്ടിയിരുന്നില്ല.''

അതിനു മറുപടിയായി കുറേപ്പേർ കുടിച്ചുവെളിവില്ലാത്ത മട്ടിൽ അലറി:

''ഹെന്ത്''? വേണ്ടിയിരുന്നില്ലെന്നോ?''

''തീയിലിട്ട ചുട്''!''

''കുഴപ്പക്കാർ!''

''അവരും അവരുടെ സഹകരണസംഘവും!''

''ഒക്കെ കള്ളന്മാരാണ്! അവരുമതെ. അവരുടെ കൂട്ടുകാരുമതെ.''

''ഒന്നു മിണ്ടാതിരിക്കിൻ!'' റൊമാസ് ഉറക്കെ വിളിച്ചുപറഞ്ഞു. ''നിങ്ങൾതന്നെ കണ്ടല്ലൊ, ഞാൻ കുളിപ്പുരയിൽ ഒന്നും ഒളിച്ചുവച്ചിട്ടില്ലെന്ന്? ഇനിയെന്തു വേണം? മുഴുവനും കത്തിപ്പോയി. ദാ അതാണ് ആകെ ബാക്കിയുള്ളത്. കണ്ടോ! ഞാൻതന്നെ എന്റെ സാധനങ്ങൾക്കു തീവച്ചിട്ട് എനിക്കെന്തു ഗുണം?''

''ഇൻഷ്വറൻസിന്റെ പണം കിട്ടും!''

വീണ്ടും എട്ടുപത്തുപേർ രോഷപൂർവ്വം അട്ടഹസിക്കാൻ തുടങ്ങി:

''എന്തിനു കയ്യുംകെട്ടി നിൽക്കുന്നു?''

''ഇത്രയും നിന്നതു മതി!''

എന്റെ മുട്ടു വിറച്ചു. കണ്ണിൽ ഇരുട്ടു കയറി. ചുവന്ന മൂടലിലൂടെ ഞാൻ പൈശാചികമുഖങ്ങളും അവയിൽ തുറന്നുപിടിച്ച വാകളുടെ രോമാവൃതദ്വാരങ്ങളും കണ്ടു. അവരെ അടിക്കാനുള്ള കോപാവേശം വളരെ പണിപ്പെട്ടാണ് ഞാൻ അടക്കിയതു്. അവരിപ്പോൾ ഞങ്ങളുടെ ചുററും തത്തിനടന്ന് അലറിവിളിക്കുകയായിരുന്നു:

''അയ്യോ! അവരുടെ കയ്യിൽ വടിയുണ്ട്!''

''എന്ത്? വടിയോ?''

''അവരിപ്പോൾ എന്റെ താടി പിഴുതെടുക്കും!'' ഹൊഹോൽ പറഞ്ഞു. സ്വരത്തിൽനിന്ന് അയാൾ ചിരിക്കുകയാണെന്ന് എനിക്കു മനസ്സിലായി. ''നിങ്ങളേയും വെറുതെ വിടില്ല, മക്സീമിച്ച്! എന്തു ചെയ്യാം! പക്ഷെ ശാന്തമായിരിക്കണം.''

''നോക്കു്! പയ്യന്റെ കയ്യിൽ കൊടാലി!''

മരപ്പണിക്കുള്ള ഒരു മഴു എന്റെ അരയിൽ സത്യത്തിൽ തിരുകിവച്ചിട്ടുമുണ്ടായിരുന്നു. ഞാനക്കാര്യമേ മറന്നുപോയി.

''അവരുടെ മുമ്പു പോയി മട്ടുണ്ട്,'' റൊമാസ് മന്ത്രിച്ചു. ''അഥവാ അവർ വല്ലതും ചെയ്താൽത്തന്നെ നിങ്ങൾ ആ മഴു പ്രയോഗിച്ചുകളയരുതു്...''

ഏതോ ഒരു കൃഷിക്കാരൻ—എനിക്കു പരിചയമില്ലാത്ത, നീളംകുറഞ്ഞ ഒരു ഞൊണ്ടി—പരിഹാസ്യമാംവണ്ണം തത്തിനടന്നുകൊണ്ട് ഉച്ചത്തിൽ കൂവി:

''നമുക്കു മാറിനിന്ന് ഇവരെ കല്ലെറിയാം.''

നിലത്തുനിന്ന് ഒരു ഇഷ്ടികക്കഷണമെടുത്തു് അയാൾ അപ്പോൾത്തന്നെ എന്റെ നേരെ ഒരേറെറിഞ്ഞു. അതു് നേരെവന്ന് വയററത്തു കൊണ്ടു. തിരിച്ചെന്തെങ്കിലും ചെയ്യാൻ കഴിയുന്നതിനുമുമ്പ് ഇടുക്കിന്റെ

മുകളിൽനിന്നു് കുക്കുഷ്ലിൻ പാഞ്ഞുവന്നു് അയാളുടെ മേൽ ഒരു പരുന്തി നെപ്പോലെ അലച്ചുവീണു. അവർ കെട്ടിമറിഞ്ഞു് ഇടുക്കിന്റെ ചുവട്ടി ലേക്കു് ഉരുണ്ടുപോയി. കുക്കുഷ്ലിന്റെ പുറകേ പൻകോവും ബാരിനൊ വും ഇരുമ്പുപണിക്കാരനും വേറേ എട്ടുപത്തു പേരും ഓടിയെത്തി. ഉടനെ കുസ്മീൻ കാര്യഗൗരവംപൂണ്ട സ്വരത്തിൽ പറഞ്ഞു:

''മിഹൈലൊ അന്തോനൊവിച്ച്, നിങ്ങൾ വിവരമുള്ളവനാ ണു്. തീപിടുത്തം ഉണ്ടായാൽ കൃഷിക്കാർക്കു ഭ്രാന്തിളകുമെന്നു് അറിയാ മല്ലൊ.

''വാ, മക്സീമിച്ച്. നമുക്കു് ആററിൻകരയിലേക്കു പോയി കുറച്ചു ചായ കുടിക്കാം,'' പൈപ്പു് വായിൽനിന്നെടുത്തു് കീശയിൽ തിരു കിക്കൊണ്ടു് റൊമാസു് പറഞ്ഞു. വടിയൂന്നിക്കൊണ്ടു് അയാൾ പണി പ്പെട്ടു് ഇടുക്കിൽനിന്നു മേലോട്ടു് ചവുട്ടിക്കയറാൻ തുടങ്ങി. കുസ്മീൻ അടു ത്തുവന്നു് എന്തോ പറയാൻ ഭാവിച്ചപ്പോൾ ഒന്നു തിരിഞ്ഞുനോക്കുകപോ ലുംചെയ്യാതെ റൊമാസു് പറഞ്ഞു:

''മാറിപ്പോ, ശുംഭൻ!''

ഞങ്ങളുടെ വീടു നിന്നിരുന്നിടത്തു് കനലുകളുടെ ഒരു കനകക്കുന്ന എരിഞ്ഞടങ്ങിക്കൊണ്ടിരുന്നു. അവയുടെ നടുവിൽ, അടുപ്പിന്റെ കേടുത ട്ടാത്ത പുകക്കുഴലിൽനിന്നും നീലപ്പുക ചൂടുള്ള വായുവിലേക്കു് ഉയർന്നു കൊണ്ടിരുന്നു. ഒരു കട്ടിലിന്റെ ചുട്ടുപഴുത്ത ഇരുമ്പഴികൾ ചിലന്തിയുടെ കാലുകൾപോലെ നാലുവശത്തേക്കും ഉന്തിനിന്നു. കത്തിക്കരിഞ്ഞ പടി വാതിലിന്റെ തൂണുകൾ കറുത്ത പാറാവുകാരെപ്പോലെ അഗ്നികുണ്ഡത്തി നു കാവൽനിന്നു. അവയിലൊരെണ്ണം ആടിയുലയുന്ന തീത്തുവലുക ളോടുകൂടിയ ഒരു ചെങ്കനൽത്തൊപ്പിധരിച്ചിട്ടുണ്ടു്.

''പുസ്തകങ്ങൾ മുഴുവനും കത്തിപ്പോയി,'' ഹൊഹോൽ നേടുവീർ പ്പോടെ പറഞ്ഞു. ''വലിയ കഷ്ടംതന്നെ!''

കുട്ടികൾ കമ്പുകൾകൊണ്ടു് വലിയവലിയ കരിക്കട്ടകൾ തോണ്ടിപ്പു റത്തിട്ടു് പന്നിക്കുട്ടികളെ ആട്ടിത്തെളിക്കുംപോലെ ചെളിനിറഞ്ഞ നിര ത്തിലൂടെ തള്ളിക്കൊണ്ടുപോവുകയും അവ എരിവുള്ള വെളുത്ത പുക വായുവിലുതിർത്തുകൊണ്ടു് സീൽക്കാരശബ്ദത്തോടെ അണയുകയും ചെ യ്തു. വെളുത്ത മുടിയും നീലക്കണ്ണുകളുമുള്ള ഒരു അഞ്ചുവയസ്സുകാരൻ ഒരു വെ ള്ളക്കുഴിയിൽ കുത്തിയിരുന്നു് പൊട്ടിപ്പൊളിഞ്ഞ ഒരു പാട്ടയിൽ വടി കൊണ്ടുതല്ലി ഒച്ചകേൾപ്പിച്ചു് രസിച്ചു. വീടുകത്തിപ്പോയവർ വീട്ടുസാ മാനങ്ങളുടെ അവശിഷ്ടങ്ങൾ പെറുക്കിയെടുത്തുകൊണ്ടു് ഗ്ലാനമായി ചുററിനടന്നു. പെണ്ണുങ്ങൾ വാവിട്ടു കരഞ്ഞു. കത്തിക്കരിഞ്ഞ മരക്കഷ ണങ്ങൾക്കുവേണ്ടി കടിപിടികൂടി. തൊട്ടടുത്തുള്ള പഴത്തോട്ടങ്ങളിൽ മര

ങ്ങളും ചലനമററു നിന്നു. പലതിൻേറയും ഇലകഠം തീയുടെ ചൂട തട്ടി തവിട്ടുനിറം പൂണ്ടിരുന്നു. തുടുത്ത ആപ്പിഠംപ്പഴങ്ങളുടെ സമൃദ്ധി പൂർവാധികം വ്യക്തമായി കാണപ്പെട്ടു.

ഞങ്ങഠം ആററിലിറങ്ങി കുളിച്ചു. കുളികഴിഞ്ഞ് കരയ്ക്കുള്ള കടയിലിരുന്ന് നിശ്ശബ്ദം ചായ കുടിച്ചു.

''ഏതായാലും ആപ്പിളുകളുടെ കാര്യത്തിൽ കുടവയററന്മാർ തോററു.'' റൊമാസ് പറഞ്ഞു.

പൻകോവ് കയറിവന്നു. അയാഠം ചിന്താധീനനും പതിവിലേറെ സൗമ്യനമായി കാണപ്പെട്ടു.

''എന്തു പറയുന്നു?'' ഹൊഹോൽ ചോദിച്ചു.

പൻകോവ് തോളിളക്കി.

''വീട് ഇൻഷ്വർ ചെയ്തിട്ടുള്ളതാണ്.''

കുറെനേരത്ത് പരസ്പരം അളന്നുകൊണ്ട് ഞങ്ങഠം അപരിചിതരെപ്പോലെ മൗനം ദീക്ഷിച്ചു.

''ഇനിയെന്താ ഭാവം, മിഹൈലൊ അന്തോനിച്ച്?''

''ഒന്നും നിശ്ചയിച്ചില്ല.''

''നിങ്ങഠം ഇവിടന്നു പോയെ തീരൂ.''

''നോക്കാം.''

''എനിക്കൊരു പ്ലാനുണ്ട്,'' പൻകോവ് പറഞ്ഞു. ''നമുക്കു പുറത്തിറങ്ങി സംസാരിക്കാം.''

അവർ പുറത്തിറങ്ങി. വാതിൽക്കൽ വച്ച് പൻകോവ് തിരിഞ്ഞു നോക്കി എന്നോട്ടു പറഞ്ഞു:

''നീ പേടിത്തൊണ്ടനല്ല! നിനക്കു വേണമെങ്കിൽ ഇവിടെത്തന്നെ കഴിയാം. ആളുകഠംക്കു നിന്നെ പേടിയായിരിക്കും.''

ഞാനും പുറത്തിറങ്ങി. ആററിലേക്കു നോക്കിക്കൊണ്ട് കുററിച്ചെടികളുടെ തണലിൽ കിടന്നു.

സൂര്യൻ അസ്തമിച്ചുതുടങ്ങിയിരുന്നെങ്കിലും നല്ല ചൂടുണ്ടായിരുന്നു. ആ ഗ്രാമത്തിലെ എൻെറ അതുവരെയുള്ള ജീവിതമാകെ, നദിയുടെ മാറിൽ ചായംകൊണ്ടെഴുതിയ ഒരു ചിത്രംപോലെ കൺമുമ്പിൽ വിരിഞ്ഞു നിന്നു. ഹൃദയത്തിനു ഭാരം തോന്നിയെങ്കിലും വേഗംതന്നെ തളർച്ച എന്നെ കീഴടക്കി. ഞാൻ ഗാഢനിദ്രയിലൊണ്ടു.

''ഹേയ്.'' ഉറക്കത്തിൽ ഞാൻ കേട്ടു. ആരോ എന്നെ പിടിച്ചുകുലുക്കി എങ്ങോട്ടോ വലിക്കുകയാണെന്നു തോന്നി. ''ചത്തോ? ഉം, എണീക്ക്!''

ആററിനക്കരെ പുൽപ്പരപ്പുകളുടെ മീതെ ചന്ദ്രബിംബം ഒരു വണ്ടി

ച്ചക്രത്തിൻെറ വലിപ്പത്തിൽ ചോരച്ചുവപ്പോടെ തിളങ്ങി. ബാരിനൊവ് അരികിൽ മുട്ടുകുത്തിനിന്ന് എന്നെ പിടിച്ച് കുലുക്കുകയായിരുന്നു.

''വാ! ഹൊഹോൽ നിന്നെ തിരക്കുന്നു. പുള്ളി പരിഭ്രമിച്ചിരിക്കയാണ്.''

എൻെറ പിന്നാലെ നടക്കുമ്പോൾ അയാൾ പിറുപിറുത്തു:

''തൊന്നിയിടത്തൊക്കെ കിടന്നുറങ്ങരുത്. കുന്നിലൂടെ നടന്നുപോകുന്ന വല്ലവൻേറയും കാലു തട്ടി ഒരു കല്ലു വന്നു വീണാലോ? ചിലപ്പോൾ മനപ്പൂർവ്വം ഉരുട്ടിയിടാനും മതി. ഇവിടത്തുകാർ പാതിവഴിക്കു നിൽക്കുന്നവരല്ല. വൈരാഗ്യമെന്നു പറയുന്നതു് അവർ ഒരിക്കലും മറക്കില്ല. വൈരാഗ്യമൊഴിച്ചാൽ അവർക്കു പിന്നെ ഓർക്കാനൊന്നുമില്ലതാനും.''

കുററിച്ചെടികൾക്കിടയിൽ ആരോ പതുങ്ങി നടക്കുന്നുണ്ട്. മരക്കൊമ്പുകൾ അനങ്ങി.

''കണ്ടുകിട്ടിയോ?'' മിഗ്നൻെറ മുഴക്കമുള്ള ശബ്ദം കേട്ടു.

''കാണാൻ വയ്യേ?'' ബാരിനൊവ് പറഞ്ഞു.

ഒരു പത്തടി നടന്നപ്പോൾ അയാൾ നെടുവീർപ്പിട്ടുകൊണ്ട് എന്നോടു പറഞ്ഞു:

''കട്ടു് മീൻപിടിക്കാൻ പോവുകയാണ്. കൂടെ മിഗ്നനുമുണ്ട്. ജീവിച്ചുപോകാൻ അത്ര എളുപ്പമൊന്നുമല്ല.''

എന്നെ കണ്ടപ്പോൾ റൊമാസ് ദേഷ്യപ്പെട്ടു. ''എന്തു ഭാവിച്ചാണ് ഇങ്ങനെ കറങ്ങിനടക്കുന്നതു്? അടി മേടിച്ചേ തീരൂ എന്നാണോ?''

ഞങ്ങൾ രണ്ടുപേരും തനിച്ചായപ്പോൾ അയാൾ മ്ലാനസ്വരത്തിൽ എന്നോടു് പതുക്കെ പറഞ്ഞു.:

''പൻകോവ് നിങ്ങളെ കൂടെ നിൽക്കാൻ ക്ഷണിക്കുകയാണ്. അയാൾക്കൊരു കട തുടങ്ങാനാണ് ഉദ്ദേശം. നിങ്ങളിവിടെ നിൽക്കാൻ ഞാൻ പറയുകയില്ല. തീയിൽ നശിക്കാതെ ശേഷിച്ച സാധനങ്ങൾ മുഴുവനും ഞാൻ അയാൾക്കു വിററു. ഞാൻ വ്യാത്ക്കയിലേക്കു പോവുകയാണ്. കുറച്ചു ദിവസത്തിനുള്ളിൽ നിങ്ങളെ അങ്ങോട്ടു ക്ഷണിക്കാം. എന്താ, പോരുന്നോ?''

''ആലോചിക്കാം.''

''ശരി, ആലോചിച്ചു തീരുമാനിക്കു.''

അയാൾ നിലത്തു് നിവർന്നു കിടന്നു. അങ്ങോട്ടുമിങ്ങോട്ടും കുറച്ചൊന്നനങ്ങി. പിന്നീടു് അനക്കമില്ല. ഞാൻ ജനാലയ്ക്കടുത്തു പോയി വോൾഗയിലേക്കു നോക്കിക്കൊണ്ട് ഇരുന്നു. ചന്ദ്രൻെറ പ്രതിബിംബം തീപിടുത്തത്തിൻെറ വെളിച്ചത്തെ അനുസ്മരിപ്പിച്ചു. മറുകര ചേർന്നു് ഒരു

ആവിക്കപ്പൽ കനത്ത തുഴകളും ചലിപ്പിച്ച് നീങ്ങിക്കൊണ്ടിരുന്നു. നക്ഷത്രങ്ങളെ തൊട്ടുരുമ്മിക്കൊണ്ടും ഇടയ്ക്കു മറച്ചുകൊണ്ടും മൂന്നു പാമരവിളക്കുകൾ ഇരുട്ടത്തൊഴുകി.

"കൃഷിക്കാരോട് ദേഷ്യംതോന്നുന്നുണ്ടോ?" റൊമാസ് ഉറക്കപ്പിച്ച് പറഞ്ഞു. "അരുതു്. അവർക്ക് വിവരമില്ലെന്നേയുള്ളു. ദ്രോഹബുദ്ധിതന്നെ വെറും വിവരക്കേടാണ്."

പക്ഷെ ആ വാക്കുകൾ എന്നെ സമാശ്വസിപ്പിച്ചില്ല. എന്റെ തീവ്രവേദനയെ മയപ്പെടുത്താൻ അവ പര്യാപ്തമായിരുന്നില്ല. രോമാവൃതമായ മൃഗമുഞ്ഞികൾ വിദ്വേഷത്തോടെ അലറിവിളിക്കുന്ന ആ രംഗം ഞാൻ വീണ്ടും കണ്ടു:

"നമുക്കിവരെ മാറിനിന്ന് കല്ലെറിയാം!"

ആവശ്യമില്ലാത്ത കാര്യങ്ങൾ മറന്നുകളയാൻ ഞാൻ അന്നു പഠിച്ചിരുന്നില്ല. ആ ആളുകളെ ഓരോരുത്തരേയും ഒററയ്ക്കെടുത്താൽ ദ്രോഹബുദ്ധി വളരെക്കുറച്ചേയുള്ളുവെന്നു ഞാൻ കണ്ടിട്ടുള്ളതാണ്. പലരിലും അതു തീരെ ഇല്ലായിരുന്നു. സാരാംശത്തിൽ അവർ നല്ല മൃഗങ്ങളായിരുന്നു. അവരിലാരെ വേണമെങ്കിലും ഒരു കുഞ്ഞിനെപ്പോലെ ചിരിപ്പിക്കാൻ വലിയ വിഷമമുണ്ടായിരുന്നില്ല. വിവേകത്തിനും സന്തുഷ്ടിക്കുംവേണ്ടിയുള്ള അന്വേഷണങ്ങളെക്കുറിച്ചും മഹാമനസ്കതയുടെ വിജയങ്ങളെക്കുറിച്ചുമുള്ള കഥകൾ കുഞ്ഞുങ്ങളുടെ നിഷ്കളങ്കതയോടെ അവരിലാരും വിശ്വസിക്കും. അവനവന്റെ ഹിതം മാത്രം നിയമമായിട്ടുള്ള ഒരു അനായാസജീവിതത്തെ സ്വപ്നംകാണാൻ പ്രോത്സാഹിപ്പിക്കുന്ന സർവ്വതും അവരുടെ വിചിത്രഹൃദയങ്ങൾക്കു പ്രിയംകരമായിരുന്നു.

എന്നാൽ പൊതുയോഗങ്ങളിലോ പുഴക്കരയിലുള്ള മദ്യശാലയിലോ ഒരു വിവർണ്ണസമൂഹമായി ഒത്തുക്കൂടുമ്പോൾ ഈ മനുഷ്യർ അവരുടെ സൽഗുണങ്ങളെല്ലാം എങ്ങോ ഒളിച്ചുവെച്ചിട്ട് പുരോഹിതന്മാരെപ്പോലെ കള്ളത്തരത്തിന്റേയും കാപട്യത്തിന്റേയും ളോഹയണിഞ്ഞാണു വരുന്നതു്. ബലവാന്മാരുടെ മുമ്പിൽ അവർ നായ്ക്കളെപ്പോലെ വാലാട്ടും. അപ്പോൾ അവരോട് അറപ്പു തോന്നും. എന്നാൽ ചിലപ്പോൾ തീരെ അപ്രതീക്ഷിതമായി കടുത്ത വൈരം അവരെ ആവേശിക്കും. ചെന്നായ്ക്കളെപ്പോലെ പല്ലിളിച്ചുകൊണ്ട്, രോമങ്ങൾ തെറുത്തുപിടിച്ചുകൊണ്ട്, അവർ പരസ്പരം നോക്കി ഓരിയിടും. പോരിനൊരുങ്ങും. ഏററവും നിസ്സാര കാര്യങ്ങളുടെ പേരിൽ അടി വീഴും. അത്തരം നിമിഷങ്ങളിൽ അവർ ഭീകരന്മാരാണു്. ആലയിലേക്കു കയറുന്ന ആട്ടിൻപററത്തെപ്പോലെ തലേന്നു വൈകിട്ട് പഞ്ചപുച്ഛമടക്കി പോയതെവിടെയോ ആ പള്ളി

യെത്തന്നെ അടിച്ചുടയ്ക്കാൻ പോന്ന ഭയങ്കരന്മാർ. കവികളും കഴിവുററ കാഥികരും അവരുടെ കൂട്ടത്തിലുണ്ടായിരുന്നു. പക്ഷെ ആരും ആ കവികളേയും കാഥികരേയും സ്നേഹിച്ചില്ല. അവരുടെ സഹായത്തിനു ചെന്നില്ല. ഗ്രാമത്തിൻെറ മുഴുവൻ പരിഹാസപാത്രങ്ങളായി, അവജ്ഞാപാത്രങ്ങളായി, അവർ ജീവിച്ചു.

ഈയാളുകളുടെയിടയിൽ ജീവിക്കാൻ എനിക്കു സാദ്ധ്യമല്ലായിരുന്നു. പിരിയാൻ നേരത്തു് എൻെറ ഈ തിക്തകചിന്തകൾ മുഴുവനും ഞാൻ റൊമാസിൻെറ മുമ്പിൽ നിരത്തിവച്ചു.

''നിങ്ങളുടെ നിഗമനം കുറെ സാഹസികമായിപ്പോയി,'' അയാൾ ശാസനാസ്വരത്തിൽ പറഞ്ഞു.

''എന്തു ചെയ്യാം. എൻെറ ഉറച്ച വിശ്വാസമാണതു്.''

''നിങ്ങളുടെ നിഗമനം തെററാണു്. അടിസ്ഥാനരഹിതമാണു്!''

എൻെറ വിശ്വാസം ശരിയല്ലെന്നും എനിക്കു തെററുപററിയതാണെന്നും ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചുകൊണ്ടു് അയാൾ എന്നോടു് ക്ഷമാപൂർവ്വം ദീർഘമായി സംസാരിച്ചു.

''അപലപിക്കാൻ ധൃതിപ്പെടരുതു്! അപലപിക്കാനാണു് ഏററവും എളുപ്പം. പക്ഷെ അതിൽ ഭ്രമിച്ചുപോകരുതു്. എല്ലാം ശാന്തമായി നോക്കിക്കാണുക. ഒരുകാര്യം എപ്പോഴും ഓർമ്മയിൽ വയ്ക്കണം: എല്ലാം മാറിക്കൊണ്ടിരിക്കും. മെച്ചപ്പെട്ടുകൊണ്ടിരിക്കും. പതുക്കെയായിപ്പോയോ? ശരിയാണു്, പക്ഷെ സ്ഥായിയായിട്ടാണു്! നാലും പുറവും നോക്കണം. എല്ലാം കയ്യിലെടുത്തു പരിശോധിക്കണം. പേടിക്കേണ്ടയാവശ്യമില്ല. എന്നുവച്ചു് അപലപിക്കാൻ ബദ്ധപ്പെടുകയുമരുതു്. പ്രിയ സ്നേഹിതാ, നമുക്കു പിന്നെ കാണാം!''

ഞങ്ങൾ തമ്മിൽ പിന്നെക്കണ്ടതു് പതിനഞ്ചു വർഷം കഴിഞ്ഞാണു്. സെദ്‌ലേത്‌സിൽ വച്ചു്. അതിനിടയ്ക്കു് ''നറോദ്‌നൊയെ പ്രാവൊ'' പാർട്ടിയിൽ പ്രവർത്തിച്ചതിൻെറ പേരിൽ റൊമാസിനെ മറെറാരു പത്തു വർഷത്തേക്കുകൂടി യക്കുത്‌സ്ക്‌പ്രദേശത്തേക്കു നാടുകടത്തുകയുണ്ടായി.

അയാൾ ക്രസ്നൊവീദൊവൊയിൽനിന്നു പോയതോടെ എന്നെ എന്തെന്നില്ലാത്തൊരു മടുപ്പു് ബാധിച്ചു. ഉടമസ്ഥനെ നഷ്ടപ്പെട്ട നായ്ക്കുട്ടിയെപ്പോലെ ഞാൻ ആ നാടാകെ ചുററിനടന്നു. ബാരിനൊവൊന്നിച്ചു് വീടുകൾതോറും കയറിയിറങ്ങി ധനികകൃഷിക്കാർക്കുവേണ്ടി കൂലി വേല ചെയ്തു—ധാന്യം മെതിച്ചു, ഉരുളക്കിഴങ്ങു പറിച്ചു, തോട്ടങ്ങൾ തെളിച്ചു. ബാരിനൊവൊന്നിച്ചു് അയാളുടെ കുളിപ്പുരയിൽ താമസിച്ചു.

''അലെക്സേയ് മക്സീമിച്ച്, നിങ്ങൾ ഒററത്തടിയാണ്,'' ഒരു മഴദിവസം രാത്രി അയാൾ പറഞ്ഞു. ''നോക്കൂ, നമുക്ക നാളെ കടലിലേക്ക തിരിക്കാം. എന്തു പറയുന്നു? ഇവിടെ നിന്നിട്ടെന്തു കാര്യം? ഇവർക്ക നമ്മളെ കണ്ടുകൂടാ. പോരെങ്കിൽ, കുടിച്ചുവെളിവില്ലാതെ അവർ വല്ലതും ചെയ്തെന്നും വരും.''

ബാരിനൊവ് ഇക്കാര്യം ആദ്യമായിട്ടല്ല പറയുന്നത്. അയാൾക്കു എന്തുകൊണ്ടോ മടുത്തുകഴിഞ്ഞിരുന്നു. അയാളുടെ നീണ്ട കുരങ്ങു കൈകൾ ഇരുവശത്തും തളർന്നുകിടന്നു. കാട്ടിൽ വഴിതെററിയവനെപ്പോലെ അയാൾ ചുററും പകച്ചുനോക്കിക്കൊണ്ടിരുന്നു.

ജനാലച്ചില്ലിൽ മഴ ശക്തിയായി അടിച്ചു. ഇടുക്കിലൂടെ ഇരച്ചൊഴുകിയ വെള്ളത്തിൻെറ ആഘാതമേററ് കുളിപ്പുരയുടെ ഒരു മൂല ഇടിഞ്ഞു. വേനലിലെ അവസാനത്തെ കൊടുങ്കാററിൻെറ വിളറിയ മിന്നൽ ആകാശത്ത് ദുർബ്ബലമായി വീശി. ബാരിനൊവ് പതുക്കെ ചോദിച്ചു:

''എന്താ, പുറപ്പെടാം? നാളെ?''

ഞങ്ങൾ പുറപ്പെട്ടു.

ശരൽക്കാലരാത്രിയിൽ വോൾഗയിലൂടെ ഒഴുകിപ്പോകുമ്പോഴുള്ള സുഖം അവർണ്ണനീയമാണ്. ഞാൻ പത്തേമാരിയുടെ അമരത്തിരുന്നു. അടിമുടി രോമാവൃതമായ ദേഹവും കൂററൻ തലയുമുള്ള ഒരു രാക്ഷസനാണ് ചുക്കാൻ തിരിച്ചത്. ഭാരിച്ച കാലുകൾ അമർത്തിച്ചവുട്ടി ചുക്കാൻ തിരിക്കുമ്പോൾ അയാൾ കനത്ത സ്വരത്തിൽ ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടിരുന്നു:

''ഔപ്!... ഒർറോ—വും!''

പട്ടുപോലെ നനുത്ത്, ടാറുപോലെ കൊഴുത്ത്, കരകാണാത്ത വെള്ളം അമരത്തിൻെറ പിന്നാലെ ശാന്തമായി ഒഴുകി. കറുത്ത ശരൽക്കാലമേഘങ്ങൾ നദിയുടെ മീതെ തോരണം ചമച്ചു. മന്ദമായൊഴുകുന്ന ഇരുട്ടല്ലാതെ ഒന്നുമില്ല. ഇരുട്ട് കരകളെ കഴുകിക്കളഞ്ഞു. ഭൂമിയാകെത്തന്നെ അതിൽ ഉരുകിലയിച്ച് പുകയും വെള്ളവുമായി മാറിക്കൊണ്ട് സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളുമൊന്നുമില്ലാത്ത നിശ്ശബ്ദശൂന്യമായ ഏതോ പാതാളലോകത്തേക്ക് അവിരാമമായി, അനന്തമായി, ഒഴുകുകയാണെന്നു തോന്നി.

മുമ്പിൽ, ഈർപ്പമാർന്ന ഇരുട്ടത്ത്, അദൃശ്യമായ ഒരു ആവിക്കപ്പൽ, അതിനെ മുന്നോട്ടു തള്ളുന്ന ശക്തിയെ ചെറുക്കുന്ന മട്ടിൽ കിതച്ചും ഞരങ്ങിയും നീങ്ങിക്കൊണ്ടിരുന്നു. മൂന്നു വെളിച്ചങ്ങൾ—രണ്ടെണ്ണം വെള്ളത്തിനു തൊട്ടു മുകളിലും ഒന്ന് വളരെ പൊക്കത്തിലും—അതി

ന്റെ ഗതിയെ കുറിച്ച്. കുറേക്കൂടി അടുത്തു്, വേറേ നാലു വെളിച്ചങ്ങരം മേഘങ്ങളുടെ താഴെ തങ്കവർണ്ണത്തിലുള്ള കാർപ്പുമത്സ്യങ്ങളെപ്പോലെ നീന്തിനടന്നു. ഞങ്ങളുടെ പത്തേമാരിയുടെ പാമരത്തിലെ വിളക്കായിരുന്നു അവയിലൊന്നു്.

തണുത്തു് വഴവഴുത്ത ഒരു കുമിളയിൽ അടച്ചുപൂട്ടപ്പെട്ടിരിക്കുകയാണു ഞാനെന്നു് എനിക്കു തോന്നി. അതു് ഒരു ചെരിവിലൂടെ മെല്ലെ ഊർന്നിറങ്ങുകയാണു്. ഞാനോ, ഒരു ഈച്ചയെപ്പോലെ അതിനകത്തു് കുടുങ്ങിക്കിടക്കുന്നു. എല്ലാ ചലനവും ക്രമേണ മന്ദീഭവിച്ചുകൊണ്ടിരിക്കുകയാണെന്നും താമസിയാതെ അതു നിശ്ശേഷം നിലയ്ക്കുമെന്നും തോന്നി. അപ്പോരം ആവിക്കപ്പലിന്റെ ഞരക്കവും കൊഴുത്ത വെള്ളത്തിൽ തുഴച്ചക്രങ്ങളുടെ കറക്കവും നിൽക്കും. എല്ലാ ശബ്ദങ്ങളും മരത്തിൽനിന്നു പൊഴിയുന്ന ഇലകളെപ്പോലെ കൊഴിഞ്ഞുവീഴും. ചോക്കുകൊണ്ടെഴുതിയ കുറിപ്പുപോലെ മാഞ്ഞുപോകും. നിശ്ചലതയുടേയും നിശ്ശബ്ദതടയും സർവ്വശക്തമായ ആശ്ലേഷത്തിൽ ഞാൻ അമരും.

കീറിപ്പറിഞ്ഞ ആട്ടിൻതോൽക്കോട്ടും രോമത്തൊപ്പിയും ധരിച്ചു് ചുക്കാന്റെ പിന്നിൽ ഉലാത്തുന്ന ഭീമനും അതിൽ മയങ്ങി സ്തംഭിച്ചു നിൽക്കും. ''ഒർറോപ്! ഓ—ഊർ!'' എന്നു് വിളിച്ചുകൂവുകയില്ല.

ഞാൻ ചോദിച്ചു.

''എന്താണു പേരു്?''

''അറിഞ്ഞിട്ടെന്തുവേണം?'' എന്നായിരുന്നു നിരുന്മേഷമായ മറുപടി.

കസാനിൽനിന്നു തിരിക്കുമ്പോരംത്തന്നെ അസ്തമനസൂര്യന്റെ വെളിച്ചത്തിൽ ഞാൻ കരടിയുടേതുപോലെ ഒതുക്കമില്ലാത്ത ആ ദേഹവും രോമംമൂടി കണ്ണു പുറത്തുകാണാത്ത ആ മുഖവും ശ്രദ്ധിക്കുകയുണ്ടായി. ചുക്കാന്റെ പിന്നിൽ നിലയുറപ്പിച്ചുകൊണ്ടു് അയാരം ഒരു കുപ്പി വോഡ്ക്ക ഒരു മരക്കോപ്പയിലേക്കു് പകർന്നിട്ടു് വെള്ളം മോന്തിക്കുടിക്കുംപോലെ രണ്ടിറക്കിനു് കുടിച്ചുതീർത്തു. കൂടെ ഒരു ആപ്പിളും കടിച്ചു തിന്നു. ആവിക്കപ്പൽ പത്തേമാരിയെ വലിച്ചപ്പോരം അയാരം ചുക്കാൻ അമർത്തിപ്പിടിച്ചു്, സൂര്യന്റെ രക്തവൃത്തിലേക്കു് കണ്ണയച്ചു്, തല മലർത്തിക്കൊണ്ടു് കർക്കശസ്വരത്തിൽ പറഞ്ഞു:

''ദൈവം തുണ!''

ആവിക്കപ്പൽ നീഷ്നിയ്—നോവ്ഗൊറൊദിലെ ചന്തയിൽനിന്നും ആസ്ത്രഹൻവരെ വലിച്ചുകൊണ്ടുപോകുന്ന നാലു പത്തേമാരികളിലൊന്നായിരുന്നു ഞങ്ങളുടേതു്. അവയിൽ ഇരുമ്പുതകിടുകളും പഞ്ചസാരവീപ്പകളും കൂടാതെ ഭാരമുള്ള എന്തോ കുറെ കെട്ടുകളും ഏററിയിരുന്നു. അത

ത്രയും പേർഷ്യയിലേക്കുള്ള ചരക്കുകളാണ്. കെട്ടുകളിൽ കാലുകൊണ്ടുതട്ടി, മണത്തുനോക്കി, കുറച്ചൊന്നാലോചിച്ചിട്ട് ബാരിനൊവ് പറഞ്ഞു:

''സംശയമില്ല, തോക്കുകളാണ്—ഇഷെവ്സ്കിലെ ഫാക്ടറിയിൽ നിന്ന്.''

പക്ഷെ അമരക്കാരൻ മുഷ്ടിചുരുട്ടി അയാളുടെ വയററത്തമർത്തിക്കൊണ്ടു ചോദിച്ചു:

''ആണെങ്കിൽ തനിക്കെന്താ?''

''എനിക്കെൻെറ മനസ്സിൽ...''

''അല്ല കരണത്തോ?''

യാത്രക്കപ്പലിൽ പോകാനുള്ള പണമില്ലാതിരുന്ന ഞങ്ങളെ ''ദയ തോന്നി'' പത്തേമാരിയിൽ കയററിയതാണ്. അതിലെ ജോലിക്കാരെപ്പോലെ ഞങ്ങളും ''തവണവച്ച് കാവൽ നിന്നെങ്കിലും'' പത്തേമാരിയിലുള്ള സകലരും ഞങ്ങളെ പിച്ചക്കാരെപ്പോലെയാണ് വീക്ഷിച്ചത്.

''ജനങ്ങൾ, ജനങ്ങൾ, എന്നു നീ പറയുന്നുണ്ടല്ലൊ,'' ബാരിനൊവ് എന്നെ കളിയാക്കി. ''ഇവിടെ കാര്യം എത്രയോ ലളിതമാണ്. മുകളിലെത്തിയവൻ ഭരിക്കുന്നു.''

ഇരുട്ടിൻെറ കട്ടികാരണം മററു പത്തേമാരികൾ കാണാൻവയ്യായിരുന്നു. പാമരത്തുമ്പത്തെ വിളക്കുകൾ പുകപോലത്തെ മേഘങ്ങളുടെ പശ്ചാത്തലത്തിൽ മിന്നുന്നതു മാത്രമേ കണ്ടുള്ളു. മേഘങ്ങൾക്ക് മണ്ണെണ്ണയുടെ മണമുണ്ടായിരുന്നു.

അമരക്കാരൻെറ നിരുന്മേഷമായ മൗനം എന്നെ ഈർഷ്യപ്പെടുത്തി. ചുക്കാൻ തിരിക്കുന്നതിൽ ''തവണ നിന്ന്'' സഹായിക്കാൻവേണ്ടിയാണ് എന്നെ ആ മൃഗത്തിൻെറ അടുത്തേക്കയച്ചത്. മുമ്പിലുള്ള വെളിച്ചങ്ങളെ പിന്തുടർന്നുകൊണ്ട് വളവു തിരിയുമ്പോൾ അയാൾ എന്നോട് പതുക്കെപ്പറയും:

''ന്നാ! പിടി!''

ഞാൻ എണീററുചെന്ന് ചുക്കാൻ ഒത്തുപിടിക്കും.

''മതി,'' അയാൾ മുരളും.

ഞാൻ വീണ്ടും തട്ടിൽച്ചെന്നിരിക്കും. ആ മനുഷ്യനുമായി സംഭാഷണം നടത്താനുള്ള എല്ലാ ശ്രമങ്ങളും പരാജയപ്പെട്ടു. എന്തു ചോദിച്ചാലും ഒററ മറുപടിയേയുള്ളു:

''അറിഞ്ഞിട്ടെന്തുവേണം?''

അയാൾ എന്താണ് ആലോചിക്കുന്നത്? കാമയുടെ മഞ്ഞവെള്ളം വോൾഗയുടെ ഉരുക്കുനാടയിൽ സന്ധിക്കുന്ന ഇടം കടന്നപ്പോൾ അയാൾ വടക്കോട്ടു മുഖം തിരിച്ച് പിറുപിറുത്തു:

''ചെററ!''

''ആരു്?''

മറുപടിയില്ല.

ഇരുട്ടിൻെറ അന്തമില്ലാത്ത വിശാലതയിൽ ദൂരെയെപ്പിടെയോ പട്ടികഠം കുരച്ചു, ഓരിയിട്ടു. ഇരുട്ടു് തകർത്തുപൊടിക്കാത്ത ജീവൻെറ ചില അംശങ്ങഠം ഇനിയും അവശേഷിക്കുന്നുണ്ടെന്നു് അതു് ഓർമ്മിപ്പിച്ചു. പക്ഷെ അപ്രാപ്യമാംവണ്ണം വിദൂരവും അനാവശ്യവുമാണു് അവയെന്നു തോന്നി.

''ഇവിടത്തെ പട്ടികഠം കൊള്ളില്ല,'' അമരക്കാരൻ അവിചാരിതമായി പറഞ്ഞു.

''ഇവിടത്തെയെന്നുവച്ചാൽ?''

''എവിടത്തെയും. പട്ടികളെ കാണണമെങ്കിൽ ഞങ്ങളുടെ നാട്ടിൽ വരണം.''

''എവിടെയാ നാടു്?''

''വോളൊഗ്ഡ.''

കീറിയ ചാക്കിൽനിന്നു് ഉരുളക്കിഴങ്ങു വീഴുന്നതുപോലെ അയാളുടെ വായിൽനിന്നു് വാക്കുകഠം പുറത്തുചാടി. കനത്തു് വിരസമായ വാക്കുകഠം.

''കൂടെയുള്ളതു് ആരാണു്? അമ്മാവനോ? കണ്ടിട്ടൊരു വിഡ്ഢിയാണെന്നു തോന്നുന്നു. എനിക്കുമുണ്ടൊരു അമ്മാവൻ. മൂളയുള്ളവൻ. ദുഷ്ടൻ. പണക്കാരൻ. സിംബീർസ്കിൽ ഒരു ജെട്ടി സ്വന്തമായിട്ടുണ്ടു്. കൂടാതെ പുഴക്കരയിൽ ഒരു മദ്യശാലയും.''

വിമ്മിഷ്ടപ്പെട്ടു പറയും പോലെ മുക്കിമുക്കി സാവധാനത്തിലാണു് അയാഠം ഓരോ വാക്കും ഉച്ചരിച്ചതു്. പുറത്തു കാണാൻ കഴിയാത്ത അയാളുടെ കണ്ണുകഠം, ആവിക്കപ്പലിൻെറ പാമരത്തുഞ്ചത്തെ വിളക്കു് ഒരു പൊൻചിലന്തിയെപ്പോലെ ഇരുട്ടിൻെറ വലയിലൂടെ ഇഴഞ്ഞുപോകുന്നതും നോക്കിക്കൊണ്ടിരുന്നു.

''ന്നാ, പിടി!... എഴുത്തും വായനയും അറിയാമോ? നിയമങ്ങഠം എഴുതുന്നതു് ആരാണെന്നറിയാമോ?''

മറുപടിക്കു കാക്കാതെ അയാഠം തുടർന്നു:

''ഓരോരുത്തരും പറയുന്നതു് ഓരോന്നാണു്. ചിലർ പറയും സാറാണെന്നു്. വേറേ ചിലർ പറയും മെത്രാനാണെന്നു്. അല്ലെങ്കിൽ സെനററാണെന്നു്. ആരാണെന്നു തീർച്ചയുണ്ടായിരുന്നെങ്കിൽ ഞാൻ അയാളെ നേരിൽ ചെന്നു കണ്ടിട്ടു് പറഞ്ഞേനെ, എനിക്കു് തല്ലാനെന്നല്ല കയ്യൊന്നോങ്ങാൻപോലും കഴിയാത്ത വിധത്തിലാണു് നിങ്ങഠം നിയ

മമെഴുതേണ്ടതു്. നിയമമെന്നു പറയുന്നതു് ഇരുമ്പായിരിക്കണം. താറക്കോലുപോലെ. എന്റെ ഹൃദയം താഴിട്ടുപൂട്ടിക്കോളൂ! അപ്പോൾ ഞാൻ സമാധാനം പറയാം! പക്ഷെ ഇതുപോലാണെങ്കിൽ ഞാൻ സമാധാനം പറയില്ല! തീർച്ച!''

സ്വരം താഴ്ത്തിത്താഴ്ത്തി പരസ്പരബന്ധമില്ലാത്ത എന്തൊക്കെയോ തന്നത്താൻ പിറുപിറുക്കുന്നതിനിടയിൽ അയാൾ മുഷ്ടിചുരുട്ടി ചുക്കാനിൽ ഇടിച്ചു.

ആവിക്കപ്പലിൽനിന്നു് മെഗഫോണിലൂടെ എന്തോ വിളിച്ചുപറഞ്ഞു. കൊഴുത്തുചീർത്ത ഇരുട്ടു് വിഴുങ്ങിക്കഴിഞ്ഞിരുന്ന പട്ടികളുടെ കുരകളേയും ഓരിയിടലുകളേയും പോലെ തന്നെ അസ്ഥാനത്തായിരുന്നു ആ ആഴമുള്ള മനുഷ്യശബ്ദവും. കപ്പൽത്തട്ടിനു കീഴെയായി വെളിച്ചത്തിന്റെ മഞ്ഞച്ചു് വഴുവഴുത്ത നിഴലുകൾ കറുത്ത വെള്ളത്തിൽ നീന്തിനടന്നു് യാതൊന്നും പ്രകാശിപ്പിക്കാനുള്ള ശേഷിയില്ലാതെ മുങ്ങിമരിച്ചു. കരയ്ക്കടിയുന്ന എക്കൽപോലെ കൊഴുത്തു് കനത്തു് നീരുനിറഞ്ഞ കാർ മേഘങ്ങൾ മുകളിലൂടെ ഒഴുകിപ്പോയി. ഇരുട്ടിന്റെ മൂകമായ അഗാധതകളിലേക്കു് ഞങ്ങൾ കൂടുതൽക്കൂടുതൽ വഴുതിവീണുകൊണ്ടിരുന്നു.

അമരക്കാരൻ വിഷണ്ണനായി മുറുമുറുത്തു:

''എന്നെ എങ്ങോട്ടാണു് കെട്ടിവലിക്കുന്നതു്? എന്റെ ഹൃദയം വീർപ്പുമുട്ടുകയാണു്.''

എന്നെ നിസ്സംഗത ബാധിച്ചു. നിസ്സംഗതയും ശൈത്യമാർന്ന മട്ടുപ്പും. ഒന്നുറങ്ങിയാൽ മതിയെന്നായി.

സൂര്യനില്ലാത്ത പുലർവെട്ടം ആയാസപ്പെട്ടു്, അറച്ചറച്ചു്, മേഘങ്ങൾക്കിടയിലൂടെ എത്തിനോക്കി. ആ വീര്യംകെട്ട നരച്ച വെളിച്ചം വെള്ളത്തിനു് ഈയനിറം പകർന്നു. നദിയുടെ ഇരുകരകളേയും എടുത്തു കാട്ടി: മഞ്ഞച്ച കുററിച്ചെടികൾ, തുരുമ്പുപിടിച്ച ഇരുമ്പുപോലത്തെ തായ്ത്തണ്ടുകളും ഇരുണ്ട കൊമ്പുകളുമായി നിൽക്കുന്ന പൈൻമരങ്ങൾ. വരിവരിയായി നിൽക്കുന്ന വീടുകൾ. കരിങ്കല്ലിൽ കൊത്തിയെടുത്തതു പോലുള്ള ഒരു കർഷകരൂപം. കടൽക്കാക്കകൾ പത്തേമാരിയുടെ മീതെ പറന്നുനടന്നു. അവയുടെ വളഞ്ഞ ചിറകുകൾ വായുവിൽ ചൂളംവിളിച്ചു.

അമരക്കാരന്റേയും എന്റേയും ഊഴം കഴിഞ്ഞു. ഞാൻ ടാർപ്പാളിനടിയിലേക്കു് കയറിക്കിടന്നു് ഉറങ്ങി. എന്നാൽ വേഗംതന്നെ (എനിക്കങ്ങിനെയാണു തോന്നിയതു്) കാലൊച്ചകളും വിളികളും കേട്ടു് ഞാനുണർന്നു. ടാർപ്പാളിനടിയിൽനിന്നു തലനീട്ടി നോക്കിയപ്പോൾ, മൂന്നു

ജോലിക്കാർ അമരക്കാരനെ ''ക്യാബിൻ''മുറിയുടെ ചുമരോടു ചേർത്തുനിർത്തി പല ശബ്ദങ്ങളിലായി ഓരോന്നു വിളിച്ചുപറയുന്നതാണു കണ്ടതു്.

''അരുതു്, പെത്രൂഹ!''

''ദൈവം കാത്തോളും! സാരമില്ല!''

''മതി! നിർത്തു്!''

അയാൾ വിരലുകൾ തോളത്തമർത്തി കയ്യും പിണച്ചു് ശാന്തനായിട്ടാണു് നിന്നിരുന്നതു്. തട്ടിൽ കിടന്നിരുന്ന ഏതോ ഭാണ്ഡം ഒരു കാലുകൊണ്ടു് ചവുട്ടിപ്പിടിച്ചിട്ടുണ്ടു്. ഓരോരുത്തരേയും മാറിമാറി നോക്കിയിട്ടു് അയാൾ പതറിയ ശബ്ദത്തിൽ പറഞ്ഞു:

''ഞാൻ പാപത്തിൽനിന്നൊന്നു രക്ഷപ്പെട്ടോട്ടെ!''

അയാളുടെ കാലുകളിൽ ചെരിപ്പോ തലയിൽ തൊപ്പിയോ ഇല്ലായിരുന്നു. വെറുമൊരു ഷർട്ടും ട്രൗസറും മാത്രമേ ധരിച്ചിട്ടുള്ളു. ചിടപിടിച്ച മുടിയുടെ ഇരുണ്ട കുന നിശ്ചയദാർഢ്യം സ്ഫുരിക്കുന്ന ഉന്തിയ നെററിയിലേക്കു വീണുകിടന്നു. അതിൻെറ താഴെ, ചോരച്ചുവപ്പാർന്ന രണ്ടു കൊച്ചു പെരുച്ചാഴിക്കണ്ണുകൾ സ്തോഭത്തോടും ദൈന്യതയോടുംകൂടി നോക്കി.

''താൻ മുങ്ങിച്ചാവും!'' ജോലിക്കാർ പറഞ്ഞു.

''ഞാനോ? ഒരിക്കലുമില്ല! എന്നെ വിടൂ, കൂട്ടുകാരേ! വിട്ടില്ലെങ്കിൽ ഞാനയാളെ കൊല്ലും! സിംബീർസ്കിൽ എത്തേണ്ട താമസം....''

''താനതു് വിട്ടുകള!''

''കഷ്ടം!''

കൈകൾ മെല്ലെ വിരിച്ചു്, ''ക്യാബിൻ''മുറിയുടെ ചുമരിൽ തൊട്ടു്, ക്രൂശിതനെപ്പോലെ മുട്ടുകുത്തി നിന്നുകൊണ്ടു് അയാൾ വീണ്ടും യാചിച്ചു:

''ഞാൻ പാപത്തിൽനിന്നൊന്നു രക്ഷപ്പെട്ടോട്ടെ!''

അയാളുടെ വിചിത്രമാംവണ്ണം ആഴമേറിയ ശബ്ദത്തിൽ ആരേയും ഞെട്ടിക്കുന്ന എന്തോ ഒന്നുണ്ടായിരുന്നു. മലർത്തിയ പത്തികളുമായി വിരിച്ചുപിടിച്ച ആ തുഴപോലെ നീണ്ട കൈകൾ വിറച്ചു. രോമാവൃതമായ കരടിമുഖവും വിറച്ചു. പെരുച്ചാഴിക്കണ്ണുകൾ കൊച്ചുഗോലികൾപോലെ തള്ളിനിന്നു. ഏതോ അദൃശ്യഹസ്തം അയാളുടെ കഴുത്തു ഞെരിക്കുകയാണെന്നു തോന്നി.

ചുററും നിന്നവർ വഴിമാറിക്കൊടുത്തു. അയാൾ മെല്ലെ എണീററു് ഭാണ്ഡം കയ്യിലെടുത്തുകൊണ്ടു് പറഞ്ഞു:

''നന്ദി!''

അയാഠം വക്കത്തേക്ക നടന്നു് ഞാനൊരിക്കലും പ്രതീക്ഷിക്കാത്ത ലാഘവത്തോടെ ആററിലേക്കെടുത്തു ചാടി. ഞാനും വക്കത്തേക്ക് ഓടിച്ചെന്നു നോക്കി. അയാഠം തലയൊന്നു കുടഞ്ഞു് ഭാണ്ഡമെടുത്തു് തൊപ്പിപോലെ വയ്ക്കുന്നതും ഒഴുക്കിനു കോണായി മണൽക്കരയിലേക്ക് നടക്കുന്നതും ഞാൻ കണ്ടു. കുററിച്ചെടികഠം കാററത്തു് തലയും താഴ്ത്തി, വെള്ളത്തിലേക്ക് മഞ്ഞയിലകളും വർഷിച്ചുകൊണ്ടു് അയാളെ വരവേൽക്കാൻ തയ്യാറായി അവിടെ കാത്തുനിന്നിരുന്നു.

ജോലിക്കാർ പറഞ്ഞു:

''അയാളവസാനം തന്നത്താൻ നിയന്ത്രിച്ചു!''

ഞാൻ ചോദിച്ചു:

''അയാഠംക്ക കിറുക്ക പിടിച്ചോ?''

''എന്തിനു്? കിറുക്കൊന്നും പിടിച്ചിട്ടില്ല. അയാഠം ആത്മാവിനെ രക്ഷിക്കുകയാണു്.''

പെത്രൂഹ ഇതിനകം ആഴംകുറഞ്ഞ ഇടത്തെത്തിക്കഴിഞ്ഞിരുന്നു. അരവരെ വെള്ളത്തിൽ നിന്നു് അയാഠം ഭാണ്ഡം വീശി.

ജോലിക്കാർ വിളിച്ചുപറഞ്ഞു:

''നിങ്ങഠംക്ക നല്ലതു വരട്ടെ!''

ആരോ ചോദിച്ചു:

''പാസ്പോർട്ടില്ലാതെ അയാളെന്തു ചെയ്യും?''

ചുവന്ന മുടിയും വളകാലുകളുമുള്ള ഒരു ജോലിക്കാരൻ എന്നോടു് ഉത്സാഹത്തോടെ പെത്രൂഹയുടെ കഥ പറഞ്ഞു:

''അയാഠംക്കു് സിംബീർസ്കിൽ ഒരു അമ്മാവനുണ്ടു്. അയാളുടെ വകയെല്ലാം അമ്മാവൻ തട്ടിയെടുത്തു. അതുകൊണ്ടാണു് അമ്മാവനെ കൊല്ലാൻ തീർച്ചപ്പെടുത്തിയതു്. എങ്കിലും അവസാനം തന്നോടുതന്നെ അനുകമ്പ തോന്നി, പാപത്തിൽനിന്നു രക്ഷപ്പെട്ടു. ഒരു മൃഗമാണെങ്കിലും ഉള്ള ശുദ്ധമാണു്. ആളു് നല്ലവനാണു്.''

ആ ''നല്ലവൻ'' ആ സമയത്തു് വീതികുറഞ്ഞ ഒരു മണൽത്തിട്ടയിലൂടെ ഒഴുക്കിനെതിരെ നടക്കുകയായിരുന്നു. താമസിയാതെ അയാഠം കുററിച്ചെടികഠംക്കിടയിൽ മറഞ്ഞു.

പത്തേമാരിയിലെ ജോലിക്കാർ നല്ല കൂട്ടരാണെന്നു തെളിഞ്ഞു. എല്ലാവരും എന്നെപ്പോലെതന്നെ വോഠംഗാതീരത്തു് ജനിച്ചുവളർന്നവരായിരുന്നു. വൈകുന്നേരത്തിനകം ഞാൻ അവരിലൊരാളായിത്തീർന്നു. എന്നാൽ പിറേറന്നായപ്പോഴേയ്ക്കു് അവർ എന്നെ നീരസത്തോടും അവിശ്വാസത്തോടുംകൂടി നോക്കുന്നതു ഞാൻ ശ്രദ്ധിച്ചു. അപ്പോഠംത്തന്നെ ഞാൻ അതിനുള്ള കാരണവും ഊഹിച്ചു. ബാരിനൊവിന്റെ നാക്കത്തു്

ഉളികൻ കയറിയിരിക്കും. ആ ഭാവനാസമ്പന്നൻ ജോലിക്കാരോടു വല്ലതുമൊക്കെ പറഞ്ഞുകാണും.

''വലിയ വർത്തമാനമായിരുന്നോ?''

സ്ത്രീകളുടേതുപോലുള്ള കണ്ണുകളിൽ പുഞ്ചിരി പരത്തി, ജാള്യതയോടെ തല ചൊറിഞ്ഞുകൊണ്ടു് അയാൾ സമ്മതിച്ചു:

''ആ, കുറച്ചൊക്കെ.''

''വാപൂട്ടിയിരിക്കണമെന്നു് ഞാൻ പറഞ്ഞതല്ലേ?''

''അതുതന്നെയാണു ഞാൻ ചെയ്തതു്. പക്ഷെ രസികൻ കഥയല്ലെ! ഞങ്ങൾ ചീട്ടുകളിക്കണമെന്നുദ്ദേശിച്ചു് ഇരിക്കുകയായിരുന്നു. ചീട്ടു് അമരക്കാരന്റെ കയ്യിലായിപ്പോയി. എന്തുചെയ്യാം! അപ്പോഴാണു് ഞാൻ....''

ചുരുക്കം ചില ചോദ്യങ്ങൾ വഴി എനിക്കു നടന്ന കാര്യം മനസ്സിലായി. സമയം പോക്കാനായി ബാരിനൊവു് അങ്ങേയററം രസകരമായ ഒരു കഥയാണു് കെട്ടിച്ചമച്ചതു്. ഹൊഹോലും ഞാനും പഴയ കാലത്തെ കടൽക്കള്ളന്മാരെപ്പോലെ കൈക്കോടാലിയുമായി ആൾക്കൂട്ടത്തോടു നടത്തുന്ന യുദ്ധത്തോടെയാണു് കഥ അവസാനിക്കുന്നതു്.

അയാളോടു ദേഷ്യപ്പെട്ടിട്ടു് കാര്യമില്ലായിരുന്നു. യാഥാർത്ഥ്യത്തിന്റെ സീമയ്ക്കപ്പുറത്തു മാത്രമേ അയാൾ സത്യം കണ്ടുള്ളു. ഒരിക്കൽ ജോലിയന്വേഷിച്ചു നടക്കുന്നതിനിടയിൽ ഞങ്ങൾ ഒരു ഇടുക്കുവക്കത്തു് ഇരിക്കുകയായിരുന്നു. അപ്പോൾ തികഞ്ഞ ബോധ്യത്തോടെ അയാൾ എന്നോടു് സ്നേഹപൂർവ്വം പറഞ്ഞു:

''ആത്മാവിനെ തൃപ്തിപ്പെടുത്താൻ സത്യം തിരഞ്ഞെടുക്കുക! അതാണു വേണ്ടതു്. ദാ അങ്ങോട്ടു നോക്കു്. ഇടുക്കിനപ്പുറത്തു് കുറെ ആടുകൾ മേയുന്നുണ്ടു്. പട്ടി ഓടുന്നുണ്ടു്. ഇടയൻ നടക്കുന്നുണ്ടു്. അതിനു്? നിന്റേയും എന്റേയും ആത്മാവിനു കുറച്ചെങ്കിലും സുഖം പകരാൻ അതിനു കഴിയുമോ? എന്റെ പൊന്നുചങ്ങാതി, നീ ഉള്ളതു് ഉള്ളതുപോലെ കാണാൻ ശ്രമിക്കു്. ദുഷ്ടന്മാരുണ്ടു്. സത്യമാണു്. പക്ഷെ ശിഷ്ടന്മാർ എവിടെ? ശിഷ്ടന്മാരെ ഇനിയും പടച്ചുവിട്ടിട്ടില്ല!''

സിംബീർസ്കിലെത്തിയപ്പോൾ പത്തേമാരിയിലെ ജോലിക്കാർ അങ്ങേയററത്തെ അമർഷത്തോടെ ഞങ്ങളോടു്ഇറങ്ങിപ്പോകാൻ പറഞ്ഞു.

''നിങ്ങളുടെ തരക്കാരെ ഞങ്ങൾക്കു വേണ്ട,'' അവർ പറഞ്ഞു.

അവർ ഞങ്ങളെ ജെട്ടിവരെ തുഴഞ്ഞുകൊണ്ടാക്കി. വസ്ത്രമുണങ്ങാൻ വേണ്ടി ഞങ്ങൾ കുറെ സമയം കരയിലിരുന്നു. ഞങ്ങളുടെ കീശയിൽ ആകെ ഉണ്ടായിരുന്നതു് മുപ്പത്തേഴ കോപ്പെക്കാണു്.

ഞങ്ങൾ ഒരു കടയിൽ കയറി ചായ കുടിച്ചു.

''ഇനി എന്തു ചെയ്യും?''

ബാരിനൊവ് യാതൊരു സങ്കോചവും കൂടാതെ പറഞ്ഞു:

''എന്തു ചെയ്യുമെന്നോ? മുന്നോട്ടു പോവുകതന്നെ!''

ഞങ്ങൾ സമാറവരെ ഒരു യാത്രക്കപ്പലിൽ ഒളിച്ചുപോയി. സമാറയിൽ ഒരു പത്തേമാരിയിലെ ജോലിക്കാരായി കൂടി. ഏഴു ദിവസംകൊണ്ട് വലിയ അനിഷ്ടസംഭവങ്ങളൊന്നും കൂടാതെ കാസ്പിയൻകടൽക്കരയിലെത്തി. അവിടെ കബാൻകുൽ—ബായുടെ വക വൃത്തികെട്ട ഒരു മത്സ്യവ്യവസായശാലയുടെ കീഴിലുള്ള ചെറിയൊരു സഹകരണസംഘത്തിൽ ഞങ്ങൾക്കു ജോലി കിട്ടി.

1923

## വായനക്കാരോട്

ഈ പുസ്തകത്തേക്കുറിച്ചും അതിന്റെ വിവർത്തനം, ഗെററപ്പ്, അച്ചടി എന്നിവയെ സംബന്ധിച്ചുമുള്ള നിങ്ങളുടെ അഭിപ്രായങ്ങളും മറെറന്തെങ്കിലും നിർദ്ദേശങ്ങളുണ്ടെങ്കിൽ അവയും ഞങ്ങളെ അറിയിക്കാനപേക്ഷ.

ഞങ്ങളുടെ മേൽവിലാസം:

Progress Publishers,
21 Zubovsky Boulevard,
Moscow, USSR

പ്രോഗ്രസ്സ് പബ്ലിഷേഴ്സ് പ്രസിദ്ധീകരിക്കുന്നു

## എം. ഗോർക്കി. ''ബാല്യകാലം'' നോവൽ.

മാക്സിം ഗോർക്കിയുടെ ആത്മകഥാപരമായ നോവൽത്രയത്തിലെ ആദ്യത്തെ പുസ്തകമാണ് ''ബാല്യകലം''. വിപ്ലവത്തിനുമുമ്പ് എഴുതപ്പെട്ട ഈ പുസ്തകത്തിനു് ഇന്നും സോവിയററ് യൂണിയനിലേയും വിദേശങ്ങളിലേയും വായനക്കാരുടെയിടയിൽ പ്രചുരപ്രചാരമുണ്ട്. ഈ കൃതി അനേകം കോപ്പികളായി അച്ചടിക്കപ്പെടുന്നു, നിരവധി ഭാഷകളിലേക്കു വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നു. സാമാന്യജനങ്ങളുടെ ഇടയിൽനിന്നുള്ള ഒരു ബാലൻെറ ജീവിതമാണ് ഈ പുസ്തകത്തിലെ പ്രതിപാദ്യം. തൻെറ ചുററുമുള്ള ആളുകളെ ആർത്തിയോടെ നിരീക്ഷിക്കുന്ന അല്യോഷ പെഷ്ക്കോവ് എന്ന ആ കുട്ടിയുടെ മുമ്പിൽ അനാവൃതമാകുന്നതു് കഴിഞ്ഞ നൂററാണ്ടിൻെറ അന്ത്യത്തിലെ, പഴയ സ്വേച്ഛാധിപത്യറഷ്യയുടെ ലോകമാണ്. ഭാവിസാഹിത്യകാരനെ ''വിഷമകരമെങ്കിലും കൗതുകാവഹമായ ഈ ജീവിതത്തിലേക്കു്'' ആനയിച്ചവരെ വളരെ സ്നേഹപൂർവ്വമാണ് ഈ നോവലിൽ ചിത്രീകരിച്ചിട്ടുള്ളതു്. സാധാരണമനുഷ്യനിലും അയാളുടെ ആത്മീയസൗന്ദര്യത്തിലും മഹത്വത്തിലുമുള്ള ഗോർക്കിയുടെ ഉൽക്കടമായ വിശ്വാസത്താൽ നിർഭരമാണ് ഈ കൃതി.

300 പേജ്. 13×20 സെ. മീ. പേപ്പർകവർ. ചിത്രങ്ങളും സഹിതം.

പ്രോഗ്രസ്സ് പബ്ലിഷേഴ്സ് പ്രസിദ്ധീകരിക്കുന്നു

## വി. തിത്തോവ്. ''മരണത്തോടുള്ള വെല്ലുവിളി.'' നോവൽ.

...സ്വന്തം സഖാക്കളെ രക്ഷിക്കുന്നതിനായി അയാൾ ഖനിയുടെ കൽക്കരിമുഖത്തുണ്ടായിരുന്ന ആറായിരം വോൾട്ട് ശക്തിയുള്ള ട്രാൻസ്ഫോർമറിന്റെ വൈദ്യുതബന്ധം വിച്ഛേദിച്ചു. സാധാരണഗതിയിൽ അയാൾ ഉടനടി മരിക്കേണ്ടതായിരുന്നു. എന്നാൽ, അയാൾ മരിച്ചില്ല. എട്ടു ശസ്ത്രക്രിയകളെ അതിജീവിച്ചുകൊണ്ട് ആശുപത്രിയിൽനിന്നു പുറത്തിറങ്ങിയപ്പോൾ അയാൾക്ക് രണ്ടു കൈകളും നഷ്ടപ്പെട്ടിരുന്നു, ഒരു കാൽ വികലമാക്കപ്പെട്ടിരുന്നു; എന്നാൽ, ജീവിക്കാനും പൊരുതാനും അണിയിൽത്തന്നെ ഉറച്ചുനിൽക്കാനമുള്ള അയാളുടെ ആഗ്രഹം അഭംഗുരമായിരുന്നു...

ആത്മകഥാപരമായ ''മരണത്തോടുള്ള വെല്ലുവിളി'' എന്ന നോവൽ വി. തിത്തോവ് എഴുതിയതു് പല്ലിൽ കടിച്ചുപിടിച്ചിരുന്ന **പെൻസിൽകൊണ്ടാണു്.**

നോവലിന്റെ പ്രസിദ്ധീകരണത്തിനുശേഷം വി. തിത്തോവിനു ധാരാളം കത്തുകൾ ലഭിക്കുകയുണ്ടായി. അതിലൊന്നിതാ: ''...താങ്കളുടെ നോവൽ ഞങ്ങളെ ഗാഢമായി പിടിച്ചുകുലുക്കി. താങ്കളുടെ പുസ്തകത്തിലെ കഥാനായകന്റെ ഉരുക്കുപോലുള്ള ഇച്ഛാശക്തി ഞങ്ങളെ സംബന്ധിച്ചിടത്തോളം ജീവിക്കുകയും അദ്ധ്വാനിക്കുകയും പൊരുതുകയും വിജയിക്കുകയും ചെയ്യേണ്ടതെങ്ങനെയെന്നതിന്റെ ഒരു പ്രതീകമായിത്തീർന്നിരിക്കുന്നു.''

തിത്തോവ് ഉക്രേനിയൻ സാഹിത്യസംഘടനയിലെ അംഗമാണു്. ലെനിനിസ്റ്റ് കൊംസൊമോളിന്റെ സമ്മാനം അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ടു്.

**172 പേജ്. 13×20 സെ. മീ. പേപ്പർകവർ**